# 373

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഒക്ടോബർ 31, 1982

വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു
ഇലസ്ട്രേഷൻസ്: നമ്പൂതിരി

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## കവിത



## യാത്രാവിവരണം



## ലേഖനം



## കഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

ഫോട്ടോ: ശ്രീ. എൻ. എൽ. ബാലകൃഷ്ണൻ

(പേജ് 10 നോക്കുക)

# ജനാരണ്യത്തിലേക്ക് ഒഴുകിയ ഹൃദയനാദം

**തന്നോടൊപ്പം വാക്കുകളെ അഗ്നിവീണയാക്കിയ ഓ. എൻ. വി. ക്കു് തന്റെ പേരിലുള്ള അവാർഡു ലഭിച്ചതിൽ, അകലെയിരുന്നു് വയലാർ കോരിത്തരിച്ചിരിക്കാം.**

ഇളകിമറിയുന്ന അൻപതുകൾ. അക്കാലത്തൊരു സായാഹ്നത്തിൽ തിരുവനന്തപുരത്തെ പുത്തരിക്കണ്ടം മൈതാനിയിൽ ഒരു പൊതുയോഗം നടക്കുന്നു. പ്രസംഗകർ എത്തുംമുമ്പ് ഒരു സമൂഹഗാനം. കെ. പി. എ. സി. സുലോചനയും, ജോർജ്ജും, സുധർമ്മയും, പരവൂർ ദേവരാജനും, ഓ. എൻ. വി. യും ചേർന്നാണ് ആ ഗാനം പാടുന്നത്. അവരിലൂടെ ഇരുട്ടിൽ കനത്തു തുടങ്ങിയ അന്തരീക്ഷമാകെ ചുവന്നു. അകലെ നിന്നവർപോലും ആ പാട്ട് ഇളക്കിവിട്ട ആവേശത്തിൽ, പ്രസംഗപീഠത്തിനടുത്തേക്ക് നടന്നടുത്തു. നഗരത്തിന്റെ ശബ്ദകോലാഹലങ്ങളെ വിസ്മയിപ്പിച്ചുകൊണ്ട് തുടിച്ചുയർന്ന ആ ഗാനപ്രവാഹം ചരിത്രം തിരുത്തിക്കുറിച്ച കാഹളമായിത്തീർന്നു. ഇന്ന് ആ നാളുകളിലേക്ക് തിരിഞ്ഞു നോക്കുമ്പോൾ, അതൊരു സ്വപ്നമായിരുന്നോ എന്നു തോന്നിപ്പോകുംവിധമാണ് കാലത്തിന്റെ മുഖം വികൃതമായിരിക്കുന്നത്. പുതിയൊരു നാളെയുടെ ഗാഥാകാരന്മാരായി വന്നവർ ഇന്നെവിടെയാണ്? ആവേശഭരിതമായൊരു ഭൂതകാലത്തിന്റെ ഉടമകളായിരുന്നു അവരെന്നു പറഞ്ഞാൽ വിശ്വസിക്കാനാവാത്തതരത്തിൽ അവർ മാറി. അതോ കാലം അവരെ മാററിയതോ?

●

മനസ്സുനിറയെ സ്വപ്നങ്ങളുമായി കടന്നുവന്ന് ഒരു തലമുറയെയാകെ സ്വാധീനിച്ചവരിലൊരാളായിരുന്നു ഓ. എൻ. വി. കുറുപ്പ്. വിപ്ലവത്തിന്റെ അരുണോദയത്തിനായി തുയിലുണർത്തിയ ആ കവിയിൽ കാലം പിന്നിട്ടപ്പോൾ വന്ന പരിവർത്തനം അതിശയനീയമായിരുന്നു. തുടങ്ങിയിടത്തുതന്നെ നിൽക്കുകയും നിലനില്പിനുവേണ്ടി അഭ്യാസങ്ങൾ നടത്തുകയും ചെയ്യുന്നവർക്കിടയിൽനിന്നും എത്രയോ അകലെയാണ് അദ്ദേഹം. ജീവിതത്തിന്റെ ബാഹ്യതലങ്ങളെ സ്പർശിച്ച് ഒഴുകിത്തുടങ്ങിയ അദ്ദേഹത്തിന്റെ കവിത, ക്രമേണ മണ്ണിന്റെ ഹൃത്തടം പിളരുന്ന ശക്തിവാഹിനിയായും ജീവിതത്തിന്റെ ഉപ്പു കലർന്ന കണ്ണീർപ്പാടമായും രൂപാന്തരപ്പെട്ടു. കാലഘട്ടത്തിന്റെ കർമ്മോത്സുകതയും വിഷാദ വിശേഷങ്ങളും സംഘർഷങ്ങളും അദ്ദേഹത്തിന്റെ കവിതകളിൽ തുടിച്ചുതുടങ്ങി. ''പ്രതിപാദനത്തിന്റെ പൊലിമയും പ്രതിപാദ്യത്തിന്റെ മൗലികതയും ഇരിക്കട്ടെ, ഈ കവിയുടെ എടുത്തുപറയത്തക്ക കാഴ്ചപ്പാട്—ദർശനംതന്നെ—എന്താണ്? പ്രായേണ കാവ്യജീവിതത്തിന്റെ വെയിലാറിത്തുടങ്ങുമ്പോൾ മാത്രം നിർണ്ണയിക്കാൻ കഴിഞ്ഞേക്കാവുന്ന കാര്യമാണത്. ആ നൂലാമാലയിൽ നിന്നൊഴിഞ്ഞു ഒന്നു പറയാം. സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും വേണ്ടിയുള്ള തീവ്രപ്രതീക്ഷണതയാണ് ഇദ്ദേഹത്തിന്റെ പ്രധാന മനോഭാവം എന്നുതോന്നുന്നു. ഇതു് ഒട്ടെല്ലാ കവികൾക്കുമുള്ള ഒരു മനോഗതിയല്ലേ? എന്നാണെങ്കിൽ ഗ്രീഷ്മാന്തരീക്ഷത്തിലെ സ്വർഗ്ഗവാതിൽപ്പക്ഷിയുടേതുപോലെ ഈ സ്നേഹദാഹം ഒരു ജ്വരമായി, ജ്വാലയായി, അനുഭവപ്പെടുന്നു, ഒ. എൻ. വി. യുടെ കവിതകളിൽ. ഈ മനോഭാവത്തിന്റെ കൂടപ്പിറപ്പാണ് ദുഃഖം'' ഓ. എൻ. വി. കവിതകളുടെ ശക്തി സൗന്ദര്യം വെളിവാക്കുന്നതാണ് വൈലോപ്പിള്ളിയുടെ ഈ വാക്യങ്ങൾ.

വിശ്വാസത്തിന് അനുസരിച്ചു ജീവിക്കുന്നതിൽ യാതൊരുവിധ വിട്ടുവീഴ്ചയ്ക്കും ഒരുങ്ങാത്ത കവിയാണ് ഓ. എൻ. വി. കുറുപ്പ്. താൻ എവിടെയാണ് നിൽക്കേണ്ടതെന്ന്, ആദ്യമേ അദ്ദേഹം മനസ്സിലാക്കിയിരുന്നു. മാങ്ങയുടെ ചുന മണവും മീനിന്റെ രൂക്ഷഗന്ധവും വയലേലകളിലെ വസൂരിയും, പാടത്ത് കൊയ്യുന്ന പെണ്ണിന്റെ ചുണ്ടിലെ പാട്ടും കണിക്കൊന്നയുടെ അഴകും, ചകിരിക്കുഴികളുടെ നാററവും തന്റെ കവിതയുടെ സുഗന്ധമാക്കി മാററിയ ഈ കവി കാലത്തിന്റെ നിഷ്ഠുരസത്യങ്ങളിൽ ഒരിക്കലും അധീരനാകുന്നില്ല.

●

ഹൃദയത്തിൽ ഓരോ വീണയുമായിട്ടാണ് മനുഷ്യൻ ജനിക്കുന്നത്. ഈ വീണയുടെ നാദത്തിൽ നഷ്ടപ്പെട്ടുപോകുന്നവർ കവികളാവുന്നു. കവിക്കു തന്റെ ഹൃദയവീണയ്ക്കും കാലങ്ങളുടെ ബന്ധനങ്ങളില്ല. കവി ഒരു കാലത്തിൽ ജീവിക്കുന്നു; തന്റെ കാലത്തിൽനിന്ന് എല്ലാ കാലങ്ങളിലേക്കും പടരുന്നു. ദർശനങ്ങളും തത്വശാസ്ത്രങ്ങളും സങ്കല്പങ്ങളും മുറുകെപ്പിടിച്ച് ഏതോ ലക്ഷ്യത്തിലേക്കെത്തിക്കാനുള്ളതല്ല. ഏതൊന്നിന്റെ മുമ്പിൽ ച്ചെന്നു നിൽക്കുമ്പോഴും, എന്തിനെയെല്ലാം കെട്ടിപ്പുണരുമ്പോഴും തനിക്ക് സ്വന്തമായി തന്റെ ഹൃദയവീണമാത്രമേയുള്ളുവെന്ന വിശ്വാസവുമായിട്ടാണ് കവിസഞ്ചരിക്കുന്നത്. കവി തന്റെ യാത്രയിൽ ഓരോന്നോരോന്നായി എല്ലാം ഊരിയെറിയുന്നു. കേരളത്തിന്റെ പ്രിയപ്പെട്ട കവിയായ ഓ. എൻ. വി. യും ഇങ്ങനെ പലതും ഊരിയെറിഞ്ഞു. ഇങ്ങനെ എല്ലാം ഊരിയെറിയുമ്പോഴും ഒരു ചുവന്ന മേഘത്തുണ്ട് തന്നോടൊപ്പം അദ്ദേഹം ഇപ്പോഴും സൂക്ഷിക്കുന്നുണ്ട്. ഈ മേഘത്തുണ്ടിനെക്കുറിച്ചുള്ള അന്വേഷണങ്ങളും അദ്ദേഹത്തിന്റെ മനസ്സിൽ നടക്കുന്നുണ്ട്. ഈ മേഘത്തുണ്ടിന്റെ നിറം ഓ. എൻ. വി. യെ സംബന്ധിച്ചിടത്തോളം തന്റെ ഹൃദയവീണയെ കാത്തുസൂക്ഷിക്കുന്ന ഹൃദയത്തിന്റെ നിറത്തോടുള്ള മമതയാണ്.''

ജീവിതത്തിലെ ഋതുപരിവർത്തനങ്ങളുടെ വ്യക്തിചേതനയിൽ ഊറിക്കൂടുന്ന മധുപരാഗപരിമളങ്ങളും ഹർഷാശ്രുക്കളും ഹേമന്തസങ്കോചങ്ങളും സ്തോഭങ്ങളും സ്വപ്നങ്ങളും സൂചനകളിലൂടെയും പ്രതീകങ്ങളിലൂടെയും ഇമേജറിയിലൂടെയും തിക്തമധുരച്ചൊല്ലുകളിലൂടെ വാർന്നുവീഴുന്നതാണ് അദ്ദേഹത്തിന്റെ ഭാവഗാനങ്ങൾ. ഒരു തൊപ്പിയിലുമൊതുങ്ങാത്ത ചുരുൾമുടികൾ ചുഴന്ന്, ഒരു കുററിയിലും ഒതുങ്ങാത്ത മുന്തിരിവള്ളികൾ വീശി, ഭാവവും ഭാവനയും ഭാഷയും സംഗീതവും തമ്മിൽ അലിഞ്ഞു ലയിച്ചു സ്പന്ദിക്കുന്ന ഒ. എൻ. വി. യുടെ കാവ്യ ചൈതന്യം കാലദേശാതിവർത്തിയായിത്തീർന്നിരിക്കുന്നു. പ്രതീകങ്ങളുടെ നിഗൂഢമായ ശക്തിയും ഭംഗിയും കല്പനകളുടെ അനവദ്യതയും പ്രൗഢമായ ഒരു പ്രതിഭപ്രഭാവത്തെയാണ് കാണിച്ചുതരുന്നത്. ജനാരണ്യത്തിലേക്ക് ഒഴുകിയെത്തിയ ഹൃദയനാദമായിത്തീർന്നു ഈ കവിയുടെ സ്വരരാഗസുധ.

●

അംഗീകാരങ്ങൾക്കുവേണ്ടി ഒരിക്കൽപ്പോലും അധികാരത്തിന്റെ ഗോപുരവാതിലുകളിൽ ഈ കവി കാവൽക്കാരനായിനിന്നില്ല. ജനങ്ങളിലൂടെ വളർന്ന ഒരു കാവ്യസ്വരൂപം, അദ്ദേഹത്തെ അത്തരം കീഴ്പ്പെടലുകളിൽനിന്നും ഉയർത്തിനിറുത്തി. അത്തരക്കാർ ഇന്ന് എത്രയോ വിരളമായിരിക്കുന്നു. വിശ്വവിശാലമായ ഈ പ്രപഞ്ചത്തെയാകെ തന്റെ ഹൃദയകമലത്തിലാക്കിയിരിക്കയാണ് ഈ കവി.

●

''ഉപ്പു ചേർത്താലേ രുചിയുള്ളൂ. കഞ്ഞിയിൽ ഉപ്പുതരി വീണലിഞ്ഞു മറഞ്ഞുപോം മട്ടിലെന്നുണ്ണി. നിൻ മുത്തശ്ശിയും നിന്നുനില്പിലൊരുനാൾ മറഞ്ഞുപോം. എങ്കിലും നിന്നിലെയുപ്പായിരിക്കുമേ മുത്തശ്ശിയെന്നും!—എന്നു പാടിയ ഈ കവിയെത്തേടി മലയാളസാഹിത്യത്തിന്റെ അഭിമാനമായ വയലാർ സാഹിത്യ അവാർഡും എത്തിയിരിക്കുന്നു. തന്റെ പേരിൽ ഏർപ്പെടുത്തിയ അവാർഡ്, തന്റെ അനുജനു ലഭിച്ചതിൽ അകലെയിരുന്ന് വയലാർ കോരിത്തരിക്കയാവാം.

**കൗമുദി ന്യൂസ് സർവീസ്**



മലയാളത്തിന്റെ പ്രിയപ്പെട്ട കവി

## മരിക്കാത്ത ആ സ്മരണ

ചെഗുവേര എന്ന മനുഷ്യനെ കൊന്നു മൂടിയിട്ട് പതിനഞ്ചുവർഷം തികഞ്ഞു ഈ ഒക്ടോബർ 8–ന്. എന്നാൽ, അന്നുമുതൽ ഗുവേര ലാററിനമേരിക്കയുടെ സ്വപ്നമായിത്തീർന്നു. ഒരു വൻകരയുടെ സ്വന്തമായിത്തീർന്നു. സ്വാതന്ത്ര്യം അല്ലെങ്കിൽ മരണം എന്ന അനശ്വരമന്ത്രമാണ് ലാററിനമേരിക്കയെ ചെഗുവേര പഠിപ്പിച്ചത്. ആ മന്ത്രം ലാററിനമേരിക്കയിലാകെ മുഴങ്ങുന്നു. ലാററിനമേരിക്കയിലെ വിമോചനപ്രസ്ഥാനങ്ങളുടെ വേരുകൾ ഈ മന്ത്രത്തിലാഴ്ന്നു നിൽക്കുന്നു. നമ്മുടെ ലോകത്തു് ഇന്ന് പൊരിയുന്ന ലാററിനമേരിക്ക ചെഗുവേര എന്ന ആശയത്തിന്റെ പ്രതിഫലനമാണ്.

ചെഗുവേര വിപ്ലവത്തെ ഗ്രന്ഥങ്ങളിൽനിന്നു പുറത്തിറക്കിക്കൊണ്ടുവന്നു. മരണത്തിന്റെ പാതയിലൂടെ വിമോചനത്തിന്റെ സ്വപ്നങ്ങളെ നയിച്ചു. ഗുവേരയില്ലെങ്കിലും ആ യാത്ര തുടരുകയാണ്. ഗുവേര ഇന്ന് ദേശാതിർത്തികൾ ഭേദിച്ചുകൊണ്ട് കടന്നുചെല്ലുന്നു. കടന്നുചെല്ലുന്നിടത്തെല്ലാം ഗുവേരയ്ക്കുരുവിടാൻ ഒരു മന്ത്രമേയുള്ളൂ. സ്വാതന്ത്ര്യം അല്ലെങ്കിൽ മരണം.

വിപ്ലവത്തിന്റെ റോമും മെക്കയും വിപ്ലവം ഇറക്കുമതി ചെയ്യേണ്ടതല്ല എന്നു വിശ്വസിച്ചുതുടങ്ങിയ ഒരു ദശാസന്ധിയിൽ ചെഗുവേര സംസാരിച്ചുതുടങ്ങി. വിപ്ലവത്തെ വിദൂരമായ ചക്രവാളങ്ങളിൽ നിന്ന് ചക്രവാളങ്ങളിലേക്ക് നയിച്ചുകൊണ്ടുപോകുവാൻ അദ്ദേഹം തയ്യാറെടുത്തു. സോഷ്യലിസ്റ്റ് ക്യൂബയിലെ നവീന മാനവസമുദായത്തെ ചെഗുവേര ഓർമ്മിപ്പിച്ചു. വിദൂരചക്രവാളങ്ങളിൽ ഉദയംകൊള്ളുന്ന വിപ്ലവങ്ങളെ മുന്നോട്ടു മുന്നോട്ടു കൊണ്ടുപോകാൻ നാമോരോരുത്തരും ആത്മത്യാഗം അനുഷ്ഠിക്കണമെന്ന് ആ സ്മരണ ആവശ്യപ്പെടുന്നു.



# പ്രസ്ഥാനത്തിൽ നിന്നു വളർന്നവർ

തിരുനല്ലൂർ കരുണാകരൻെറ 'വയലാർ' വായിച്ചു. നന്നായിരിക്കുന്നു. അതിലും നന്നായി സുരേന്ദ്രൻ ചേലാട്ടിൻെറ കത്തു്. 'പ്രസ്ഥാനത്തിൽ നിന്ന' നമ്മൾ 'ഓരോരുത്തരും വളർന്നു' എന്നു് അദ്ദേഹം പറഞ്ഞതു് അക്ഷരംപ്രതി ശരിയാണു് പി. എസ്. സി. യിൽ നിന്നു് തുടങ്ങി പരസ്പരസഹായ സംഘങ്ങളിലാണു് അദ്ദേഹം അവസാനിപ്പിച്ചതു്. ചില പ്രധാനപ്പെട്ട പേരുകൾ അദ്ദേഹം വിട്ടുകളഞ്ഞിട്ടുണ്ടു്. മറന്നുപോയതായിരിക്കാം. അതുകൊണ്ടു് ഓർമ്മപ്പെടുത്തട്ടെ— ദേശീയ–സാർവ്വദേശീയ ന്യൂസ് സർവ്വീസുകൾ, വിദേശരാജ്യങ്ങളുടെ, പ്രത്യേകിച്ചു് സോഷ്യലിസ്ററ് രാജ്യങ്ങളുടെ എംബസികൾ, ഇൻഫർമേഷൻ ബ്രാഞ്ചുകൾ, കൾച്ചറൽ സെൻററുകൾ, ജൗളിക്കട മുതലാളിമാർ, കശുഅണ്ടി കച്ചവടക്കാർ, തോട്ടം വെട്ടിപ്പുകാർ, കാട്ടുകള്ളന്മാർ, റബ്ബർ മുതലാളിമാർ എന്നിവർ നടത്തുന്ന പത്രസ്ഥാപനങ്ങൾ. ഇവിടങ്ങളിൽ തരംപോലെ കടന്നുകൂടുവാൻ ചിററപ്പന്മാർ, അമ്മാമന്മാർ, ഭാര്യയുടെ മച്ചുനിയന്മാർ എന്നിവരുടെ പ്രത്യക്ഷവും പരോക്ഷവുമായ ശുപാശ്കളും.

എന്തൊരു ഭാഗ്യം, എന്തൊരു വളർച്ച! സുരേന്ദ്രാ, താങ്കളുടെ ധീരവും അപായകരവുമായ ചിന്തയെ അഭിനന്ദിച്ചുകൊണ്ടു പറയട്ടെ, കെ. പി. ആർ. ഗോപാലനെ, തറപററിയവരുടെ കൂട്ടത്തിൻ വലിച്ചിഴച്ചതു് ശരിയായില്ല. അദ്ദേഹം തറ പററിയിട്ടില്ല, തറപററി കിടന്നിട്ടുമില്ല. സൂക്ഷിച്ചുനോക്കിയാലേ അതു് മനസ്സിലാവുകയുള്ളൂ.

ബി. വി. ദേവരാജൻ,
പടിഞ്ഞാറേക്കോട്ട, തൃശ്ശൂർ-4.

369-ാം ലക്കത്തിൽ തിരുനല്ലൂരിൻെറ വയലാർ എന്ന കവിത വായിച്ചു. വയലാർ–പുന്നപ്ര സംഭവകാലത്തു് ഒരു സജീവ രാഷ്ട്രീയ പ്രവർത്തകനായിരുന്ന എന്നെ ഈ കവിത കോരിത്തരിപ്പിച്ചു. വയലാർ–പുന്നപ്ര സംഭവങ്ങളുമായി അക്കാലത്തുതന്നെ ഒരു തൊഴിലാളി പ്രവർത്തകൻ എന്ന നിലയിൽ എനിക്കു നേരിട്ടു് അറിവുള്ളതാണു്. വയലാർ പുന്നപ്രക്കേസ്സുകളിൽ ശിക്ഷിക്കപ്പെട്ടവരും പെട്ടെ 600-ൽപ്പരം കമ്മ്യൂണിസ്ററു തടവുകാരോടൊപ്പം ഒരു കെ. എസ്. പി. പ്രവർത്തകനെന്ന നിലയിൽ എനിക്കു് 1948–1949 കാലഘട്ടത്തിൽ തിരുവനന്തപുരം സെൻട്രൽ ജയിലിൽ കഴിയാനിടവന്നു. മുഹമ്മ അയ്യപ്പൻ തിരുവനന്തപുരം ജയിലിൽ കുറെ ദിവസം എന്നോടൊപ്പം ഒരു മുറിയിൽ താമസിച്ചിരുന്നു. അക്കാലത്തു് എത്രയോ രാത്രികളിൽ വയലാർ–പുന്നപ്രയെപ്പററി അയ്യപ്പൻ പറഞ്ഞിട്ടുള്ള വീരഗാഥകൾ ഞാൻ തിരുനല്ലൂരിൻെറ കവിത വായിച്ചപ്പോൾ ഓർത്തുപോയി. തിരുനല്ലൂരിൻെറ ഭാവനയുടെ ആത്മാർത്ഥതയെക്കുറിച്ചു് വിവരിക്കാൻ വാക്കുകളില്ല. ആജാനബാഹുവായിരുന്ന അയ്യപ്പൻ ഈ കവിതയിലെ കുട്ടികളുടെ അച്ഛനെപ്പോലെസമരത്തിലെ ഒരു മുന്നണിപ്പോരാളി ആയിരുന്നു. മുഹമ്മ അയ്യപ്പൻ ഇന്നില്ല. കല്ലൂട്ട തീസിസിൻെറ ഭാഗമായി കമ്മ്യൂണിസ്ററു പാർട്ടി 1949-ൽ സെൻട്രൽ ജയിലിൽ നടത്തിയ സമരത്തെത്തുടർന്നുണ്ടായ ലാത്തിച്ചാർജിൻെറ ഫലമായി അയ്യപ്പൻ ജയിലിൽ വച്ചുതന്നെ മൃതിയടഞ്ഞു. അയ്യപ്പന്മാരുടെ ആത്മാവുകൾ തിരുനല്ലൂരിൻെറ കവിത വായിച്ചു കോരിത്തരിച്ചിട്ടുണ്ടാവും.

കെ. പി. രാഘവൻപിള്ള,
കൊല്ലം.

# സിനിമയുടെ സൗന്ദര്യശാസ്ത്രത്തെക്കുറിച്ചു്

സിനിമയുടെ, സൈദ്ധാന്തികമായി നിലവിലുള്ള അഭിപ്രായവ്യത്യാസങ്ങളെ ഒരു സംവാദത്തിലൂടെ, രാജകൃഷ്ണൻ പറയുന്നതുപോലെ ഏകാത്മകമാക്കാവുന്നതേയുള്ളൂ.

വിദഗ്ധമായ ഒരു പഠനത്തിലൂടെ മാത്രമേ അതു തരപ്പെടുത്താൻ കഴിയൂ. അതിനായി, വ്യക്തിഗത സിനിമയുടെ ഒരു വക്താവായിത്തീർന്ന അരവിന്ദനെക്കൂടി നാം ഫെല്ലിനിയുടേയും ബർഗ്മാൻേറയും ഫാസ്ബൈൻഡറുടേയും നിരയിലേക്കു കൊണ്ടുവരേണ്ടിയിരിക്കുന്നു.

ദൃശ്യശ്രാവ്യങ്ങളെ അങ്ങേയററം സമന്വയിപ്പിക്കാൻ അരവിന്ദനു് 'പോക്കുവെയിലി'ലൂടെ കഴിഞ്ഞു. അതു്, സ്വാനുഭവങ്ങൾക്കു് ആക്കമുള്ള ഒരു കഥയിലെ, കവിയുടെ വ്യഥിത ഭാഷണങ്ങളോടൊപ്പം പുറത്തുവരുമ്പോഴോ? രാജകൃഷ്ണൻ ഒരിക്കൽ പറഞ്ഞതുപോലെ സിനിമയുടെ കോമ്പസിഷന് പെയിൻറിങ്ങുമായി ആത്മബന്ധമുണ്ടു്. 'പോക്കുവെയിലി'ൻെറ കാര്യത്തിൽ ഇതു ശ്രദ്ധേയവുമാണു്. കുന്നിൻെറ മുകളിൽ നിൽക്കുന്ന നിഷയും താഴെ ഉയരങ്ങൾ അനഭിഗമ്യമാകുന്ന ബാലുവും, സ്റ്റോർട്സിലൂടെ ഉയരങ്ങൾ കാംക്ഷിക്കുന്ന സുധീറിൻെറ ചിന്തകളെ ചുററിപ്പററുന്ന കുറെ സീക്വൻസുകളും അതിനു് പ്രത്യക്ഷോദാഹരണങ്ങൾ തന്നെ.

ശിഥിലമായ സാമൂഹ്യവ്യവസ്ഥിതിയും എവിടെയോ തേഞ്ഞുമടങ്ങുന്ന വിപ്ലവത്തിൻെറ ശൗര്യവും നാം അരവിന്ദൻെറ ചിത്രങ്ങളിൽ കണ്ടുകഴിഞ്ഞു. ബാലുവിൻെറ അന്തർമുഖത്വവും കാലബന്ധിയല്ലാത്ത രാഷ്ട്രീയ സ്ഥിതിഗതികളും മാർക്സിയൻ നെററികൾ ചുളിപ്പിച്ചേക്കാം. വനാന്തരങ്ങളിലേക്കു പോയ രവിക്കെതിരേ ഉയർന്നതും ഇതൊക്കെത്തന്നെയായിരുന്നു.

സിനിമയ്ക്കു് ഒരു സൗന്ദര്യശാസ്ത്രമുണ്ടെന്നു നാം കണ്ടുതുടങ്ങി. ഈ പഠനത്തെ ഒരു പ്രത്യേകതലത്തിലേക്കെത്തിച്ച രാജകൃഷ്ണനും കലാകൗമുദിക്കും അഭിനന്ദനങ്ങൾ.

സുരേഷ് നെല്ലിക്കോട്.

# കോർട്ടിനു പുറത്തായവരോടുള്ള വിഷമം

'വയലാറി'നെ ''മനോരമ കണ്ണാടി''യിലൂടെ കണ്ട സുരേന്ദ്രൻ ചേലാട്ടിനോടു്—സഹതാപമുണ്ടു്. പ്രതീക്ഷാനിർഭരമായ കാത്തിരിപ്പിനുശേഷം, തിരുനല്ലൂരിൻെറ തൂലിക, അദ്ദേഹത്തെ ഇച്ഛാഭംഗത്തിൻെറ കടലിലേക്കെറിഞ്ഞുപോലും! തിരുനല്ലൂരിൻെറ കവിതയുടെ ആഴവും പരപ്പും കാണാനാകാതെ, എ. വി. ആര്യനെയും, കെ. പി. ആറിനെയും പോലുള്ളവരെ 'കോർട്ടിനു' പുറത്തു് കണ്ടതിലാണു് അദ്ദേഹത്തിനു വിഷമം!

വിപ്ലവബോധം—ഒററപ്പെടുന്നവരോടുള്ള 'സഹാനുഭൂതി' യല്ല, സുരേന്ദ്രൻ!

മനോഹരൻ,
കൈതപ്രം,
ഇരിട്ടി.

# നാടക രചനാ മത്സര വിജയികൾ

ബഹ്റിൻ കേരള ആർട്സ് സെൻറർ നടത്തിയ നാടക രചനാ മത്സരത്തിൽ സതീശ്ബാബു (കോഴിക്കോട്) രചിച്ച 'പറന്നുയരാൻ കഴിയാത്ത പാവം പറവകൾ' എന്ന നാടകം 1500 രൂപയുടെ ഒന്നാം സമ്മാനത്തിനർഹമായി. രണ്ടാം സമ്മാനമായ 1000 രൂപ നേടിയതു് കെ. പി. അപ്പച്ചൻ (കൊച്ചി) എഴുതിയ അപരാധം എന്ന നാടകമാണു്.

500 രൂപയുടെ പ്രത്യേക പ്രോത്സാഹന സമ്മാനം ഹുസൈൻ കാരാടി (താമരശ്ശേരി) എഴുതിയ മുക്കു പണ്ടം എന്ന നാടകത്തിനു് നൽകാനും ബി. കെ. എ. സി. തീരുമാനിച്ചു. ഇന്ത്യയിൽ നിന്നും ഗൾഫിൽ നിന്നുമായി മൊത്തം 33 നാടകങ്ങളായിരുന്നു മത്സരത്തിനു ലഭിച്ചതു്. ബി. കെ. എ. സി. ഏർപ്പെടുത്തിയ ഒരു പ്രത്യേക പരിശോധക സമിതിയാണു് സമ്മാനാർഹമായ നാടകങ്ങൾ തിരഞ്ഞെടുത്തതു്.

സമ്മാനത്തുക ബാങ്ക് ഡ്രാഫ്ററായി അയച്ചുകൊടുക്കുന്നതാണെന്നു് സെക്രട്ടറി അറിയിക്കുന്നു.

ബഹ്റിൻ കേരള ആർട്സ് സെൻറർ, മനാമ.
ബഹ്റിൻ.




# എസ്. അശോക്കുമാർ

കൗമുദി ന്യൂസ് സർവീസ്


'**ഫി**ലാററലി' എന്ന പദത്തെ അന്വർത്ഥമാക്കുന്നതായിരുന്നു കോഴിക്കോട്ട് സി. എസ്. ഐ. കത്തീഡ്രൽ ഹാളിൽ പോയവാരം നടന്ന ഫിലാററലിക് എക്സിബിഷൻ. പി. ആൻഡ് ടി. സക്കിൾ ഇവിടത്തെ ഫിലാററലിക് ക്ലബ്ബിൻെറ സഹകരണത്തോടെ നടത്തിയ പ്രദർശനം കാണികളിൽ അനുഭൂതിയുടെ പുതിയ തളിരുകൾ വിടർത്തി.

സ്റ്റാമ്പുശേഖരണഭ്രമം ബ്രിട്ടനിലെ ഒരു മഹിളയുടെ കിടപ്പറയിൽ നിന്നു തുടങ്ങുന്നു. കിടപ്പറ മോടി പിടിപ്പിക്കാൻ വേണ്ടിയാണത്രേ ആദ്യമായി സ്റ്റാമ്പുകൾ അവർ ശേഖരിച്ചതു്. 1841-ൽ ആയിരുന്നു അതു്. 'ഹാം ലെസ് ലൂണാട്ടിക്' എന്ന ഓമനപ്പേർ ആ ബ്രിട്ടീഷുകാരിയുടെ തിരുനെററിയിൽ വീണുവെങ്കിലും കലാഹൃദയങ്ങൾക്കു് അഭിരമിക്കാൻ പുതിയൊരു മേച്ചിൽപ്പുറത്തേക്കുള്ള വഴിത്താര അങ്ങനെ തുറന്നു കിട്ടി.

1891-ൽ ലോകത്തിലാദ്യമായി ഫിലാററലിക് എക്സിബിഷൻ അരങ്ങേറി. ചാൾസ് ഒന്നാമൻെറ സിൽവർ ജൂബിലി ആഘോഷങ്ങളോടനുബന്ധിച്ചു റുമേനിയ ഒരു സ്മാരകസ്റ്റാമ്പു പുറപ്പെടുവിച്ച വേളയിലായിരുന്നു അതു്.

226 ഫ്രെയിമുകളിലായി വിവിധ വർണ്ണരൂപ ഭാവങ്ങളിലുള്ള ലക്ഷക്കണക്കിനു തപാൽ ഉരുപ്പടികൾ പ്രദർശന വേദിയിൽ നിറഞ്ഞുനിന്നു. ലബ്ധപ്രതിഷ്ഠ നേടിയ ജി. ബി. പൈ. (ഡൽഹി), വി. എൻ. എസ്. റാവു (മദ്രാസ്) എൽ. ജി. ഷേണായി (ബാംഗ്ളൂർ) സുഭലക്ഷ്മി സുബ്രഹ്മണ്യം. (ബോംബെ) എന്നീ ഫിലാററലിസ്റ്റുകളുടെ ശേഖരങ്ങൾ 'കേരാപെക്സ് 82' എന്ന ഈ പ്രദർശനത്തെ ആകർഷകമാക്കി.

സ്ററാമ്പു ശേഖരണത്തെ ഒരു ഹോബിയേക്കാളേറെ ഗൗരവമുള്ള ഒരു സർഗ്ഗപ്രക്രിയയായി കാണാനാണു കൊല്ലത്തുനിന്നും എത്തിയ ബാലകൃഷ്ണനു് (റിട്ട: പി. ആൻഡ് ടി. എൻജിനീയർ) താത്പര്യം.

1963 മുതലേ സ്റ്റാമ്പു ശേഖരിക്കാൻ തുടങ്ങിയ അദ്ദേഹത്തിൻെറ പക്കൽ അപൂർവ്വ സ്റ്റാമ്പുകളുടെ നല്ലൊരു ശേഖരം തന്നെയുണ്ടു്. 1840-ൽ ഗ്രേററ് ബ്രിട്ടൻ വിക്ടോറിയാരാജ്ഞിയുടെ പേരിൽ പുറത്തിറക്കിയ വിലമതിക്കാനാകാത്ത 'ബ്ലാക്ക് പെനി' എന്ന അപൂർവ്വ സ്റ്റാമ്പു സന്ദർശകരുടെ സജീവ ശ്രദ്ധ പിടിച്ചുപററി. ഇതിനു പുറമേ എഡ്വേഡ് ഏഴാമൻ, ജോർജ്ജ് അഞ്ചാമൻ, ജോർജ്ജ് ആറാമൻ എന്നിവരുടെ സ്റ്റാമ്പുകളും പ്രദർശിപ്പിക്കപ്പെട്ടു. അതിൽ 25 രൂപ മുദ്രണം ചെയ്തിട്ടുള്ള എഡ്വേർഡ് ഏഴാമൻെറ സ്ററാമ്പിനു് ഇന്നു 5000 രൂപയിലധികം വിലമതിക്കുമത്രേ.

മഹാത്മാഗാന്ധി, നെഹ്റു, ഡോക്ടർ രാജേന്ദ്രപ്രസാദ് തുടങ്ങിയവരുടെ ജീവിതത്തിലെ നിർണ്ണായക ഘട്ടങ്ങൾ ചിത്രീകരിക്കുന്ന, പൊന്നിനേക്കാൾ വിലയുള്ള സ്റ്റാമ്പുകളും, ഇന്ത്യ സ്വാതന്ത്ര്യയായ ശേഷം ആദ്യമായി പുറപ്പെടുവിച്ച അശോകചക്രം മുദ്രണം ചെയ്തിരിക്കുന്ന സ്റ്റാമ്പും അദ്ദേഹത്തിൻെറ വകയായുണ്ടു്.



തിരുവനന്തപുരത്തുനിന്നു് എത്തിയ വി. എസ്. സാമുവലിൻെറ ശേഖരത്തിൽ സ്വാതന്ത്ര്യാനന്തര ഭാരതം പുറത്തിറക്കിയ ഒട്ടുമിക്ക സ്റ്റാമ്പുകളുമുണ്ടു്. തീമാററിക് കളക്ഷനിലാണു് സാമുവലിനു് ഏറെ പ്രിയം. വന്യജീവിതം, പക്ഷികളുടെ ലോകം, ആയുധങ്ങൾ, ഇന്ത്യൻ റെയിൽവേ, മററു വാഹനങ്ങൾ എന്നിവയെ ആസ്പദമാക്കി ഒരു ചിത്രകഥയിലെന്നപോലെ ദൃശ്യഭംഗിയോടെ കലാത്മകമായി സാമുവൽ സ്ററാമ്പുകൾ സംവിധാനംചെയ്തിരുന്നു. പ്രത്യേക ക്യാൻസലേഷനോടുകൂടിയ ഫസ്റ്റ് ഡെ കവറുകളും മനംകവരും. നാലായിട്ടു കീറിയെടുക്കാവുന്ന ആദ്യത്തെ ക്വാഡ്രാപ്പിൾ സ്റ്റാമ്പ്—മൈക്കൽ ആഞ്ചലോ രചിച്ച വത്തിക്കാനിലെ സിസ്ററൻ ചാപ്പലിലെ പെയിൻറിങ്—സവിശേഷ ശ്രദ്ധ അർഹിച്ചു.

ക്രിസ്മസ് മുതൽ ക്രൂസിഫിക്ഷൻ വരെയുള്ള ഈശോയുടെ ധന്യജീവിതം, ബംഗ്ലാദേശ് ചരിത്രവും ഭരണവും അന്തർദ്ദേശീയ സമ്മേളനങ്ങളും സംഭവങ്ങളും എന്നീ വിഷയങ്ങളെ ആസ്പദമാക്കി ചരിത്രത്തേയും സാമൂഹ്യ ശാസ്ത്രത്തേയും രാഷ്ട്രീയത്തേയും കൂട്ടി ഇണക്കിയുള്ളതായിരുന്നു. കെ. പി. ഈപ്പൻെറ (സെക്രട്ടറി, കെ. പി. എ. തിരുവനന്തപുരം) സംഭാവന. ടെലിക്കമ്മ്യൂണിക്കേഷനെ ആസ്പദമാക്കി ടെലിക്കമ്മ്യൂണിക്കേഷൻ ജനറൽ മാനേജരും, ഭൂമിയും ക്രിസ്മസും എന്ന വിഷയത്തെ ആസ്പദമാക്കി സുഭലക്ഷ്മി സുബ്രഹ്മണ്യവും രൂപം കൊടുത്ത ദൃശ്യങ്ങൾ സ്ററാമ്പുശേഖരണത്തിൻെറ പുതിയ മുഖം കാഴ്ചവയ്ക്കുന്നു.

കൊച്ചിയിൽ നിലവിലിരുന്ന വിവിധ്ഇനം തപാൽ ഉരുപ്പടികളുമായാണു് ഇ. പി. ജെയിംസും കെ. പി. ഷൺമുഖനും (ഇരുവരും തൃശ്ശൂർക്കാർ) എത്തിയതു്.

ഒരു പക്ഷേ, ഇന്നു ജീവിച്ചിരിക്കുന്നവരിൽ വച്ചു് ഏററവും പ്രായം ചെന്ന ഒരു ഫിലാററിസ്റ്റായ തൃശ്ശൂർക്കാരൻ കെ. വി. വറീതു മാസ്റ്ററെ കണ്ടുകിട്ടിയതു് കൊച്ചിയിലും തിരുവിതാംകൂറിലും നിലവിലിരുന്ന അഞ്ചൽ സംവിധാനത്തെക്കുറിച്ചു വ്യക്തമായ ഒരു ധാരണ ഉണ്ടാക്കാൻ ഉതകി. ഓർമ്മകളുടെ ആഴങ്ങളിൽനിന്നും അദ്ദേഹം ഓരോരോ നറുമുത്തുകൾ ചികഞ്ഞു പുറത്തേക്കെടുക്കുന്നതു് കൗതുകത്തോടെ കേട്ടിരുന്നു.

കോഴിക്കോട്ടെ സ്റ്റാമ്പു പ്രദർശനത്തിലെ ഒരു ദൃശ്യം



# മലബാറിന്റെ കഥാകാരൻ

ഇ. എൻ. കേരളവർമ്മ
കൗമുദി ന്യൂസ് സർവീസ്

പ്രമുഖരായ സാഹിത്യകാരന്മാരുടെ സ്മരണയ്ക്കായി നടത്തുന്ന അക്കാഡമിക് പ്രഹസനങ്ങളെപ്പോലൊരെണ്ണം ഈയിടെ കോഴിക്കോട്ടു നടന്നു. പത്രപ്രവർത്തകനും, ചെറുകഥാകൃത്തുമായിരുന്ന എം. ആർ. കെ. സി. യുടെ ജന്മശതാബ്ദിയോടനുബന്ധിച്ച് കേരള സാഹിത്യ അക്കാഡമിയും കേരള പ്രസ് അക്കാഡമിയും സംയുക്തമായി സംഘടിപ്പിച്ച സിമ്പോസിയത്തിലും സമാപന സമ്മേളനത്തിലുമായി പ്രമുഖന്മാർ പലരും പങ്കെടുത്തിരുന്നുവെങ്കിലും അവർ പറഞ്ഞതൊക്കെ കാററിലലിഞ്ഞു ചേരാൻ അധികസമയം വേണ്ടിവന്നില്ല.

സിമ്പോസിയം സംഘടിപ്പിച്ച രണ്ട് അക്കാഡമികളെയും തെല്ലൊന്ന് കുററപ്പെടുത്തിക്കൊണ്ടാണ് സുകുമാർ അഴീക്കോട് തന്റെ ഉദ്ഘാടനപ്രസംഗം ആരംഭിച്ചത്. സമ്മേളനനോട്ടീസിൽ എം. ആർ. കെ. സിയെക്കുറിച്ച് ഒരു ലഘുവിവരണമുണ്ട്. അതിൽ അദ്ദേഹത്തിന്റെ പേരിന്റെ പൂർണ്ണരൂപം തെററായിട്ടെഴുതിയിരിക്കുന്നു. ചെറിയ ചെങ്കളത്ത് കുഞ്ഞിരാമമേനോൻ എന്നെഴുതിയിരിക്കുന്നത് ശരിയല്ല. ചെങ്കളത്ത് ചെറിയ കുഞ്ഞിരാമമേനോൻ എന്നു തിരുത്തണമെന്ന് അഴീക്കോട് പറഞ്ഞു: ചെങ്കളത്തു തറവാട്ടിൽ എം. ആർ. കെ. സി. യുടെ മാതുലനായി വലിയ കുഞ്ഞിരാമമേനോൻ എന്നൊരാളുണ്ടായിരുന്നു. എം. ആർ. കെ. സി. സാരഥ്യം വഹിച്ചിരുന്ന കേരളപത്രികയുടെ സ്ഥാപകൻ വലിയ കുഞ്ഞിരാമമേനോനായിരുന്നു. എം. ആർ. കെ. സി. എഴുതിയ ചരിത്രകഥയുടെ പേര് വള്ളുവക്കമ്മാരനെന്നല്ല വെള്ളുവക്കമ്മാരൻ എന്നാണെന്നും അഴീക്കോട്ട സൂചിപ്പിച്ചു. സ്വാഗത പ്രസംഗത്തിൽ സി. പി. ശ്രീധരനും വള്ളുവക്കമ്മാരനെന്നാണ് പറഞ്ഞത്.

മലയാള പത്രപ്രവർത്തനത്തിന്റെയും, കഥാസാഹിത്യത്തിന്റെയും ആരംഭദശയിൽ അവയുടെ വളർച്ചയ്ക്കു ജലവും വളവും നൽകിയ എം. ആർ. കെ. സി. 'ചെറിയ' എന്നൊരു വിശേഷണത്തിൽ തന്റെ വലുപ്പത്തെ ഒളിപ്പിച്ച മനുഷ്യനായിരുന്നുവെന്ന് അഴീക്കോട്ട് പ്രസ്താവിച്ചു. പത്രപ്രവർത്തനരംഗത്ത് ചെറിയയാളും സാഹിത്യത്തിൽ വലിയ ആളുമായിട്ടാണ് അദ്ദേഹം പിൽക്കാലത്ത് അറിയപ്പെട്ടത്.

മലബാറിൽ പത്രങ്ങൾ വിരളമായിരുന്ന കാലത്താണ് എം. ആർ. കെ. സി. ആ രംഗവുമായി ബന്ധപ്പെടുന്നത്. ആദ്ദേഹം ആദ്യം പത്രാധിപത്യം വഹിച്ചിരുന്ന 'കേരളപത്രിക'യുടെ സ്ഥാപകൻ വലിയ കുഞ്ഞിരാമമേനോനെ ഓർക്കുന്നതു് ചെറിയ കുഞ്ഞിരാമമേനോനിലൂടെയാണ്. വലിയ കുഞ്ഞിരാമമേനോനാകട്ടെ പത്രപ്രവർത്തനരംഗത്തു പ്രഗത്ഭനായൊരു വ്യക്തിയായിരുന്നു. അക്കാലത്തു ലണ്ടനിൽ ഒരു പത്രസമ്മേളനത്തിൽ പങ്കെടുക്കാനുള്ള അപൂർവ അവസരം ലഭിച്ച വലിയ കുഞ്ഞിരാമമേനോനെ 'പത്രപ്രവർത്തനരംഗത്തു് മാററം വരുത്തിയ ആശാനാ'യിട്ടാണ് സഞ്ജയൻ വിശേഷിപ്പിച്ചിട്ടുള്ളതു്. ''ഇന്നു് ബംഗാൾ ചിന്തിക്കുന്നതു നാളെ ഭാരതം ചിന്തിക്കുന്നു'' എന്നറിയപ്പെട്ടിരുന്ന കാലത്തു് ആ സംസ്ഥാനത്തുനിന്നും പ്രസിദ്ധീകരിച്ചിരുന്ന അമൃത്ബസാർ പത്രികയുടെ മാതൃക സ്വീകരിച്ചാണ് വലിയ കുഞ്ഞിരാമമേനോൻ തന്റെ പ്രസിദ്ധീകരത്തിനു 'കേരളപത്രിക' എന്ന പേരിട്ടതു്. അദ്ദേഹത്തിന്റെ കാലടികളാണ് എം. ആർ. കെ. സി. യും പിന്തുടർന്നതു്. മലയാളത്തിൽ കുടുംബമാസികകൾക്കു തുടക്കം കുറിച്ചുകൊണ്ട് 'കുടുംബപത്രിക' പ്രസിദ്ധീകരിച്ചുതുടങ്ങിയതും അക്കാലത്തായിരുന്നു.

വളപട്ടണം പുഴയുടെ ലാളിത്യവും തെളിമയുമുൾക്കൊള്ളുന്ന ശൈലിയിൽ, ചെറിയ വാക്കുകളിൽ ചരിത്രം പറയുന്നതുപോലെയാണ് എം. ആർ. കെ. സി. കഥകൾ പറഞ്ഞതു്. ദേശാഭിമാനവും ചരിത്രബോധവും നിഴലിക്കുന്ന അദ്ദേഹത്തിന്റെ ചരിത്രാഖ്യായികകൾ മലയാള ചരിത്രസാഹിത്യത്തിനു മുതൽക്കൂട്ടുകളാണ്. രജപുത്ര, മഹാരാഷ്ട്ര, പാശ്ചാത്യ കഥകൾ ചരിത്ര സാഹിത്യമായി അംഗീകരിച്ചുപോന്നിരുന്ന കാലത്തു് ഉത്തരകേരളത്തിലെ വീര നായകന്മാരുടെ ഐതിഹാസിക ചരിത്രങ്ങൾ പറഞ്ഞു തന്നുകൊണ്ട് എം. ആർ. കെ. സി. ചുവടൊന്നു മാററിച്ചവിട്ടുകയാണുണ്ടായതു്.

ചേസിന്റേയും, കോനൻഡോയിലിന്റേയും കഥകൾ നമ്മുടെ നാട്ടിൽ പ്രചരിക്കുന്നതിനുമുമ്പ് വീര സാഹസികരുടെ ഉദ്വേഗം ജനിപ്പിക്കുന്നകഥകൾ എഴുതിയ എം. ആർ. കെ. സി.ക്ക് പ്രചോദനം നൽകിയതു് സർ വാൾട്ടർ സ്കോട്ടിന്റെ ആഖ്യായികകളാണ്. ഇന്നത്തെ നിരൂപകന്റെ ദൃഷ്ടിയിൽ ആ കഥകൾക്കു മൂല്യം കുറയും.

പത്രപ്രവർത്തനരംഗത്തു് എം. ആർ. കെ. സി. അതുല്യപ്രഭാവനായിരുന്നുവെന്ന് സിമ്പോസിയത്തിൽ അദ്ധ്യക്ഷനായിരുന്ന മൂർക്കോത്തു കുഞ്ഞപ്പ പറഞ്ഞു.


എം. ആർ. കെ. സി. ജന്മശതാബ്ദി ആഘോഷം അഴീക്കോട്ട് ഉദ്ഘാടനം ചെയ്യുന്ന

# അഭ്യാസബലിഷ്ഠൻ

ഏററവും ജനപ്രീതിയുള്ള കഥകളി നടൻ ആരെന്ന ചോദ്യത്തിന് എളുപ്പം ഉത്തരം കിട്ടും. കലാമണ്ഡലം കൃഷ്ണൻ നായർ. ഏററവും അഭ്യാസത്തികവുള്ള നടനോ? ഉത്തരം അത്രയും എളുപ്പം വരികയില്ല. ശരിയായ ഉത്തരം പക്ഷേ, ഒന്നേ ഉള്ളു. കലാമണ്ഡലം രാമൻകുട്ടി നായർ. സുപ്രസിദ്ധ നടനും നാട്യാചാര്യനുമായിരുന്ന പട്ടിക്കാംതൊടി രാവുണ്ണിമേനോന്റെ പ്രേഷ്ഠ ശിഷ്യനാണ് രാമൻകുട്ടിനായർ. ശിഷ്യനും മകനുംകൂടിയായ പത്മനാഭൻനായർതന്നെയും ഇത്രയും പ്രിയങ്കരനായിരുന്നില്ലത്രേ ആശാന്. ആശാന്റെ വെട്ടിവച്ച കളി കണ്ടിട്ടുള്ളവർ രാമൻകുട്ടിയെ പ്രത്യേകം അനുഗ്രഹിക്കുന്നതു കണ്ടവരാണെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

കൃഷ്ണൻനായരെപ്പോലെ ആകാരസൗഷ്ഠവമോ പുഷ്ടിയോ തിളക്കമേറിയ കണ്ണുകളോ രാമൻകുട്ടിനായർക്കില്ല. അതെല്ലാം പരിഹരിക്കുന്നത് ചൊല്ലിയാട്ടത്തിന്റെ കിടയററ സൗന്ദര്യമാണ്. അന്തരിച്ച ഗുരു ചെങ്ങന്നൂരും അങ്ങനെ ആയിരുന്നല്ലോ.

കത്തി, പച്ച, വെള്ളത്താടി എന്നീ വേഷങ്ങളെല്ലാം രാമൻകുട്ടിനായർ ഒന്നാംതരമായി കെട്ടിയാടും. ഉദ്ഭവത്തിൽ രാവണന്റെ തപസ്സ്, ചെറിയ നരകാസുരന്റെ കേകി, പടപ്പുറപ്പാട് എന്നിവ ഇത്ര നന്നായി ആടി ഫലിപ്പിക്കാൻ ഇന്നു വേറെ ആരുമില്ല. ചെണ്ടയ്ക്കു കൃഷ്ണൻകുട്ടിപൊതുവാൾകൂടി ഉണ്ടെങ്കിൽ ചോദിക്കുകയുംവേണ്ട. കൃമ്മീരവധത്തിൽ ധർമ്മപുത്രർ കാലകേയവധത്തിൽ അർജ്ജുനൻ തുടങ്ങിയ ഒന്നാംതരം പച്ചവേഷങ്ങൾ ആശാന്റേതു് ഒന്നാംതരംതന്നെയാണ്. തോരണയുദ്ധം, കല്യാണസൗഗന്ധികം, ലവണാസുരവധം എന്നീ കഥകളിലെ ഹനുമാൻ ഏററം പ്രസിദ്ധമാണ്. തോരണയുദ്ധത്തിൽ സമുദ്രലംഘനം, കല്യാണസൗഗന്ധികത്തിൽ ഹനുമാൻ വൃദ്ധനാകുന്നതു്, ഒടുവിൽ വിശ്വരൂപം കാട്ടുന്നതു്, ലവണാസുരവധത്തിൽ സുഖമോ ദേവി എന്നതിന്റെ ചൊല്ലിയാട്ടം ഇതൊക്കെ കണ്ടുതന്നെ രസിക്കണം.

ഒരിക്കൽ ഈ ലേഖകൻ ആശാന്റെ കുചേലൻ കണ്ടു. വാർദ്ധക്യം തോന്നിച്ചില്ല എന്നല്ലാതെ ഒരു കുറവും കണ്ടില്ല.


തോരണയുദ്ധത്തിൽ ഹനുമാന്റെ സമുദ്രലംഘനം—
കലാമണ്ഡലം രാമൻകുട്ടി നായരുടെ ഗഗനസഞ്ചാരം

കലാമണ്ഡലത്തിന്റെ പ്രിൻസിപ്പൽ ആയി സേവനം അനുഷ്ഠിക്കുന്ന രാമൻകുട്ടിനായർ ശിക്ഷണത്തിന്റെ കാര്യത്തിൽ കർശനബുദ്ധിയാണ്. അരങ്ങത്തും പുറത്തും കർശനമായ അച്ചടക്കം പാലിക്കുന്ന ആശാൻ മററുള്ളവരിൽ നിന്നും അതു പ്രതീക്ഷിക്കുന്നുണ്ട്. ഒരു കളിയേററാൽ കൂടുതൽ സംഖ്യ നൽകി ആക്കം തട്ടിക്കൊണ്ടുപോകാൻ സാദ്ധ്യമല്ല. കലാമണ്ഡലം ഏൽക്കുന്ന കളികൾക്ക് ആശാൻ പോകണം എന്നു തീരുമാനം ഉണ്ടായാൽ കൃത്യമായും പോകും എന്നു മാത്രമല്ല, ട്രൂപ്പിന്റെ നായകൻ എന്ന നിലയിൽ ചുമതല കൃത്യമായി നിർവ്വഹിക്കുകയും ചെയ്യും.

ലവണാസുരവധത്തിൽ ഹനുമാന്റെ വാനരത്തവും തോരണയുദ്ധത്തിൽ 'പന്തം കൊളുത്തി പ്രകടനവും' ചിലപ്പോൾ അതിർ കടന്നുപോകുന്നില്ലേ എന്ന സംശയം ചിലർക്കെങ്കിലും ഉണ്ടെന്നു മാത്രം ഒരു വിമർശനം വേണമെങ്കിൽ പറയാം.

—പി. ജി. പുരുഷോത്തമൻപിള്ള

എം. ആർ. കെ. സി. യുടെ കൃതികളെക്കുറിച്ച പ്രൊഫസർ എ. പി. പി. നമ്പൂതിരി അവതരിപ്പിച്ച പ്രബന്ധം ചെറുതെങ്കിലും നന്നായിരുന്നു. പത്രപ്രവർത്തനം, കഥാസാഹിത്യം എന്നീ രംഗങ്ങളിൽ പ്രാതഃസ്മരണീയരായ വ്യക്തികളിലൊരാളായ എം. ആർ. കെ. സി. ഇംഗ്ലീഷിലും മലയാളത്തിലും ലേഖനങ്ങൾ എഴുതിയിരുന്നുവെന്നു പറഞ്ഞുകൊണ്ടാണ് എ. പി. പി. നമ്പൂതിരി സംസാരിച്ചുതുടങ്ങിയതു്. അപ്പർ സെക്കണ്ടറി പരീക്ഷമാത്രം പാസ്സായിട്ടുള്ള എം. ആർ. കെ. സി. സ്വപ്രയത്നംകൊണ്ടാണ് ഇംഗ്ലീഷിൽ അവഗാഹം നേടിയതു്. വെള്ളുവക്കമ്മാരൻ എന്ന ചരിത്ര്യാഖ്യായികയെ എ. പി. പി. വിലയിരുത്തിയതു് ഇപ്രകാരമാണ്. റിട്ടയേഡ് സബ് രജിസ്ട്രാർ കുത്തുപറമ്പ് എം. ഒതേനൻ നമ്പ്യാർ ഇംഗ്ലീഷിലെഴുതിയ ഒരു കഥയുടെ സ്വതന്ത്ര വിവർത്തനമാണു വെള്ളുവക്കമ്മാരൻ എന്ന ചരിത്രാഖ്യായിക. പക്ഷേ, ഒരു വിവർത്തനമാണെന്ന് ഒരിക്കലും തോന്നിക്കാത്ത മട്ടിൽ സംഭവ വിവരണവും സ്ഥലകാല വർണ്ണനകളും സജീവമായി സാധിച്ചിട്ടുള്ള ഈ ആഖ്യായിക ഒന്നാംതരത്തിൽപ്പെടുത്താം.

കേരളത്തിന്റെ സാംസ്കാരിക നവോത്ഥാനത്തിൽ പ്രധാന പങ്കു വഹിച്ച ത്രപങ്ങളെക്കുറിച്ചു ഗവേഷണം നടത്തുവാൻ പ്രസ് അക്കാഡമിപോലുള്ള സ്ഥാപനങ്ങൾ മുൻകൈയെടുക്കണമെന്ന് ആഹ്വാനം ചെയ്തുകൊണ്ട് പ്രൊഫസർ ഗുപ്തൻ നായർ സമാപന സമ്മേളനം ഉദ്ഘാടനം ചെയ്തു. എം. ആർ. കെ. സി.യെക്കുറിച്ചു സംസാരിക്കുവാൻ സ്റ്റേജിലെത്തിയ താൻ സ്വന്തം അജ്ഞത വെളിപ്പെടുത്തുകയാണു ചെയ്യുന്നതെന്നു് തിക്കോടിയൻ കുമ്പസാരിച്ചു.

എം. ആർ. കെ. സി. യുടെ ചില കുടുംബാംഗങ്ങൾ ഈ സമ്മേളനത്തിന്റെ ആദ്യവസാനം കേൾവിക്കാരായി ഉണ്ടായിരുന്നു.

**വി**ശ്രുത നർത്തകിയായ പത്മാ സുബ്രഹ്മണ്യം തിരുവനന്തപുരം സന്ദർശിക്കുകയുണ്ടായി. അനുഗൃഹീതയായ ആ നർത്തകിയുമായി, ജി. പി. എസ്. നായർ (മുൻ റേഡിയോ സ്റ്റേഷൻ ഡയറക്ടർ) നടത്തിയ അഭിമുഖസംഭാഷണത്തിലെ പ്രസക്ത ഭാഗങ്ങളാണ് ഈ പേജുകളിൽ.

ജി. പി. എസ്: പത്മാ, ഞങ്ങളെല്ലാം ആകാംക്ഷാഭരിതരായി കാത്തിരിക്കുകയാണ്, നിങ്ങളുടെ നൃത്തപ്രകടനം കാണാൻ. നൃത്തവുമായുള്ള ബന്ധത്തെപ്പററി വിശദീകരിക്കാമോ?

പത്മ: കുഞ്ഞുന്നാളിലേ എനിക്കു് സുന്ദരകലകളുമായി ബന്ധമുണ്ടായിരുന്നു. കുടുംബത്തിലെ അന്തരീക്ഷമാണെന്നു തോന്നുന്നു, എന്നെ നൃത്തത്തിലേക്കു് ആകർഷിച്ചതു. എന്റെ അച്ഛൻ (യശശ്ശരീരനായ കെ. സുബ്രഹ്മണ്യം) ഒരു ചലച്ചിത്ര നിർമ്മാതാവും സംവിധായകനുമായിരുന്നതിനാൽ, നിരവധി കലാകാരന്മാർ അദ്ദേഹത്തെ കാണാനും സംസാരിക്കാനുമായി വീട്ടിൽ വന്നിരുന്നു. അവരുടെ സംഭാഷണം കേൾക്കുക എന്റെ ഒരു പതിവായിരുന്നു. ഒരുപക്ഷേ, എന്റെ ഉപബോധമനസ്സ്, അക്കാലത്തേ തയ്യാറെടുക്കുകയായിരിക്കണം, എന്റെ ജീവിതം കലയ്ക്കു സമർപ്പിക്കാൻ.

ജി. പി. എസ്: നർത്തകിയായി അരങ്ങേറിയതെന്നാണ്?

പത്മ: കൊച്ചുകുട്ടിയായിരുന്നപ്പോൾ, അച്ഛൻ സ്ഥാപിച്ച നൃത്തോദയ എന്ന വിദ്യാലയത്തിൽ നിന്നായിരുന്നു ഞാൻ ചുവടുവയ്ക്കാൻ അഭ്യസിച്ചതു്. അക്കാലത്തെ എന്റെ നൃത്താദ്ധ്യാപിക കൗസല്യ എന്നൊരു നർത്തകിയായിരുന്നു. പിന്നീടു് നിരവധി ഉന്നതന്മാരായ അദ്ധ്യാപകരെ എനിക്കു കിട്ടിയിരുന്നു. അവരിലൊരാൾ, നൃത്തലോകത്തിലെ ഇതിഹാസമായിരുന്ന ഗൗരി അമ്മാളായിരുന്നു. എന്റെ അഭിനയാഭ്യാസത്തിന്റെ ഗുരുവായിരുന്നു ആ മഹതി. ദേവദാസികളിൽനിന്നും ഞാൻ ഭരതനാട്യത്തിന്റെ മനോമോഹനമായ അർത്ഥകല്പനകൾ അഭ്യസിച്ചിട്ടുണ്ടു്.

ജി. പി. എസ്: ഉന്നതവിദ്യാഭ്യാസം സംഗീതത്തിലായിരുന്നില്ലേ?

പത്മ: അതെ. സംഗീതത്തിൽ ഞാൻ മാസ്റ്റേഴ്സ് ബിരുദമെടുത്തു. ഒരു നർത്തകിയായി വളരാൻ എന്നെ സഹായിച്ചവരിൽ, എന്റെ അച്ഛനോടും അമ്മയോടും സഹോദരിയോടും സഹോദരന്റെ ഭാര്യ ശ്യാമളാബാലകൃഷ്ണനോടും എനിക്കുള്ള കടപ്പാടു് നിസ്സീമമാണ്.

ജി. പി. എസ്: സ്വന്തം രചനകളെ

ഡോക്ടർ പത്മാസുബ്രഹ്മണ്യം

## ഭരതമുനിയുടെ നാട്യശാസ്ത്രത്തിന്റെ ഉപാസനയാണ് പത്മയുടെ ജീവിത ലക്ഷ്യം.

ഉപജീവിച്ചാണോ ഇപ്പോൾ നൃത്തപ്രകടനങ്ങൾ നടത്തുന്നതു്?

പത്മ: പത്തു പന്ത്രണ്ടുകൊല്ലമായി, ഞാൻ അവതരിപ്പിക്കുന്ന നൃത്തരൂപങ്ങളെല്ലാം എന്റെ രചനകളാണ്. ആ രചനകൾക്കുള്ള സംഗീതവും നൃത്തവും എന്റേതാണ്. ക്ഷേത്രശില്പങ്ങൾ, നൃത്തരൂപങ്ങൾ സൃഷ്ടിക്കുന്നതിനു് എനിക്കു പ്രചോദനം നൽകാറുണ്ടു്.

ജി. പി. എസ്: പത്മയുടെ ഡോക്ടറൽ തീസിസ് ഏതു വിഷയത്തെക്കുറിച്ചായിരുന്നു.

പത്മ: എന്റെ തീസിസോ? ഭാരതീയ നൃത്തത്തിലെ കരണങ്ങൾ.

ജി. പി. എസ്: അതൊന്നു വിശദീകരിക്കൂ.

പത്മ: ഭാരതീയ നൃത്തസമ്പ്രദായത്തിലെ അടിസ്ഥാന ഘടകമാണ് കരണം. ഭരതനാട്യത്തിലെ നാലാം അദ്ധ്യായം ഇതാണ് പ്രതിപാദിക്കുന്നതു്. നാലഞ്ചു നൂററാണ്ടുകളായി ഇവിടെ പുലർന്നുവരുന്ന നൃത്തരൂപങ്ങളെ മൗലികമായി നിയന്ത്രിക്കുന്ന സങ്കേതം കരണമാണ്. ഗവേഷണ പ്രബന്ധം തയ്യാറാക്കുന്നതിനായി നടത്തിയ സഞ്ചാരങ്ങൾക്കിടയിൽ, ഭരതനാട്യത്തിലെ നാലാമദ്ധ്യായത്തെ ശില്പങ്ങളിലൂടെ രൂപം നൽകിയ നിരവധി ക്ഷേത്രങ്ങൾ എനിക്കു കാണാൻ കഴിഞ്ഞു. അതിനെ ഉപജീവിച്ചു് ആഴത്തിൽ നടത്തിയ പഠനത്തിന്റെ പ്രധാന ഉന്നം, സിദ്ധാന്തവും പ്രയോഗവും തമ്മിലുണ്ടായിരുന്ന അന്തരം കുറയ്ക്കുക എന്നതായിരുന്നു. ശില്പരൂപങ്ങളെ വ്യാഖ്യാനിക്കുന്നതിൽ മാത്രമായി ഞാനൊതുങ്ങിനിന്നില്ല. ആ രൂപങ്ങളിലൂടെ ഭാവങ്ങൾക്കു് ശാരീരിക ചലനങ്ങൾ നൽകാനായിരുന്നു എന്റെ ശ്രമം. ഈ പ്രയത്നം എന്നെ കൊണ്ടെത്തിച്ചതു്, നൂററാണ്ടുകളുടെ പഴക്കമുള്ള ഒരു പ്രത്യേക സങ്കേതത്തിൽ നിന്നും ഭിന്നമായ മറെറാരു രൂപത്തിലായിരുന്നു. രണ്ടു സമീപനങ്ങൾ സ്വീകരിക്കാം, എന്റെ പഠനങ്ങളെ അപഗ്രഥിക്കുന്നതിൽ. ഒരുവിധത്തിൽ പറഞ്ഞാൽ, കഴിഞ്ഞ മുന്നൂറു കൊല്ലമായി നിലനിന്നിരുന്ന പാരമ്പര്യത്തോടുള്ള വിടപറയലായി അതിനെ ഗണിക്കാം. അഞ്ഞൂറിൽപ്പരം കൊല്ലങ്ങളായി പ്രയോഗത്തിൽ ഇരുന്ന ഒരു രീതിയുടെ പുനരുജ്ജീവനമായും ഇതിനെ വ്യാഖ്യാനിക്കാവുന്നതാണ്. ഇതിൽ ഏതാണു ശരി? ഭാവിക്കുമാത്രമേ നിർണ്ണയിക്കാനാവൂ.

ജി. പി. എസ്: പത്മാ, നിങ്ങളുടെ നൃത്തജീവിതത്തെ രൂപപ്പെടുത്തിയെടുക്കുന്നതിൽ ഡോക്ടർ ടി. എൻ. രാമചന്ദ്രൻ വലിയ ഒരു പങ്കു വഹിച്ചിട്ടില്ലേ?

പത്മ: അദ്ദേഹത്തിന്റെ ഒരു വിദ്യാർത്ഥിനിയാവാൻ കഴിഞ്ഞതിൽ എനിക്കെന്നും ചാരിതാർത്ഥ്യമാണുള്ളതു്. പിതൃസ്വരൂപനായിരുന്നു എനിക്കദ്ദേഹം. ഒരു തരത്തിലുള്ള ഗുരുകുലരീതിയിലായിരുന്നു, അദ്ദേഹം വിദ്യ പകർന്നുതന്നതു്. രാവിലെ ചെല്ലും. അദ്ദേഹം പോകാൻ പറയുമ്പോൾ മാത്രം മടങ്ങും. അക്ഷരാർത്ഥത്തിൽ ജീവനുള്ള ഒരു വിജ്ഞാനകോശമായിരുന്നു അദ്ദേഹം. നൃത്തത്തിൽ മാത്രമായിരുന്നില്ല അദ്ദേഹം പണ്ഡിതനായിരുന്നതു്. സാഹിത്യത്തിലും വേദാന്തത്തിലും മതങ്ങളിലും എല്ലാം അദ്ദേഹം പാരംഗതനായിരുന്നു. ഒരു വെള്ളച്ചാട്ടത്തെയാണ്, അദ്ദേഹത്തിന്റെ വാഗ്മിത എന്നെ അനുസ്മരിപ്പിക്കുന്നതു്. ചാരുതയാർന്ന ഒരു രത്നക്കമ്പളം നെയ്തെടുക്കുംപോലെ, ഭാരതീയസംസ്കാരത്തിന്റെ വിവിധ ധാരകളെ ഊടും പാവുമാക്കി അദ്ദേഹം കോർത്തെടുത്തിരുന്നു. അദ്ദേഹത്തിൽ നിന്നാണ്, ഭാരതീയ വിജ്ഞാന ശാഖകളിലേക്കുള്ള എന്റെ തീർത്ഥാടനം തുടങ്ങുന്നതു്.

ജി. പി. എസ്: അദ്ദേഹത്തിന്റെ കൃതിയായ ശംഭു നടനത്തിൽ പത്മ അഭിനയിച്ചിട്ടില്ലേ!

പത്മ: അതിൽ ഞാൻ നടനമാടി. പിന്നീടു് രാമായ തുഭ്യം നമഃ എന്ന നൃത്തരൂപമായിരുന്നു ഞാനവതരിപ്പിച്ചതു്. വാല്മീകിയുടേയും, കമ്പരുടേയും. തുളസീദാസന്റേയും എഴുത്തച്ഛന്റേയും രാമായണങ്ങളിൽ നിന്നുള്ള ഭാഗങ്ങളും ചില ത്യാഗരാജകീർത്തനങ്ങളും ചേർന്നാണ് ആ കൃതി രൂപപ്പെടുത്തിയതു്. വിവിധ ഭാഷകളിലുള്ള ആ കൃതിയിൽ എഴുത്തച്ഛ രാമായണത്തിലെ ശൂർപ്പണഖാവധമായിരുന്നു, ഉൾപ്പെടുത്തിയതു്.

ജി. പി. എസ്: പത്മ, നൃത്തരൂപങ്ങളിൽ നിങ്ങൾ നിരവധി പരീക്ഷണങ്ങൾ നടത്തുന്നുണ്ടല്ലോ. സുഖലാസ്യം, പത്മയുടെ സ്വന്തമല്ലേ?

പത്മ: പരീക്ഷണങ്ങൾ എന്നു് അതേപ്പററി പറയാൻ വയ്യ. നീണ്ടകാലത്തെ അന്വേഷണവും പഠനവുമാണ് എന്നെ പുതിയ ഭാവരൂപങ്ങളിൽ കൊണ്ടെത്തിച്ചതു്. ഭരതനാട്യത്തിലെ ബാലപാഠമാണ് ചൊൽക്കെട്ടു്. ചൊൽക്കെട്ടുകൾ ലാസ്യവുമായി ചേർന്നുനിൽക്കുന്നു. സുഖലാസ്യത്തെ താളത്തിന്റെ അക്ഷരമാല എന്നു വിളിക്കാമെന്നു തോന്നുന്നു. ലാസ്യത്തിനു് വിരുദ്ധമായൊരു നിലയാണ് സുഖലാസ്യത്തിന്റേതു്. മറിച്ചു് സംഗീതത്തെയും നൃത്തത്തെയും അതു സമന്വയിപ്പിക്കുന്നു. നെടുനാളത്തെ ഗവേഷണത്തിനിടയിൽ ഞാൻ കണ്ടെത്തിയ സുഖലാസ്യത്തിനു്, നാട്യഗ്രന്ഥങ്ങളുടെ അടിത്തറയും എനിക്കു് സ്ഥാപിക്കാൻ കഴിഞ്ഞിട്ടുണ്ടു്. സംഗീതത്തിൽ [illegible]മെന്നപോലെയാണ് നൃത്തത്തിൽ [illegible]കം. സംഗീതത്തിനു് അനുരോധമായി[illegible]



ഭരതവേദത്തിന്റെ താളസൗഭാഗ്യം

# രാഗത്തിന് ദൃശ്യരൂപം

നൃത്തം സിദ്ധിയും സാധനയുമാണ്, ഡോ: പത്മാസുബ്രഹ്മണ്യത്തിന്. ഒരേസമയം നർത്തകിയും ഗവേഷകയും കോറിയോഗ്രാഫറും സംഗീതജ്ഞയും നൃത്താദ്ധ്യാപികയുമൊക്കെ കൂടിക്കലർന്ന ഒരസാധാരണ കലാവ്യക്തിത്വമാണ് പത്മ. കലാ പാരമ്പര്യമുള്ള ഒരു കുടുംബത്തിൽപിറന്ന പത്മയ്ക്ക് നൃത്തം ചവിട്ടാനുള്ള അഭിരുചി ജന്മസിദ്ധമാണ്. അതൊന്നു മെരുക്കിയെടുക്കുകയേ വേണ്ടിയിരുന്നുള്ളു. അതുകൊണ്ടു തന്നെയല്ലേ കൊച്ചുന്നാളിൽ മനസ്സ് ഡോക്ടറാവാൻ മോഹിച്ചെങ്കിലും പാദങ്ങൾ നൂപുരമണിയുന്നതിൽ സായൂജ്യം തേടിയത്. തമിഴ് ചലച്ചിത്രത്തിന്റെ തലതൊട്ടപ്പന്മാരിലൊരാളായ കെ. സുബ്രഹ്മണ്യമാണ് പത്മയുടെ പിതാവ്. അമ്മ മീനാക്ഷി സുബ്രഹ്മണ്യം സംസ്കൃതത്തിലും തമിഴിലും പ്രഗത്ഭയായൊരു ഗാന രചയിതാവും. വഴുവൂർ രാമയ്യാപിള്ളയുടെയും ഗൗരിയമ്മയുടെയും മററും വിദഗ്ധമായ ശിക്ഷണത്തിൽ പത്മ ക്ലാസ്സിക്കൽ നൃത്തപാരമ്പര്യത്തിൽ ചുവടുറപ്പു നേടി. സംഗീതത്തിൽ മാസ്റ്റർ ബിരുദം നേടിയ അവൾക്ക് ബി. വി. ലക്ഷ്മണനിൽനിന്നു പ്രായോഗിക പരിശീലനം ലഭിച്ചു. പിന്നെ ഭാരതീയകലയുടെ അധികമൊന്നും അറിയപ്പെടാത്ത അജ്ഞേ അതിരുകളിലേക്കു പത്മയുടെ അന്വേഷണം കൂർത്തുചെന്നു. 'കരണങ്ങൾ— ഇന്ത്യൻ നൃത്തത്തിലും ശില്പകലയിലും' എന്നതായിരുന്നു ഗവേഷണവിഷയം. പ്രശസ്ത പുരാവസ്തുഗവേഷകൻഡോ:ടി. എൻ. രാമചന്ദ്രനായിരുന്നു ഗൈഡ്. ക്ഷേത്രങ്ങളിലെ നൃത്തശില്പങ്ങളെയും പൗരാണിക ഭാരതീയ നൃത്തശാസ്ത്ര പഠനങ്ങളെയും താരതമ്യംചെയ്ത് പത്മ നടത്തിയ അന്വേഷണം വെറും വിനോദോപാധിയായി അധഃപതിച്ചു. അവഹേളിതമായ ഇന്ത്യൻ നൃത്തങ്ങൾക്കു തത്വശാസ്ത്രപരമായ ഒരുമാനം നേടിക്കൊടുക്കുകയായിരുന്നുഉദ്ദേശ്യം. ഭരതന്റെ നാട്യ ശാസ്ത്രസൂക്തങ്ങളെ അവലംബിച്ച്,ഇന്ത്യൻ നൃത്തത്തിന്റെ അടിസ്ഥാനഘടകങ്ങളായ 108 കരണങ്ങളെ ഡോ: പത്മസ്വന്തംനൃത്തശൈലിയിൽ പുനരാവിഷ്കാരം നടത്തുകയും ചെയ്തു. അതിലൂടെ കഴിഞ്ഞ അഞ്ചു നൂററാണ്ടായി വിസ്മൃതിയിലാണ്ടു കല്പിച്ചു കിടന്നിരുന്ന ആ നൃത്തചലനങ്ങൾക്കു പുനർജന്മം ലഭിച്ചു. 1968-ൽ പി. എച്ച്. ഡി. ക്കു രജിസ്റ്റർചെയ്തെങ്കിലും നീണ്ടപത്തുവർഷത്തെ തീവ്രസപര്യ വേണ്ടിവന്നു, പത്മയ്ക്കു തീസിസ് പൂർത്തിയാക്കാൻ.

'ഭരതനാട്യം' എന്നതിനേക്കാൾ 'ഭരതനൃത്യം' എന്നു വിളിക്കാനാണ് ഡോ: പത്മയ്ക്കിഷ്ടം. നാട്യം എന്നു പറയുമ്പോൾ നാടകമാണ്. കേരളത്തിലെ 'കൂടിയാട്ട'ത്തിലുള്ളതു പോലെയോ തമിഴ്നാട്ടിലെ 'തെരുക്കൂത്തി'ലുള്ളതുപോലെയോ അത്രയേറെ നാടകീയാംശങ്ങൾ ഭരതനാട്യത്തിലില്ല. നാടകം കുറവെങ്കിലും പ്രതീകാത്മകമായ ഒരു നൃത്യരൂപമെന്നനിലയ്ക്ക് ഭരതനാട്യത്തിൽ അഭിനയം വേണ്ടുവോളം കലർത്തേണ്ടതുണ്ട് എന്നാണ് ഡോക്ടർ പത്മയുടെപക്ഷം. അതുകൊണ്ടായിരിക്കണം മോഡേണോ ആക്ററും മൈമിങ്ങും നൃത്തവുമൊക്കെക്കലർന്ന് അദ്ഭുതപൂർവ്വമായൊരു ചേരുവയായിത്തീരുന്നത്, അവരുടെ നൃത്തശൈലി. സീതയുടെ തരളിതമായ ലജ്ജ നൊടിയിടകൊണ്ട് രാമന്റെ ഗാംഭീര്യമായും മററും അരങ്ങിൽ മാറിവരുന്നത് എത്ര നിഷ്പ്രയാസമായാണു പത്മ അഭിനയിച്ചുകാട്ടുന്നത്. ചലച്ചിത്രത്തിലെ എഡിററിങ്ങിനെ അതിശയിക്കുംവിധം വിഭിന്ന രസഭാവങ്ങളെ അരങ്ങിൽ വച്ച് ദൃശ്യസംയോജനം ചെയ്യാനുള്ള ഡോക്ടർ പത്മയുടെ കഴിവ് അതുല്യമാണ്.

നൃത്തത്തിന്റെ അന്തസ്സത്ത തേടിയുള്ള ആജീവനാന്ത അന്വേഷണം ആ നർത്തകിക്ക് തന്റേതായ സംഭാവനകൾ പലതും നൂതനമായി നൽകാനുള്ള ധൈര്യം പകർന്നുകൊടുക്കുന്നു. അതിന്റെ ഫലമായി ശില്പകലയും നൃത്തവും പുരാണവും സംഗീതവും എന്നുവേണ്ട, ഭാരതീയ സംസ്കാര പാരമ്പര്യത്തിന്റെ എല്ലാ നന്മകളെയും സമന്വയിപ്പിച്ചുകൊണ്ട് ഒരു "ഇൻറഗ്രേറഡ് സ്റ്റൈൽ' രൂപംകൊള്ളുന്നു. കഴിഞ്ഞ രണ്ടു നൂററാണ്ടുകളായി കട്ടപിടിച്ചുറഞ്ഞുപോയ പല നൃത്തവഴക്കങ്ങളെയും ഡോക്ടർ പത്മ ഉടച്ചെറിഞ്ഞു. പതിനഞ്ചാം നൂററാണ്ടിനുമുമ്പു പ്രചാരത്തിലിരുന്ന പിന്നെ ലുപ്തപ്രചാരമായിപ്പോയ നല്ല നൃത്തപാരമ്പര്യത്തെ അവർ പുനരുദ്ധരിച്ചു. പത്മയുടെ നൃത്തശേഖരത്തിൽ മൂന്നിനം വേർതിരിച്ചു കാണാം—സമകാലിക പാരമ്പര്യത്തിലുള്ളവ, പഴമയിൽ നിന്ന് ഉയിർത്തെഴുന്നേററുവന്ന നൃത്തരൂപങ്ങൾ, സ്വന്തം സർഗ്ഗാത്മകസൃഷ്ടിയിനങ്ങൾ. അരങ്ങിലെ സ്ഥലപരിമിതിയെ സമർത്ഥമായി വെന്ന് ചുവടുവയ്പുകൾക്കും പാദചലനങ്ങൾക്കും അനന്തസാദ്ധ്യതകൾ ആരായുന്നുവെന്നതാണ് പത്മയുടെ ശൈലിയെ സമകാലിക നൃത്തധാരയിൽ നിന്നു വേർതിരിച്ചു നിറുത്തുന്നത്. ചുവടുകളിൽ വിസ്താരം, കുതിച്ചുചാട്ടങ്ങൾ, അതിലോലമായ പദലാസ്യം ഇതൊക്കെ, ചുവടുകളിൽ മാത്രം പ്രധാനമായും ശ്രദ്ധയൂന്നുന്ന പ്രാചീന ഭാരതീയ നൃത്തശൈലിക്ക് ഡോക്ടർ പത്മ നൽകിയ പുതുമയുടെ ആർജ്ജവമാണ്. ശൈലീകൃതവും യഥാതഥവുമായ ഭാവാഭിനയം നൃത്തപ്രകടനത്തിനു പുതിയ പുതിയ രൂപങ്ങൾ നൽകാൻ പത്മയ്ക്കു സഹായകമാവുന്നു.

ഹൈന്ദവ തത്വശാസ്ത്രത്തിൽ ആഴത്തിൽ വേരോടി നിൽക്കുന്നതാണ് ഡോക്ടർ പത്മയുടെ നൃത്തസങ്കല്പം. അവരുടെ നൃത്തശില്പങ്ങൾ ഏതാണ്ടെല്ലാംതന്നെ പുരാണകഥകൾക്കും ഇതിഹാസ കഥകൾക്കും പത്മ നൽകുന്ന നൃത്ത വ്യാഖ്യാനങ്ങളാണ്. ആത്മദാഹത്തിന്റെ യഥാർത്ഥ പ്രതിഫലനമാണ് പത്മയുടെ നൃത്തം. നൃത്തം അവർക്കു ആത്മസാക്ഷാത്കാരത്തിന്റെ ദിവ്യമായ ഉപാധിയാണ്. നൃത്തമല്ലാതെ മറെറാന്നും അവർക്കില്ലെന്ന് ആ അവിവാഹിത പറയുന്നു. ഒരു വ്യക്തിയുടെ സകലമാന വികാസത്തിനു നാലു തലത്തിൽ നൃത്തം സഹായിക്കുന്നുവെന്ന് പത്മ പറയുന്നു. ഭൗതിക തലത്തിൽ നൃത്തം മാംസപേശികളെ ഇളക്കിയുലച്ച് മയപ്പെടുത്തുന്ന യോഗവിദ്യയാണ്. ബൗദ്ധികതലത്തിലും വൈകാരിക തലത്തിലും നൃത്തം സമ്പൂർണ്ണസംതൃപ്തി നല്കുന്നു. അതിനുമുപരി ആത്മീയ തലത്തിൽ അതു പരമമായ നിർവൃതി പ്രദാനം ചെയ്യുന്നു. അതുകൊണ്ടാണ് കാലിൽ ആണി തറഞ്ഞുകയറി ചോരയൊഴുകിയാലും നർത്തകി വേദനയറിയാതെ ആടിമറന്നു നില്ക്കുന്നത്—ഡോക്ടർ പത്മ പറയുന്നു.

വിദേശങ്ങളിൽ നിരവധിതവണ ഡോ: പത്മ നൃത്തപരിപാടികൾ അവതരിപ്പിക്കുകയും നൃത്തസെമിനാറുകളിൽ സംബന്ധിക്കുകയും ചെയ്തിട്ടുണ്ട്. ഡോക്ടർ പത്മയുടെ 'ഭരതാസ് ആർട്-ദെൻ ആൻഡ് നൗ' എന്ന ഗ്രന്ഥം നൃത്തശാസ്ത്രത്തിൽ ഒരു മുതൽക്കൂട്ടാണ്. പല സർവകലാശാലകളിലും നൃത്തത്തിലും ഇൻഡോളജിയിലും ഉപദേഷ്ടാവ്, തഞ്ചാവൂരിലെ നാഷണൽ മാനസ്ക്രിപ്റ്റ്സ് ലൈബ്രറിയിലെ ഓണററി ഗസ്റ്റ് എഡിററർ, ഉജ്ജയിനിയിലെ കാളിദാസ അക്കാഡമി പുറത്തിറക്കുന്ന ഭരതന്റെ നാട്യശാസ്ത്ര ക്രിട്ടിക്കൽ എഡിഷന്റെ സബ്-കമ്മിററിയംഗം എന്നീ നിലകളിലും പ്രവർത്തിക്കുകയാണ് ഡോക്ടർ പത്മ. ആ കലാകാരിയുടെ വിശിഷ്ടസേവനങ്ങൾക്ക് അംഗീകാരമായി രാഷ്ട്രപതി ഡോ: പത്മയ്ക്ക് 'പത്മശ്രീ' ബഹുമതിയും നൽകിയിട്ടുണ്ട്. മദ്രാസിൽ അവർ നടത്തുന്ന 'നൃത്യോദയ' നൃത്തവിദ്യാലയം ദരിദ്രരായവിദ്യാർത്ഥികളെസൗജന്യമായാണ് നൃത്തം പഠിപ്പിക്കുന്നത്.

നൃത്തത്തിനു കുലീനത്വവും ധിഷണാപരമായ ഒരു മാനവും നൽകിയ അപൂർവ്വം ചില വ്യക്തികളിലൊരാളാണ് ഡോക്ടർ പത്മ.

**കെ, എൻ. എസ്.**

ണംരേചകംപ്രയോഗിക്കേണ്ടതു്. സംഗീതത്തിന്റെ ശൈലിക്കൊപ്പിച്ച്, താളനിബദ്ധമായല്ല ഞാൻ ചലനവിന്യാസം നടത്തുന്നത്. മറിച്ച് രാഗത്തിന്റെ ഉച്ചസ്ഥായിക്കും കീഴ്സ്ഥായിക്കും അനുയോജ്യമായവിധം ചലനം ആവിഷ്ക്കരിക്കുന്ന രാഗാലാപനം ഈ സങ്കേതമുപയോഗിച്ച് നടത്താൻ എനിക്കു കഴിയും.

ജി. പി. എസ്: പൊതുവേദിയിൽ ഈ സമ്പ്രദായം അവതരിപ്പിച്ചിട്ടുണ്ടോ?

പത്മ: എത്രയോ പ്രാവശ്യം. ഒരിക്കൽ മദ്രാസിലെ മ്യൂസിക് അക്കാഡമിയിൽ ഞാൻ രാഗാലാപം നടത്തുകയായിരുന്നു. ശ്യാമളയോട് (പത്മാസുബ്രഹ്മണ്യത്തിന്റെ നൃത്ത ഗ്രൂപ്പിലെ പാട്ടുകാരി)തോടി രാഗമാലപിക്കാൻ ഞാൻ നിർദ്ദേശിച്ചു. പിന്നീട് അതു വേണ്ടെന്നുവച്ചു. ഞാൻ നൃത്തം ചെയ്യാനെത്തിയ സദസ്സിൽ നിരവധി സംഗീത വിദ്വാന്മാരുണ്ടായിരുന്നു. അവരിൽ ആരെങ്കിലും ഒരാൾ ഒരുരാഗം ആലപിക്കട്ടെ. ഞാൻ അതിനെ നൃത്തത്തിൽ ആവിഷ്ക്കരിക്കാമെന്നു പറഞ്ഞു. സദസ്സിലുണ്ടായിരുന്ന ഡോക്ടർ ബാലമുരളീകൃഷ്ണ ഉടൻതന്നെ, എഴുന്നേററുവന്ന് ഒരു രാഗം ആലപിച്ചു. യദുകുല കാംബോജിയായിരുന്നു ആ രാഗം. ഞാൻ അതിനെ സുഖലാസ്യത്തിലൂടെ ആവിഷ്കരിച്ചതു് സദസ്സിനു് ആസ്വാദ്യമായിത്തീർന്നു.

ജി. പി. എസ്: യദുകുല കാംബോജി നൃത്തത്തിൽ ആവിഷ്കരിക്കാൻ വിഷമമുള്ള ഒരു രാഗമല്ലേ?

പത്മ: അല്ല, ഏതു രാഗവും സുഖലാസ്യ സങ്കേതത്തിലൂടെ ആവിഷ്കരിക്കാവുന്നതാണ്. പക്ഷേ, നൃത്തം ചവിട്ടുന്നയാളിനു് സംഗീതത്തിൽ അവഗാഹം വേണം. സംഗീതം എല്ലാത്തിലും വച്ചു പ്രധാനമാണ്. നൃത്തത്തിന്റെ ജീവൻതന്നെ സംഗീതമാണ്.

ജ. പി. എസ്: ശരിയാണ്. വായ്പാട്ടും വാദ്യവും നൃത്തവും ചേർന്നതാണ് 'സംഗീതം' എന്നു പറഞ്ഞിട്ടുണ്ടല്ലോ.

പത്മ: സംഗീതം. അതിന്റെ മൂലകങ്ങളാണ് ഇതെല്ലാം.

ജി.പി.എസ്: ഇവിടെ സുഖലാസ്യം ആടുന്നുണ്ടോ.

പത്മ: പ്രഭാഷണവും പ്രകടനവും ചേർന്നതായിരിക്കണം സുഖലാസ്യം ആടേണ്ട സദസ്സ്. ഒരു ചെറിയ ഗ്രൂപ്പ്. കലാകാരന്മാരുടേതായ ഗ്രൂപ്പിലാകുമ്പോൾ ഓരോ പദവും വിശദീകരിച്ചു ആടാനാവും.

ജി. പി. എസ്: വളരെ മുമ്പാണെന്നു തോന്നുന്നു, ഞാൻ നിങ്ങളുടെ മീനാക്ഷി കല്യാണം കണ്ടിട്ടുണ്ട്. അതിപ്പോഴു അവതരിപ്പിക്കാറുണ്ടോ?

പത്മ: ഞാനൊരു കൊച്ചുകുട്ടിയായിരുന്നപ്പോഴാണ് മീനാക്ഷി കല്യാണ അവതരിപ്പിച്ചതു്. അന്ന് കരണം ആ മായി ഞാൻ പ്രയോഗിക്കുകയായിരുന്ന കരണത്തെപ്പററി വേണ്ടത്ര അറിവ അന്ന് ഞാൻ നേടിയിരുന്നുമില്ല. പിന്ന ടാണ് ക്ഷേത്രശില്പങ്ങൾ എന്നെ ആ ഷിച്ചതു്. നൃത്തത്തിന്റെ വിവിധഭാ രൂപങ്ങൾ അക്കാലത്തു് ഞാൻ അഭ്യസ ച്ചിരുന്നുമില്ല. പിൽക്കാലത്തു് അതെല്ലാ അഭ്യസിച്ചശേഷം മീനാക്ഷി കല്യാണ പുനരാവിഷ്കരിച്ചു.

ജി. പി. എസ്.: നൃത്തത്തിലെ ക ണംകൊണ്ട് അർത്ഥമാക്കുന്നതെന്താണ

പത്മ: കരണം ചലനമാണ്. ന്നാൽ നമ്മുടെ ധാരണ അതല്ല. നിശ്ച മായ ഒരു പോസ്റ്ററാണ് കരണം എ നാം തെററിദ്ധരിച്ചിരിക്കുന്നു. ശി ത്തിന്റെ ഒരു ചിത്രംപോലെയാണ് ഒ കരണം. അതു പകർത്തിയാൽ, കര ത്തെപ്പററിയുള്ള സമഗ്രചിത്രം ലഭിക്കു യില്ല. നൃത്തത്തിലെ അടവിനെപ്പറ പറയാറില്ലേ. അടവിന്റെ ഒരു ഭാ ചിത്രമാക്കിയാൽ, അടവ് പൂർണ്ണ കുന്നതെങ്ങനെ. കരണവും അതുപോലെയാണ്. ചലനത്തിന്റെ നിശ്ചലമാക്കപ്പെട്ട ഒരു നിമിഷം മാത്രമാണതു്. ചലനത്തെ സമ്പൂർണ്ണരൂപത്തിലാക്കുന്ന ഓരോ പടിയാണ് ഓരോ കരണം. ശില്പങ്ങളിലൂടെ ആവിഷ്കരിക്കപ്പെട്ടിരിക്കുന്ന കരണങ്ങൾ, ഏതെങ്കിലും ഒരു ഭാവത്തെ മാത്രമേ പ്രതിനിധാനം ചെയ്യുന്നുള്ളു. സാഹിത്യത്തിന്റെ പിൻബലത്തോടെ ഇവയെ ഉദ്ഗ്രഥിക്കുകയായിരുന്നു, ഞാൻ ചെയ്തതു്.

ജി. പി. എസ്: അടവ് എന്ന പ്രയോഗംകൊണ്ട് അർത്ഥമാക്കുന്നതെന്താണ്?

പത്മ: നൃത്തത്തിലെ ഒരു യൂണിററാണ് അടവ്. ആന്ധ്രയിലും തമിഴ്നാട്ടിലും മൈസൂറിലും നൃത്തത്തിൽ ഉപയോഗിക്കുന്ന ഒരു സംജ്ഞയാണിതു്. കളരിപ്പയററിലെ അടവില്ലേ അതുപോലെ. സംസ്കൃതത്തിൽ കരണം. തെന്നിന്ത്യയിൽ അതു' അടവ്.

ജി. പി. എസ്: രാമായ തുഭ്യംനമഃ പോലെ മററു തുഭ്യം നമഹകൾ അവതരിപ്പിക്കുന്നുണ്ടോ?

പത്മ: ഓഹോ. എത്രയെത്ര തുഭ്യങ്ങൾ നമുക്കുണ്ട്. ഭരതനാട്യശാസ്ത്രത്തിൽ രൂപകങ്ങൾ എന്നാണ് ഇവ വിവക്ഷിക്കപ്പെടുന്നതു്. നാടകീയഭാവം ഉൾക്കൊള്ളുന്ന ഒരു ഇതിവൃത്തം ഓരോ രൂപകത്തിനും ഉണ്ടായിരിക്കും. ബാണ എന്നു വിശേഷിപ്പിക്കപ്പെട്ടിരുന്ന ഈ രൂപകങ്ങൾ ആടുന്നതു് ഒരു നർത്തകനായിരിക്കും. പിന്നീട് നർത്തകികൾ—ബാണിക—ഈ രൂപകങ്ങൾ ആടിയിരുന്നു. ഇതാകട്ടെ ഏകാർത്ഥ അടിസ്ഥാനത്തിലായിരുന്നു ആവിഷ്കരിക്കപ്പെട്ടിരുന്നതു്. ഭരതനാട്യത്തിന്റെ ഇന്നത്തെ രൂപം പരിശോധിച്ചാൽ ഇതു മനസ്സിലാവും. സ്വതന്ത്രമായ നിരവധി രൂപകങ്ങൾ കോർത്തെടുത്ത ഒരു മാല്യമാണ് ഭരതനാട്യം. ഏകാർത്ഥമെന്നു പറയുമ്പോൾ അരങ്ങത്തുവരുന്നയാൾ വിവിധ കഥാപാത്രങ്ങൾക്കുവേണ്ടി വേഷം മാറുന്നില്ല എന്നാണ് അർത്ഥമാക്കുന്നതു്. അതായതു് ഏകാഹാര്യം. രാമന്റെയും കൃഷ്ണന്റെയും കഥകൾ, ബാണികശൈലിയിൽ ഞാൻ ആവിഷ്കരിച്ചിട്ടുണ്ട്. കൃഷ്ണായ തുഭ്യംനമഃ എന്ന എന്റെ കൃതി കൃഷ്ണന്റെ പൂർണ്ണ കഥയല്ല. കിശോരനായ കൃഷ്ണൻ, കാമുകനായ കൃഷ്ണൻ, നർത്തകനായ കൃഷ്ണൻ, സംഗീതജ്ഞനായ കൃഷ്ണൻ, അങ്ങനെ കൃഷ്ണസ്വരൂപത്തിന്റെ ഭിന്നഭാവങ്ങളാണ് ആകൃതിയിലൂടെ പ്രകാശിപ്പിക്കുന്നതു്. സംസ്കൃതത്തിലും തമിഴിലുമുള്ള കാവ്യങ്ങളെ ഉപജീവിച്ചാണ് അതു തയ്യാറാക്കിയിട്ടുള്ളതു്.

ജി. പി. എസ്: പുതിയ കൃതികൾ രചിച്ചിട്ടുണ്ടോ?

പത്മ: ശ്രീ ശങ്കരന്റെ ജീവിതത്തെയും തത്വവിചാരത്തെയും നൃത്തരൂപത്തിലാക്കിയതാണ് ജയശങ്കര. ശ്രീശങ്കരന്റെ ജീവചരിത്രമല്ല. അദ്ദേഹത്തിന്റെ വേദാന്തമാണ് നൃത്തത്തിലൂടെ ഞാൻ അവതരിപ്പിക്കുന്നതു്.

ജി. പി. എസ്: നിരവധിപ്രാവശ്യം വിദേശരാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ടല്ലോ. ആ സന്ദർശനങ്ങളെപ്പററി വിശദീകരിക്കാമോ.

പത്മ: ഓ, അതിനു് സമയം പോരെന്നു തോന്നുന്നു. ദിവസങ്ങളോളം വേണം അതെല്ലാം പറയാൻ.

ജി. പി. എസ്: ചില അനുഭവങ്ങൾ പറയൂ.

പത്മ: കിഴക്കൻ രാജ്യങ്ങൾ സന്ദർശിക്കുമ്പോഴാണ് ഞാനെന്റെ ആത്മാവിനെ കണ്ടെത്തുന്നതു്. വികാരപരമായി, ആ ഭൂവിഭാഗങ്ങൾ എന്റെ നൃത്തജീവിതത്തിന്റെ ഭാഗമാണ്. ആ സ്ഥലങ്ങളിൽ പോകുമ്പോഴാണ് നാമറിയുന്നതു്, ഭരതനാട്യശാസ്ത്രം കാലദേശാതിർത്തികൾ ലംഘിച്ചു നൃത്തനൃത്യരൂപങ്ങളുടെ ജീവവായുവായിത്തീർന്നിരിക്കുന്നുവെന്ന സത്യം.

എം. പി. നാരായണപിള്ള

# ഈശ്വരാ, ഇന്ത്യയും റഷ്യപോലെയായെങ്കിൽ

ഇന്ദിരാഗാന്ധിയുടെ റഷ്യയിലെ അശ്വമേധയാഗം ടെലിവിഷനിൽ കണ്ടു് ഉറങ്ങാൻ കിടന്ന രാത്രി എനിക്കൊരു ദർശനമുണ്ടായി.

ഗുരു നിത്യചൈതന്യയതി.

"ഗുരോ, അവിടുന്നു പറഞ്ഞതിന്റെ പൊരുൾ എനിക്കു മനസ്സിലായി" ഞാൻ അറിയിച്ചു.

"ഇല്ല. എന്നെ ഇനിയും മനസ്സിലാക്കിയിട്ടില്ല."

"അവിടുന്നു പറഞ്ഞതു് ഈശ്വരാ, ഇന്ത്യയും റഷ്യപോലായെങ്കിൽ എന്നായിരുന്നില്ലേ."

"അതാണെന്നെ മനസ്സിലാക്കിയില്ല എന്നു ഞാൻ പറയുന്നതു്. ഞാൻ പറഞ്ഞ വാക്കുകൾ ഈശ്വരാ, ഇന്ത്യയും റഷ്യ പോലായല്ലോ എന്നായിരുന്നു. പത്രക്കാർ നാലു കോളത്തിൽ അതു മാററിയെഴുതി."

ഞാൻ ഞെട്ടിയെഴുന്നേററു.

എനിക്കുറക്കം വന്നില്ല. ഞാൻ ഗുരുവിന്റെ തിരുത്തിനെപ്പററിയോർത്തിരുന്നു. ബുദ്ധിപറഞ്ഞു വെറുമൊരു സ്വപ്നമല്ലേ. മനസ്സു സംശയിച്ചു. സ്വപ്നംതന്നെയാണോ സത്യം?

കുറേയൊക്കെ സത്യം ഇല്ലാതെ സ്വപ്നം വരുമോ?



യതി

റഷ്യയിലെല്ലാവർക്കും [illegible] റേഷൻകാർഡുണ്ടു്, ഇന്ത്യയിലും.

റഷ്യയിൽ എല്ലാ [illegible]ധനത്തിനും റേഷൻകടയിൽ പോണം — ഇന്ത്യയിൽ അരിക്കും മണ്ണെണ്ണയ്ക്കും അത[illegible] [illegible]വശ്യ സാധനങ്ങൾക്കും പോയാൽ [illegible]തി. റഷ്യയിൽ പലവിധം റേഷൻ [illegible] കാർഡുണ്ടു്. ഇന്ത്യയിൽ ഒരുതരം റേഷൻ [illegible]ാർഡാണു് — ഇന്ദിരാഗാന്ധിയുടെ വീട്ടി[illegible]ലെ കാർഡു കൊണ്ടുപോയാലും എന്റെ [illegible] വീട്ടിലെ കാർഡുകൊണ്ടുപോയാലും [illegible]രേ ചാക്കിൽ നിന്നു് ഒരുപോലെ കല്ലും [illegible]ണ്ണുമുള്ള അരിയോ ഗോതമ്പോ കിട്ടും.

റഷ്യയിൽ സെൻട്രൽകമ്മ[illegible]ിററി അംഗങ്ങൾക്കു റേഷൻകാർഡ് വേ[illegible]റെ. റേഷൻകട തന്നെ വേറെ. തൊ[illegible] താഴെയുള്ള ഡെപ്യൂട്ടി മിനിസ്ററർമാ[illegible]ക്കു് കാർഡ് വേറെയാണു്. സുപ്രീം സോ[illegible]ററ് അംഗങ്ങൾക്കു കാർഡ് വേറെ. ലോക്കൽ സെക്രട്ടറിമാർക്കു് കാർഡ് [illegible]റെയാണു്. സാധാരണക്കാരനു വേറെയ[illegible]ണു്.

ഇന്ത്യയിലെ മന്ത്രിമാർക്കു് [illegible] വീഡിയോ വാങ്ങാൻ വെളിയിൽ പോണ[illegible]ം. കടത്തിക്കൊണ്ടു പോരുന്നിടത്തു [illegible]ണ്ണടയ്ക്കും. കാററ് ടാർമാക്കിലെത്തും. [illegible]ൂട്ടിയില്ല. റഷ്യയിൽ അത്രയും ബുദ്ധി[illegible]ട്ടില്ല. നാട്ടിൽത്തന്നെ മന്ത്രിമാർക്കു വി[illegible]ദേശസാധനങ്ങൾ സിങ്കപ്പൂരിലേക്കാൾ ക[illegible]ഞ്ഞവിലയ്ക്കു കിട്ടുന്നു—ഡ്യൂട്ടി ഫ്രീ.

വിദേശത്തുപോകാൻ ആൾക്ക[illegible] സർക്കാരിന്റെ അനുമതി വേണം [illegible]ഷ്യയിലും ഇന്ത്യയിലും. എന്നാലും രണ്ടു [illegible]വർഷത്തിലൊരിക്കൽ കാശുള്ള ആർക്കും പോകാം ഇന്ത്യയിൽ. റഷ്യയിൽ [illegible]ാശുമാത്രം പോര—സ്വാധീനവും വേണം.

ഇന്ത്യയിലും റഷ്യയിലും എ[illegible]ങ്ങനെയെങ്കിലും ഒരു ചാൻസുണ്ടാക[illegible] ഉദ്യോഗസ്ഥന്മാരും മന്ത്രിമാരും [illegible]ിദേശത്തു പോകുന്നു—ജനങ്ങളുടെ ചെല[illegible]ിൽ. ഇരുകൂട്ടരും തിരിച്ചുവരുമ്പോൾ [illegible]ാണ്ടുവരുന്ന സാധനങ്ങൾ വിൽക്കുന്നു. ഇന്ത്യയിൽ ലാഭം മൂന്നിരട്ടിയേയുള്ളൂ. റഷ്യയിൽ ഒമ്പതിരട്ടിയും.

ഇന്ത്യയിലും റഷ്യയിലും ക[illegible]ള്ളപ്പണം പ്രചരിക്കുന്നു. ഇന്ത്യയിലെ കണക്കു് ദേശീയ വരുമാനത്തിന്റെ അ[illegible]ഞ്ചു ശതമാനമെന്നാണു്. നോബൽ സമ്മാനം നേടിയ റഷ്യൻ ഫിസിസ്[illegible]റ് സാഖ



റോവിന്റെ കണക്കു് റഷ്യയിൽ ദേശീയ വരുമാനത്തിന്റെ പത്തുശതമാനമാണു് ബ്ലാക്ക്മണി എന്നാണു്.

ഒരു ശരാശരി തൊഴിലാളി, വരുമാനത്തിന്റെ മൂന്നിൽ രണ്ടു് ആഹാരത്തിനായി റഷ്യയിൽ. ചെലവാക്കുന്നു. ഇന്ത്യയിൽ അതു നാലിൽ മൂന്നാണു്.

ഇന്ത്യയിലുണ്ടാക്കുന്ന സാധനങ്ങൾ ഇന്ത്യക്കാർക്കിഷ്ടമില്ല. റഷ്യയിലുണ്ടാക്കുന്നവ റഷ്യാക്കാർക്കും ഇഷ്ടമില്ല. നാലാലൊരു നിവർത്തിയുണ്ടെങ്കിൽ ഇരുകൂട്ടരും വിദേശത്തുണ്ടാക്കിയ സാധനം വാങ്ങുന്നു. രണ്ടുകൂട്ടർക്കുമുള്ള പരാതി നാട്ടിലുണ്ടാക്കിയ സാധനങ്ങൾ കൊള്ളില്ലെന്നാണു്. അതു സത്യവുമാണു്.

ഇന്ത്യക്കാർക്കും റഷ്യക്കാർക്കും ഒരുപോലെ ദേശാഭിമാനമുണ്ടു്. തങ്ങളുടെ രാജ്യങ്ങൾ ലോകത്തിലേററവും സമ്പദ്ധമാണെന്നവർ വിശ്വസിക്കുന്നു. റഷ്യക്കാർക്കു് അല്പം ഫലിതം കൂടുതൽ ഉണ്ടു്. അതുകൊണ്ടവർ തങ്ങളുടെ വിചാരങ്ങളിൽ ഫലിതവും കാണുന്നു. "ഞങ്ങളുടെ രാജ്യം ലോകത്തിലേക്കു വച്ചേററവും സമ്പൽസമൃദ്ധമാണു്. കാരണം, അറുപത്തഞ്ചുവർഷമായി എല്ലാവരും ഖജനാവിൽനിന്നു മോഷ്ടിക്കുന്നു. എന്നിട്ടും മോഷ്ടിക്കാനായി ഇനിയും ഖജനാവിൽ ബാക്കിയുണ്ടു്" ഇതൊരു റഷ്യൻ ഫലിതം.

റെയിൽ യാത്രയ്ക്കു് ചെലവു തുച്ഛമാണു്—ഇന്ത്യയിലും റഷ്യയിലും. എന്നാൽ രണ്ടു രാജ്യത്തിലും ടിക്കററെടുക്കാൻ ക്യൂനിൽക്കുന്ന സമയത്തിന്റെ വിലകൂടി കൂട്ടിയാൽ ടിക്കററിന്റെ നിരക്കു് മോശമല്ല. റഷ്യയിൽ എക്കാലത്തും പതിനെട്ടു മണിക്കൂർ ക്യൂവിൽ നില്ക്കണം. ഇന്ത്യയിൽ സീസണിലും അവധിക്കാലത്തും പതിനെട്ടു മണിക്കൂർ നിന്നാൽ മതി.

റഷ്യയിൽ പെട്ടിക്കടവരെ പൊതുമേഖലയിലാണു്. ഇന്ത്യയിൽ കമാൻഡിങ് ഹൈററ്സ് അഥവാ കാശുണ്ടാക്കാവുന്ന നിലവാരത്തിൽ മാത്രമാണു് പൊതുമേഖല. പൊതുമേഖലയിൽ റഷ്യയിലും ഇന്ത്യയിലും മുകളിൽനിന്നു് താഴെവരെ കൈക്കൂലിയാണു്. മുകളിലുള്ളവർ വലിയ കച്ചവടത്തിൽ കമ്മീഷൻ വാങ്ങി സ്വിസ് ബാങ്കുകളിലും ഓഫ്ഷോർ അക്കൗണ്ടുകളിലും ഇടുന്നു. ഇന്ത്യയിൽ അതുതന്നെ സംഭവിക്കുന്നെങ്കിലും അതിൽനിന്നല്പം ചെലവു ചെയ്യേണ്ട ആവശ്യം കൂടി വരുന്നുണ്ടു്—ഇലക്ഷൻ നടത്താൻ. റഷ്യയിൽ ഇലക്ഷനില്ല. ആ ചെലവില്ല.

താഴെക്കിടയിലുള്ളവർ ചെറിയ കൈക്കൂലി റഷ്യയിലും ഇന്ത്യയിലും വാങ്ങുന്നു. പൊതുമേഖലാസ്ഥാപനത്തിലെയും സർക്കാരിലെയും കാറിലെ പെട്രോൾ ഊററുന്ന ഡ്രൈവറുടെ കൈയിൽനിന്നു് കുറഞ്ഞവിലയ്ക്കു വാങ്ങാൻ ഇന്ത്യയിലാണെങ്കിൽ പാട്ടയുമായി നമ്മൾ ചെല്ലണം ഡ്രൈവറുടെ അടുത്തു്. റഷ്യയിൽസാധനം നമ്മുടെ വീട്ടിലെത്തിക്കും.

നല്ല സാധനങ്ങൾ വിലകുറച്ചുണ്ടാക്കാൻ നമ്മൾ പൊതുമേഖലയുണ്ടാക്കി. ഇന്നതു് വിലകൂട്ടാനുള്ള ഏക കാരണ

**നിത്യചൈതന്യയതി കാവി വേഷവുമായി റഷ്യയിലെത്തി. ഇന്ത്യയിലേക്കു് തിരിച്ചെത്തിയപ്പോൾ— ഈശ്വരാ, ഇന്ത്യയും റഷ്യയെപ്പോലായെങ്കിൽ എന്നു് യതി ഓർത്തുപോയി. വേദാന്തിയും ആത്മജ്ഞാനിയുമായ യതിക്കു് റഷ്യയെക്കുറിച്ചു കുറെ വിവരങ്ങൾ നൽകുകയാണു് എം. പി. നാരായണപിള്ള.**



അദ്ദേഹം പ്രസംഗം എഴുതിത്തീർന്നതേയുള്ളൂ. അതിൽ പറഞ്ഞിട്ടുള്ള വാഗ്ദാനങ്ങൾ വായിച്ചു് അദ്ദേഹത്തിനു് തന്നെ ചിരി അടക്കാനാവുന്നില്ല.

മായി മാറി—ഉദാഹരണം, കരിക്കരി. സ്വകാര്യസ്വത്തില്ലെങ്കിൽ എല്ലാ സാമ്പത്തികാപരാധങ്ങളും തീരുമെന്നു ധരിച്ചു് (അങ്ങനെയാണല്ലോ ആദികവി മാർക്സ് പറഞ്ഞതു്) റഷ്യയിൽ പൊതുമേഖലയുണ്ടാക്കി. ഇന്നു് റഷ്യയിൽ പിടിക്കുന്ന നാലു കുററകൃത്യങ്ങളിൽ ഒന്നു് സാമ്പത്തികാപരാധങ്ങളിൽപ്പെടുന്നു. പൊതുമേഖലയിൽനിന്നു് രണ്ടു രാജ്യത്തും പ്രതീക്ഷിക്കാത്ത ഒരു ബോണസ് കിട്ടി. നേതാക്കന്മാർക്കു് സുഖമായി വാർദ്ധക്യകാലം അനുഭവിക്കാനും പരിചാരകർക്കു് വീതിച്ചുകൊടുക്കാനും ഒരു സ്വത്തുണ്ടായി. കേരളംപോലൊരു സ്ഥലത്തു് ഐക്യകക്ഷിയിലെ പാർട്ടികൾക്കായി വീതിക്കണം. റഷ്യയിൽ വേറെ പാർട്ടികളില്ലാത്തതുകൊണ്ടു് എല്ലാം കമ്മ്യൂണിസ്ററു പാർട്ടിക്കകത്തു വീതിച്ചാൽമതി.

ഗോക്കൾ വർദ്ധിച്ചും മോരു തെണ്ടി കുട്ടിയും എന്നു പറഞ്ഞപോലെ ഇന്ത്യയിലും റഷ്യയിലും സർക്കാർ ഉദ്യോഗസ്ഥന്മാരുടെ സംഖ്യ അനുദിനം വർദ്ധിച്ചുവരുന്നു— ചൈന കഴിഞ്ഞാൽ, ലോകത്തിലെ ഏററവും വലിയ രണ്ടു ബ്യൂറോക്രസികൾ റഷ്യയും ഇന്ത്യയുമാണു്. അതുപോലെ സർക്കാരിൽനിന്നു പെൻഷൻ കിട്ടുന്നവരും. പക്ഷേ, ഇവിടംകൊണ്ടും സാമ്യം തീർന്നില്ല. റഷ്യയിലും ഇന്ത്യയിലും കിട്ടുന്ന പെൻഷൻകൊണ്ടു് അരി വാങ്ങാൻ തികയില്ല. വൃദ്ധന്മാർ അവിടെയും ഇവിടെയും വിടുപണി ചെയ്യുന്നു. ഇവിടെ മക്കളുടെ കുട്ടികളെ നോക്കുന്നു. അവിടെ മക്കൾക്കുവേണ്ടി റേഷൻ കടയിൽ ക്യൂ നിൽക്കുന്നു. (റഷ്യ പെൻഷൻ ഇനത്തിൽ മൊത്തം ചെലവാക്കുന്ന തുകയും മൊത്തം പെൻഷൻകാരുടെ സംഖ്യയും പരസ്യപ്പെടുത്താറുണ്ടു്. തുകയെ പെൻഷൻ കിട്ടുന്നവരുടെ സംഖ്യകൊണ്ടു് ഹരിച്ചാൽ റഷ്യയിലെ ദാരിദ്ര്യരേഖയ്ക്കു് താഴെയാണു് ശരാശരി പെൻഷൻകാരനെന്നു മനസ്സിലാക്കാം.)

ഇങ്ങനെ എഴുതിയാൽ എവിടാണു് ഗുരോ ഈ സാമ്യങ്ങൾ തീരുക: എന്നാലും ഇന്ത്യയും റഷ്യയെപ്പോലായിട്ടില്ല ഇനിയും. മുഴുവനും ഗൾഫിൽ പോകാൻ മതി നമുക്കു് പാസ്പോർട്ടു്. വർക്കലയിൽനിന്നു് തിരുവനന്തപുരംവരെ പോകാൻ പാസുവേണ്ട. നമുക്കു തോന്നുന്നതു പറയാം. എഴുതാം. നമ്മുടെ കുട്ടികളെ നമുക്കു് വളർത്താം. ഇഷ്ടമുള്ള ദൈവത്തിൽ വിശ്വസിക്കാം. വേണ്ടെങ്കിൽ യുക്തിവാദം പറഞ്ഞുനടക്കാം. ഐ. വി. ശശിയുടെ സിനിമ കാണാം. ഇന്ദിരാഗാന്ധിയെ ചീത്ത പറഞ്ഞാലും ഇന്ദിരാ കോൺഗ്രസ്സിനെതിരായാലും ഊളമ്പാറയിൽ കൊണ്ടുപോയിടുന്ന ശിക്ഷയില്ല. നമ്മൾ മനോരോഗിയാണോയെന്നു് നിശ്ചയിക്കാനുള്ള അധികാരം നമ്മുടെ ഡോക്ടർക്കാണു്—പാർട്ടി കമ്മിററിക്കല്ല. എവിടെങ്കിലും ഒതുങ്ങിക്കൂടാൻ പററും. വേലയെടുക്കാൻ തയ്യാറുണ്ടെങ്കിൽ ഒരു നേരമെങ്കിലും ആഹാരം കഴിക്കാം.

ഇതല്ലേ, ഗുരോ, ഭേദം. ഇതല്ലേ, റഷ്യയിലെക്കാളും സുഖം. ഈശ്വരാ, ഇതെന്റെ കയ്യിൽനിന്നും കൊണ്ടുപോകല്ലേ.



വർണ്ണക്കടലാസുകൊണ്ടു വെട്ടിയെടുത്ത രൂപമല്ല, ജീവനുള്ള ചിത്രശലഭമാണിത്

# ഇലശലഭം

ആരുടെയും കണ്ണിൽപ്പെടാതെ പച്ചിലക്കാട്ടുകൾക്കുള്ളിൽ ഒളിച്ചിരുന്ന് ശത്രുവിമാനത്തിൻെറ നേർക്ക് നിറയൊഴിക്കാൻ തയ്യാറെടുക്കുന്ന പോരാളികൾ. അവർ കാട്ടിലെ മരത്തിൻെറ മറവിൽ പച്ചക്കുപ്പായമണിഞ്ഞ്, തൊപ്പിപ്പുറത്ത് പച്ചിലകൾ കുത്തിത്തിരുകി കയററി ശത്രുവിനെ കബളിപ്പിക്കുന്നു. എതിരാളികളെ തെററിദ്ധരിപ്പിക്കാൻ പററിയ വേഷപ്പകർച്ച കൈക്കൊള്ളാനുള്ള പ്രേരണ മനുഷ്യന് മററു പല ജീവികളിൽനിന്നും കിട്ടിയിട്ടുള്ളതാണ്. താൻ ജീവിക്കുന്ന ചുററുപാടിൻെറ നിറം സ്വന്തം മേനിയിൽ മാറിമാറി അണിയാനുള്ള കഴിവ് ഓന്തിനുണ്ട്. പച്ചപ്പുല്ലുകൾക്കിടയിൽ ഒളിച്ചുകഴിയുന്ന പുൽച്ചാടിയും, ഇലയും പൂവും മൊട്ടുകളുമൊക്കെ കരണ്ടുതിന്നുന്ന പച്ചപ്പുഴുവും തങ്ങളെ ഇരയാക്കാനൊരുങ്ങുന്നവരുടെ കണ്ണുവെട്ടിച്ചു കഴിയുന്നു. ആരെയും പേടിക്കേണ്ട ആവശ്യമില്ലാത്ത ആജാനുബാഹുവായ ആനപോലും, മരത്തണൽ പററി പാറക്കൂട്ടങ്ങളുടെ ഓരം ചേർന്ന് മറെറാരു പാറപോലെ നിലയുറപ്പിക്കുന്നു. 'കാമൂഫ്ളാഷ്' എന്ന പ്രതിഭാസത്തിനു് ഉദാഹരണങ്ങളായ ഇത്തരം ജീവികളുടെ ഒക്കെ മുൻപന്തിയിൽ നിൽക്കുന്ന ഒരു

ചിത്രശലഭങ്ങളിൽ ഏഷ്യക്കാരനായ കള്ളിമ

ശലഭമുണ്ട്. അതിൻെറ രൂപവും ഭാവവുമൊക്കെ, അതു ചെന്നിരിക്കുന്ന ഇലയു തന്നെ. ഇലയുടെ ഞെട്ടും ഞരമ്പും പുള്ളിയും പോരുമൊക്കെ ഇതിൻെറ ചിറകിനുമുണ്ട്. സൗന്ദര്യമുള്ളത് എന്നർത്ഥമുള്ള 'കള്ളിമ' എന്നാണിതിൻെറ പേര്. ചിത്രശലഭങ്ങളുടെ കൂട്ടത്തിൽ ഏഷ്യക്കാരനായ കള്ളിമ പ്രകൃതിയിലെ ഒരദ്ഭുതസൃഷ്ടിതന്നെ.

ഒരു പ്രശസ്തബ്രിട്ടീഷ് പ്രകൃതിശാസ്ത്രജ്ഞനായിരുന്ന എ. ആർ. വാലസ്, കഴിഞ്ഞ നൂററാണ്ടിൻെറ അവസാനവർഷങ്ങളിൽ അദ്ദേഹം ചില നല്ല പുസ്തകങ്ങൾ എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. അവയിലൊന്നാണ് ''ദി മലയ് ആർച്ചിപെലാഗൊ,'' 1861-ാമാണ്ട് ജൂലായ് 21-ാം തിയതി വാലസിനുണ്ടായ ഒരനുഭവം ആ പുസ്തകത്തിൽ അദ്ദേഹം പ്രതിപാദിക്കുന്നുണ്ട്. ആ ശാസ്ത്രജ്ഞൻ അന്ന് സുമാട്രയിലെ ഒരു കുററിക്കാട്ടിലൂടെ നടന്നു പോവുകയായിരുന്നു. സുന്ദരനായ ഒരു ചിത്രശലഭം അതാ പറന്നു പോകുന്നു. ചിത്രശലഭങ്ങളെ ശേഖരിക്കുകയും അതേക്കുറിച്ചു പഠനങ്ങൾ നടത്തുകയുമായിരുന്ന അദ്ദേഹത്തിൻെറ സുമാട്രാ യാത്രയുടെ ഉദ്ദേശ്യം. താൻ അന്നുവരെ കണ്ടിട്ടില്ലാത്ത ഒരു ശലഭമാണ് അന്ന് വാലസിൻെറ കണ്ണിൽ വന്നുപെട്ടത്. അതിനെ എങ്ങനെയെങ്കിലും പിടിച്ചേ പററൂ. ആ ജീവിയുടെ ചലനങ്ങൾ അതിസൂക്ഷ്മം നിരീക്ഷിച്ചുകൊണ്ടിരിക്കെ, അത് ഒരു ചെടിയിൽച്ചെന്നു പററുന്നതു കണ്ടു. അദ്ദേഹം നേരെ ആ ചെടിയുടെ സമീപം ചെന്ന് ഒരു പരിശോധന നടത്തി. ശലഭത്തെ അവിടെയെങ്ങും കാണാനില്ല. ആ ചെടി ഒന്നു പിടിച്ചുകുലുക്കിനോക്കി. അപ്പോൾ അതാ ചിത്രശലഭം അവിടെ നിന്നും പറന്നുയരുന്നു. വീണ്ടും അത് ആ ചെടിയിൽ വന്നിരിക്കുകയും ചെയ്തു. വാലസ്, സസ്യശിഖരങ്ങളിലെ ഓരോ ഇലയും മൃദുവായി തടവിനോക്കി. തൻെറ വിരൽ ഒരിടത്തെത്തിയപ്പോൾ അതാ ഒരില ഉണർന്നെഴുന്നേററു പറക്കുന്നു. അദ്ദേഹം അദ്ഭുതപ്പെട്ടുപോയി. ഇങ്ങനേയുമുണ്ടോ ഒരനുകരണം? ചെടിയിലെ പച്ചിലകളോടൊപ്പം വേറൊരിലയായി മാറിയ ശലഭം!

ന്യൂഗിനി, ഇന്ത്യ, ശ്രീലങ്ക, മഡഗാസ്കർ, ഗോൾഡ് കോസ്ററ്, സുമാട്ര, ജാവ എന്നിവിടങ്ങളിലായി ഇലശലഭത്തിൻെറ പതിനഞ്ചോളം ഇനങ്ങൾ ഇന്നു ജീവിച്ചിരിപ്പുണ്ട്. ഇന്ത്യയിൽ ആസ്സാം, ഒറീസ്സ, ഗോദാവരി, പൂർവ്വ—പശ്ചിമഘട്ടങ്ങൾ, തെക്കൻ സംസ്ഥാനങ്ങൾ, ആൻഡമാൻസ് എന്നീ പ്രദേശങ്ങളിൽ ഇക്കൂട്ടരെ കാണാൻ കഴിയും. മററു ചിത്രശലഭങ്ങളെ അപേക്ഷിച്ച് കരുത്തേറിയ ഉടൽ. മുകളററം കൂർത്ത മുൻ ചിറകുകൾ, പിൻ ചിറകിൻെറ ചുവട് ഇലഞെട്ടുപോലെ നീണ്ടിരിക്കുന്നു. ഉടലിൻെറ പകുതിയോളം പോന്ന, നിവർന്നു നില്ക്കുന്ന സ്പർശിനികൾ. സ്പർശിനിയുടെ അഗ്രഭാഗം ഒരു നേർത്ത ഗദയായി മാറിയിരിക്കുന്നു. ചിറകിൻെറ മുകളിൽ നീലയും, ചുവപ്പും കറുപ്പും കലർന്ന നിറം. അടിവശത്താകട്ടെ, പച്ചിലകളുടെയും ഉണങ്ങിയ ഇലയുടെയും നിറപ്പകർച്ചയും. പറക്കുന്ന സമയമൊഴികെ മറെറല്ലാപ്പോഴും ഇവ ചിറകുകൾ മടക്കിവയ്ക്കുന്നു. പിൻ ചിറകിൻെറ ചുവടററം ഇലഞെട്ടായി തോന്നത്തക്കവണ്ണമാണ്, ഇലകളുള്ള ചുള്ളിക്കമ്പുകളിൽ ഇവ ഇരുന്നു വിശ്രമിക്കുന്നത്. ചിറകിൻെറ ചുവടു മുതൽ മുകളററംവരെ മധ്യഭാഗത്തുകൂടി കട്ടിയുള്ള ഒരു വരയുണ്ട്. ഈ മധ്യരേഖയിൽ നിന്ന് വശങ്ങളിലേക്കു പടർന്നു നിൽക്കുന്ന ഒട്ടനവധി നേർത്തവരകളും. ഇവയൊക്കെച്ചേർന്ന് യഥാർത്ഥ ഇല ഞരമ്പുകളുടെതന്നെ ചിത്രചാതുരി പ്രദർശിപ്പിക്കുന്നു. ഇല ശലഭത്തെ സംബന്ധിച്ചിടത്തോളം ആണിനേയും പെണ്ണിനേയും വേർതിരിച്ചറിയുക അത്ര പ്രയാസമുള്ള കാര്യമല്ല. പെണ്ണിൻെറ മുൻ ചിറകുകളുടെ അഗ്രഭാഗം, ആണിൻെറതിനേക്കാൾ എല്ലായ്പോഴും പ്രകടമായി നീളം കൂടിയിരിക്കും.





ഇലയായി മാറിയ ശലഭം

ഹിമാലയത്തിൻെറ താഴ്വാരങ്ങളിൽപ്പോലും ഈ ശലഭങ്ങളെ കാണാൻ കഴിയുമെന്നുവരികിലും വളരെ ഉയരം കൂടിയ പ്രദേശങ്ങളിലേക്ക് ഇവ കടന്നു ചെല്ലാറേയില്ല. അകലങ്ങളിലേക്ക് ഈ ചിത്രശലഭങ്ങൾ പറന്നുപോകാറുമില്ല. പാറക്കൂട്ടങ്ങൾക്കിടയിൽ നല്ല തണലുള്ള ഇടങ്ങളാണ് ഇക്കൂട്ടർക്ക് ഏറെ ഇഷ്ടം. തോട്ടുവരമ്പുകളിൽ ചെന്നിരുന്ന് മണ്ണിലെ ഈർപ്പം ഊററിക്കുടിക്കുന്ന ഈ കൊച്ചുപ്രാണികൾ, മരത്തണ്ടുകളിലെ മധുരമുള്ള രസവും ഇടയ്ക്കിടെ ഉള്ളിലാക്കും. എന്തെങ്കിലും ഒരു ചെറിയ ചലനം സമീപപ്രദേശത്തെവിടെയെങ്കിലും കണ്ടാൽ മിന്നൽപോലെ പറന്നുപൊങ്ങി ഏതെങ്കിലും ഒരു ചെടിയിൽ ചെന്ന് അതിലെ ഒരിലയായി നടിച്ച് അനങ്ങാതിരിക്കും. അവിടെനിന്നും പൊങ്ങിപ്പറക്കുമ്പോൾ ഇളം നീലനിറത്തിൻെറ ഒരു നിഴലാട്ടം മാത്രം കാണാൻ കഴിയും. അത്ര ദ്രുതഗതിയിലാണ് ഈ കൊച്ചുവീരൻെറ സഞ്ചാരം. ചിത്രശലഭശേഖരണം പലരുടെയും ഒഴിവുസമയ വിനോദമാണ്. കൈയിൽ വലയുമായി നടക്കുന്ന അത്തരം ശലഭവേട്ടക്കാരെ അമ്പേ പരാജയപ്പെടുത്തിക്കളയുന്ന വിരുതനാണ് കള്ളിമ.

പ്രേമനാടകങ്ങളൊക്കെ വളരെ ഗോപ്യമായി നടത്തുന്ന ഒരു ജീവി. ഒരുവർഷം രണ്ടു് അവസരങ്ങളിൽ ഇവ ഇണചേരുകയും മുട്ടയിടുകയും ചെയ്യുന്നു. ഏപ്രിൽ–ജൂൺവരെയും, ഒക്ടോബർ–ഡിസംബർ വരെയുമുള്ള മാസങ്ങളാണ് ഇതിനായി തിരഞ്ഞെടുത്തിരിക്കുന്നതു്. മുട്ട പൊട്ടി വരുന്ന പുഴുക്കൾ ചെടികളിലെ തളിരിലകൾ മാത്രം തിന്നുവളരുന്നു. സ്വർണ്ണ നിറത്തിൽ ബ്രൗൺ കലർന്ന പുറംചട്ടയണിഞ്ഞ പുഴുക്കളുടെ ഉടലിൽ നെടുകെ നിരനിരയായി നേർത്ത മുള്ളുകൾ കാണും. കറുത്ത കാലുകളും തലയുമുള്ള ഇവയുടെ തലയ്ക്കു മുകളിലായി രണ്ടു ചുവന്ന കൊമ്പുകളുമുണ്ട്. അവസ്ഥാന്തരങ്ങൾക്ക് വിധേയമാകുന്ന പുഴുക്കൾ ഒരുദിവസം ശലഭമായി മാറുകയും തൻെറ ഇലച്ചിറകുകൾവീശി പറന്നു നടക്കുകയും ചെയ്യും.

കെ. രാജേന്ദ്രബാബു എം. എസ്‌സി.

# റോമൻ ഹോളിഡേ

രവീന്ദ്രൻ

## രണ്ട്

**കൊ**ളോസിയം സന്ദർശിച്ച് മടങ്ങുന്നസഞ്ചാരികളായിരുന്ന തെരുവിൽ. ഏതാണ്ട് ഒഴിഞ്ഞുകിടക്കുന്ന വിശാലമായ വീഥികളാൽ ചുററപ്പെട്ട്, ഒരുവശം പാതി തകന്ന കൊളോസിയത്തിൻെറ വൃത്താകാരം ദൂരെനിന്നു കാണാം. താരതമ്യേന ശൂന്യമായ പരിസരാകാശം അതിന്നു് അയഥാർത്ഥമായ ഒരു ദൃശ്യപ്രാമുഖ്യം നൽകുന്നുണ്ട്. അനേകം കമാനവാതിലുകളും അവയ്ക്കിടയിലെ ഭീമങ്ങളായ തൂണുകളുമാണ് ഈ ആംഫിതിയേററിൻെറ ബാഹ്യദൃശ്യം. അകത്ത്, മൃഗങ്ങളേയും അടിമകളേയും ക്രിസ്ത്യാനികളേയും അറീനയിലേക്കു നയിച്ചിരുന്ന അന്തർഗഹ്വര വഴികൾ ഇപ്പോഴും കാണാം. കൊളോണിയലിസത്തിനു മുമ്പിൽ നീറോയുടെ ഒരു കൂററൻ പ്രതിമയുണ്ടായിരുന്നുവത്രേ. കൊളോസസ്സിൻെറ രൂപമായിരുന്ന അതിന്നെന്നതു കൊണ്ടാണ് തിയേററർ കൊളോസിയമായി അറിയപ്പെട്ടതു്. അഞ്ചാം ശതകത്തിലെ ഒരു ഭൂമികുലുക്കവും മദ്ധ്യകാല ശതകങ്ങളിൽ കെട്ടിടനിർമ്മാണത്തിനുവേണ്ടി വലിയ തോതിൽ നടന്ന കല്ലുകളുടെ സംഭരണവും കൊളോസിയത്തെ ശിഥിലമാക്കി. നീറോയ്ക്കുശേഷം റോമിലെ സിംഹാസനം കയറിയ വെസ്പാസിയനാണ് ഈ കളിയരങ്ങിൻെറ നിർമ്മാണം തുടങ്ങിയതു്. രണ്ടാം ശതകത്തിൻെറ അന്ത്യത്തിൽ അദ്ദേഹത്തിൻെറ മകൻ ടിററസ് പൂർത്തിയാക്കി. ഒരു ലക്ഷം ക്യൂബിക് മീററർ കൽഫലകം ഉപയോഗിച്ച് പണിത ഇതിന്നകത്തു് 87000 കാണികൾക്കിരുന്ന് അറീനയിലെ ക്രൂരകൃത്യങ്ങൾ കാണാമായിരുന്നത്രേ. നൂറു ദിവസം ദീർഘിച്ച ഇതിൻെറ ഉദ്ഘാടനോത്സവവേളയിൽ അയ്യായിരം മൃഗങ്ങളും ഏതാണ്ട് അത്രതന്നെ വാൾപ്പോരാളികളും കൊല്ലപ്പെട്ടിട്ടുണ്ട്. ആയിരക്കണക്കിന് ക്രിസ്ത്യൻ വിശ്വാസികളെ ഇതിനകത്തു് കെട്ടിനിറുത്തി ചുട്ടുകയും, സിംഹങ്ങൾക്കും പുലികൾക്കും എറിഞ്ഞുകൊടുക്കുകയും ചെയ്തിട്ടുണ്ട്.–ഒരു സംഘടിത ടൂറിസ്റ്റ് സംഘത്തിൻെറ ഗൈഡ് ആർക്കോ വേണ്ടി വിവരിക്കുന്നു.

പ്രതീക്ഷിതമായ അതിശയാദ്ഭുതശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ട് വളരെ ലളിതമായി വിനോദ സഞ്ചാരികൾ കൊളോസിയത്തിൻെറ കമാനവാതിലുകൾ കടന്നുപോവുന്നു. ഉല്ലാസത്തോടെ ഇരുപുറവുമിരുന്ന് അവർ ഉച്ചത്തിൽ അമേരിക്കൻ വർത്തമാനങ്ങൾ പറയുന്നു. ചക്രവർത്തിമാരും രാജകന്യകമാരും ഇരുന്നിരുന്ന ശിലാമഞ്ചങ്ങളിലിരുന്ന് ഫോട്ടോകളെടുക്കുന്നു. ഉൾവഴികളിൽ ഒരു കൽപ്പടവിൽ ഒരു നീഗ്രോ പെൺകുട്ടി അവളുടെ വെളുത്ത തൊലിക്കാരനായ കാമുകനെ താലോലിക്കുന്നു. കഠിനമായ ഒരു ചരിത്ര വിപര്യയം. ഈ പരിസരങ്ങളിൽ അവളുടെ കറുത്ത പൂർവ്വപിതാമഹൻമാർ വെളുത്ത റോമൻ ചക്രവർത്തി കുടുംബങ്ങളുടെ വേട്ടമൃഗങ്ങളായിരുന്നു. സഞ്ചാരികൾക്ക് പൊതുവേ റോമൻ നഗരവും ഒരു 'സ്പെക്ററാകിൾ' മാത്രം. ചരിത്രത്തിൻെറ സന്നിധിയിൽ ഒരു കളർ ഫോട്ടോ. ഹോളിവുഡ് സിനിമകളിൽ കണ്ട സെററുകളുടെ ഒരു സത്യാനുഭവം.

ടിക്കററില്ലാത്ത രണ്ടു സിററിബസ്സുകളിൽ മാറിക്കയറി ഞങ്ങൾ സന്ധ്യക്ക് പ്യാസാ റിപ്പബ്ലിക്കിൽ തിരിച്ചെത്തി. ബസ്സുയാത്രയ്ക്കു വേണ്ട ടിക്കററുകളുടെ സമ്പ്രദായം വിചിത്രമാണ്. വല്ല സിഗററു കടകളുമാണ് അവ വിൽക്കുന്നതു്. 200 ലിറയുടെ ഒരു ടിക്കററുകൊണ്ട് ഒരു തവണ ഏതു ദൂരവും സഞ്ചരിക്കാം. ബസ്സുകളിൽ ആരും ടിക്കററുകൾ പരിശോധിക്കുവാനില്ല. വണ്ടിയിൽ കയറിയ ഉടനെ ടിക്കററ് ഒരു കാൻസലിങ് മെഷീനിൽ വച്ച് കാൻസൽ ചെയ്യണമെന്ന് എഴുതിവച്ച നിർദ്ദേശങ്ങളുണ്ട്. യാത്രക്കാരൻെറ സത്യസന്ധതയെ കവിഞ്ഞു വിശ്വസിക്കുന്ന ഒരു സമ്പ്രദായമാണിതെന്നു തീർച്ച. റോമിലെ യാത്രയ്ക്കിടയിൽ പലതവണ കാത്തുനിന്ന് ബസ്സുകയറി യാത്രചെയ്തുവെങ്കിലും ഒരിക്കൽ മാത്രമാണ് ടിക്കററു വാങ്ങുവാൻ സിഗി സന്നദ്ധനായതു്. അതുകൊണ്ട് എല്ലാ ബസ്സുയാത്രകളും എനിക്ക് അപ്രസന്നമായി. ബസ്സിലെ മററു യാത്രക്കാർക്കറിയാം ടിക്കററില്ലാതെ സഞ്ചരിക്കുന്നവരാരെന്ന്. സാധാരണ ബസ്'സ്റ്റോപ്പുകളിലും ടെർമിനസ്സുകളിലും ടിക്കററുകൾ കിട്ടാൻ വഴിയില്ല. റോമക്കാർ ഒന്നായി കുറേ ടിക്കററുകൾ വാങ്ങി സൂക്ഷിക്കുകയാവും പതിവ്'.

യാത്രാവിവരണം

രാത്രി പെൻഷ്യോണിനടുത്ത് ഒരു താർതോറിയത്തിൽ കയറി അത്താഴം കഴിച്ചശേഷം ഞങ്ങൾ പ്യാസാ റിപ്പബ്ലിക്കിൻെറ കമാന വഴിയിൽ ഒരു ബാറിൽ കുറച്ചുനേരമിരുന്നു. കവലയ്ക്കു മദ്ധ്യത്തിലെ പ്രസിദ്ധമായ നയാദ്സ് ജലധാര വിദ്യുത്പ്രകാശത്തിൽ മനോഹരമായി കാണുന്നു. മരിയോ റൂട്ടെല്ലിയുടെ കൊള്ളാവുന്ന ഒരു ലോഹശില്പമുണ്ട് അവിടെ. ജലധാരയ്ക്കു മുന്നിൽ പ്യാസായിൽ ഏതോ റസ്റ്റോറൻറുകാർ തീൻമേശകൾ നിരത്തിയിരിക്കുന്നു. നാലോ അഞ്ചോ ഉപകരണങ്ങളുമായി ഒരു സംഗീതകച്ചേരിയും നടക്കുന്നുണ്ടവിടെ. വഴികളിൽ ടൂറിസ്ററുകളുടെ സഞ്ചാരം നേർത്തുവരുന്നു. കമാന വഴിയിൽ നിന്ന് പ്യാസായിലേക്കുള്ള പടവുകളിൽ കൂടിയിരുന്ന ബീറും വൈനും കുടിക്കുന്നവരുടെ ഉച്ചത്തിലുള്ള ചിരികൾ ഇടയ്ക്കു കേൾക്കാം. റസ്റേറാറൻറുകളിൽ കണ്ണിൽ നോക്കിയിരിക്കുന്ന ഇണകൾ. റോമാക്കാരുടെ ഉദാസീനവും അശ്രദ്ധവുമായ രാത്രി. സിഗി നേരത്തേ ഉറങ്ങുവാൻ മുറിയിലേക്കുമടങ്ങി. ഞാൻ വീണ്ടും ബാറിൻെറ സൈ്വരത്തിൽ തങ്ങി. പ്യാസാ റിപ്പബ്ളിക്കിൽ നാലോ അഞ്ചോ സിനിമാ തിയേററുകളുണ്ട്. മിക്കതും 'പ്രോണോ' സിനിമകൾ പ്രദർശിപ്പിക്കുന്നവയാണ്. അവയ്ക്കു മുന്നിലെ കനത്ത തൂണുകൾ ചാരി പലരും കാത്തുനിൽപ്പുണ്ട്. അമിതമായി മദ്യപിച്ചവരെന്നു തോന്നിയ ഒരു സംഘം ബാറിനുമുന്നിലൂടെ ശബ്ദംവച്ച് കടന്നുപോയി. നാലു സ്ത്രീകളും രണ്ടു പുരുഷന്മാരും. സ്ത്രീകൾക്ക് മംഗോളിയൻ മുഖങ്ങളാണുള്ളതു്. ഫിലിപ്പൈൻസ്, തായ്‌ലാൻഡ്, ഹോങ്കോങ് തുടങ്ങിയ സ്ഥലങ്ങളിലെവിടെ നിന്നോ വന്നവരാവും അവർ. ഒരു സ്ത്രീ ഏതാണ്ട് മദ്ധ്യവയസ്കയാണ്. വഴി മുഴവൻ ചിതറിക്കൊണ്ടും പൊട്ടിച്ചിരിച്ചുകൊണ്ടും ആണ് അവരുടെ യാത്ര. ഒരു പ്രോണോ തിയേററിനു മുന്നിൽ കൂടിനിന്ന് അവരെന്തോ വാദപ്രതിവാദം നടത്തുന്നതായിത്തോന്നി. പിന്നെ അന്യോന്യം ആശ്ലേഷബദ്ധരായി അവർ തീയേററിന്നകത്തു് അപ്രത്യക്ഷരായി.

ഞാൻ ബാറിൽ നിന്നിറങ്ങി മുറയിലേക്കു നടന്നു. പതിനൊന്നുമണി കഴിഞ്ഞിരുന്നു. തെരുവുകൾ തീരെ ശാന്തം. ഒരു ഉൾവഴിയിൽ നിന്ന് നടന്നുവന്നൊരാൾ പാലേർമോ സ്ട്രീററിലേക്കുള്ളവഴി തിരക്കി. അന്നു പകൽ ഞാൻ ആ സ്ട്രീററിൽ നടന്നിട്ടുണ്ട്.

''മൈ നെയിം ഈസ് തോമസ്... അയാം സ്വിസ്സ്...ഏൻറ് യൂ!'' വഴി വിവരിച്ചുകൊടുക്കുന്നതിനിടയ്ക്കു കയറി അയാൾ ചോദിച്ചു. അയാൾ സ്വിററ്സർലാൻഡുകാരനാണെന്നതു് എൻെറ കൗതുകം വർദ്ധിപ്പിച്ചു.

പരിചയപ്പെട്ടപ്പോൾ തോമസ് ക്ഷണിച്ചു.

''ലററ്സ് ഹാവ് എ ഡ്രിങ്ക് റുഗെദർ.''

ഞങ്ങൾ പാലേർമോ സ്ട്രീററിലേക്കുള്ള വഴിക്കു നടന്നു. തോമസ്സിനു് ജനീവയിൽ ഹോട്ടൽ ബിസിനസ്സാണ്. ഒരു വാരാന്ത്യം കഴിക്കാൻ അന്നു രാവിലെ റോമിലെത്തിയേയുള്ളു. കൂട്ടില്ലാതെ മുഷിയുകയായിരുന്നു. അയാൾ ഒരു ജനീവക്കാരനു ചേരാത്തവിധം വൃത്തിയായി വസ്ത്രം ധരിച്ചിരിക്കുന്നു. 'റോമിലെ നിശാജീവിതം ശുഷ്കമാണ്'', തോമസ് പരാതിപ്പെട്ടുകൊണ്ടിരുന്നു: വേർ ആർ ഓൾ ദോസ് ഫെയിംഡ് ഗോൾഡ് ഒഫ് റോം.'

പാലേർമോ സ്ട്രീററിൽ തോമസ് തിരിഞ്ഞു കൊണ്ടിരുന്നതു് ഒരു ഡിസ്കോത്തീക് ആണ്. പ്രധാന വീഥിയിൽ പ്രവേശിച്ച ഉടനെ ഞങ്ങൾ അതു കണ്ടു. വാതുക്കൽ വളരെ ഉപചാരപൂർവ്വം നിന്ന മദ്ധ്യവയസ്കനേയും അകത്തെ വെളിച്ചത്തിൻെറ നിഗൂഢഭാവവും കണ്ട് ഞാൻ സംശയിച്ചു. പക്ഷേ, തോമസ് നിർബ്ബന്ധിച്ചു:

''വി വിൽ ഹാവ് വൺ ബീർ ഏൻറ് ലീവ്...ജസ്ററ് ഫൈവ് മിനിട്ട്സ്.' അയാൾക്ക് അവിടെ ആരെയോ അന്വേഷിക്കാനുണ്ട്. മദ്ധ്യവയസ്കൻ ഞങ്ങളെ അകത്തേക്കു് ആനയിച്ചു. മങ്ങിയ നീലവെളിച്ചത്തിൽ സമാന്യം വലിയ ഒരന്തരാളമായിരുന്നു അതു്. മുകളിൽ നിന്ന് കൂടക്കൂടെ ചുകപ്പും മഞ്ഞയുമായ പ്രകാശത്തിൻെറ മിന്നൽപ്പിണരുകൾ ഉയർന്ന രീതിയിൽ സജ്ജീകരിക്കപ്പെട്ട ഹാളിൻെറ മദ്ധ്യത്തിൽ പതിച്ചുകൊണ്ടിരിക്കുന്നു. ആ പ്രകാശപ്പകർച്ചകൾക്കു ചുവടെ ആർഭാടമായി വസ്ത്രം ധരിച്ച കുറേ സ്ത്രീകൾ ചുററിനിൽപ്പുണ്ട്. ഹാളിൻെറ കൂടുതൽ ഇരുണ്ട മൂലയിൽ ബാർ. ഞങ്ങൾ അവിടെയിരുന്ന് ഓരോ ബീർ ഓർഡർ ചെയ്തു. ബീറെത്തുംമുൻപ് രണ്ടു സ്ത്രീകൾ വന്ന് ഞങ്ങൾക്കിരുപുറവും ഇരിപ്പായി. തോമസ് അതു പ്രതീക്ഷിച്ചിരുന്നു എന്നു തോന്നി. എനിക്കടുത്തിരുന്ന സ്ത്രീ അവൾ പുഷ്കയാണെന്നും റുമേനിയക്കാരിയാണെന്നും പരിചയപ്പെടുത്തി. ബാറിൻെറ മൊത്തം അന്തരീക്ഷം എനിക്ക് അസ്വസ്ഥകരമായിത്തോന്നാൻ തുടങ്ങി. അതിനിടെ ഒരു പരിചാരകൻ വന്ന് വളരെ നാടകീയമായ രീതിയിൽ റുമേനിയക്കാരിക്ക് ഷാംപെയ്ൻ പകർന്നു. ഞാൻ തോമസിനോട് വിടപറയാൻ പുറപ്പെട്ടു. അയാൾ തെല്ലുനേരംകൂടി ഇരിക്കുവാൻ എന്നെ നിർബ്ബന്ധിച്ചുകൊണ്ടിരുന്നു. പക്ഷേ, അയാളുടെ പെരുമാററം സംശയകരമായിക്കഴിഞ്ഞിരുന്നു. സ്വയം തീരുമാനിച്ച് ഞാൻ എഴുന്നേററ് എൻെറ ബിൽ ആവശ്യപ്പെട്ടു. പഴയ ഉപചാരങ്ങൾ മറന്ന വെയ്ററർ തെല്ലുനേരം കാക്കുവാൻ ആവശ്യപ്പെട്ടു. ബില്ലിനെക്കുറിച്ച് എനിക്കു ആശങ്കയൊന്നും ഉണ്ടായിരുന്നില്ല. എൻെറ



കൊളോസിയം

പക്കൽ 30000-ലേറെ ലിറയുണ്ട്. കുറച്ച് യു. എസ്. ഡോളറുകളും. പക്ഷേ. ബില്ലു വന്നപ്പോൾ 183000 ലിറ. ഏതാണ്ട് 1400 ഇന്ത്യൻ രൂപ. കൈയിൽ കാശില്ലെന്നു കണ്ടപ്പോൾ വെയ്ററർ എന്നെ മാനേജരുടെ മുറിയിലേക്കു നയിച്ചു. നീലപ്രകാശത്തിൽ മറെറാരു വലിയ ഹാൾ. അസാധാരണമായ ചിട്ടയിൽ വസ്ത്രം ധരിച്ചിരിക്കുന്ന കുറേപ്പേർ വളരെ ഗൗരവമായെന്തോ ചെയ്യുന്ന മട്ടിൽ ഹാളിലങ്ങുമിങ്ങും നടക്കുന്നുണ്ടായിരുന്നു. അവരുടെ വെളുത്ത സൂട്ടുകളും നെക്ടൈകളും നീലവെളിച്ചത്തിൽ ഭീഷണങ്ങളായിത്തോന്നി. എൻെറ വിശദീകരണവും ചോദ്യങ്ങളും പരാതികളും മാനേജർ ശ്രദ്ധിച്ചു. എനിക്കുപോലും വ്യക്തമല്ലാതിരുന്ന ഞാൻ താമസിക്കുന്ന പെൻഷ്യോണിൻെറ പേർ അയാൾക്കറിയാമായിരുന്നു. ഒടുവിൽ ആരെങ്കിലും മുറിവരെ വരികയാണെങ്കിൽ കാശു കൊടുത്തയയ്ക്കാമെന്ന് സമ്മതിക്കുവാൻ ഞാൻ നിർബ്ബന്ധിതനായി. വളരെ മാന്യമായി പെരുമാറുന്ന മറെറാരു മദ്ധ്യവയസ്സൻ എന്നെ അനുഗമിച്ചു. മുറിയിൽച്ചെന്ന് കാശുമായി ഞാൻ തിരിച്ചുവരും വരെ പെൻഷ്യോണിന്നു പുറത്ത് അയാൾ നിരത്തിൽ കാത്തുനിന്നു.

റോമിൽ ഇതു പതിവാണ്; അടുത്ത രാവിലെ സിഗി പറഞ്ഞു. മാഫിയയെപ്പോലുള്ള ഗൂഢ സംഘങ്ങൾ പുതിയ ഇരകളെ കണ്ടെത്തുന്ന മാർഗ്ഗമിതാണ്. കാശു കൊടുക്കാനും മോചനം നേടാനും കഴിയാത്തവർ അവരുമായി ബാധ്യതയിലാവുന്നു. പലരും സ്വയമറിയാതെ ഈ ഗൂഢ സംഘങ്ങളുടെ പ്രവർത്തനങ്ങളിൽ ചെന്നു പെടാറുണ്ടത്രേ. തോമസ് എന്ന ജനീവക്കാരൻ വ്യാജമായിരുന്നു. അയാൾ പകൽ ഞങ്ങളെ പിൻതുടർന്നിരിക്കണം. റോം ചിലപ്പോൾ ആപത്കരമാണ്.

കഴിഞ്ഞ രാത്രിയുടെ പരിഭ്രമകരമായ അന്ത്യത്തെക്കുറിച്ച ഓർമ്മകളുമായാണ് അടുത്ത രാവിലെ വത്തിക്കാനിൽ നടക്കാനിറങ്ങിയതു്. എൻെറ യാത്രയുടെ ശേഷിച്ച ഭാഗങ്ങൾ ഒട്ടും പ്രസന്നമാവില്ലെന്ന് എനിക്കു തോന്നി. സെൻറ് പീററിൻെറ വിവരിക്കാൻ വയ്യാത്ത ഗാംഭീര്യം പക്ഷേ, വളരെനേരം മനസ്സിനേയും വിചാരങ്ങളെയും ഗ്രസിച്ചുനിന്നു.

വത്തിക്കാൻ, മാർപ്പാപ്പ നേരിട്ടു ഭരിക്കുന്ന നഗരമാണ്. 108 ഏക്കർ വിസ്തീർണ്ണത്തിൽ ഒരു ചെറിയ പരമാധികാര രാഷ്ട്രം. സ്വന്തം പതാകയും ദേശീയ ഗീതവും നാണയവും തപാൽ മുദ്രകളുമുള്ള വത്തിക്കാൻെറ ജനസംഖ്യ ആയിരത്തിൽ കവിയില്ല. ഒമ്പതാം നൂററാണ്ടിൽ പണിത മതിൽക്കെട്ടിന്നകത്തു് ഒതുങ്ങുന്ന മാർപ്പാപ്പയുടെ സ്വരാജ്യത്തിന്നു പുറത്ത് ചില കോളനികളുമുണ്ട്. സാൻറ് മാരിയാ മജോരേ, സാൻറ് പോൾ, സാൻറ് ജോൺ എന്ന മൂന്നു ബാസിലിക്കകളാണവ. മതിൽക്കെട്ടിനകത്തെ പ്രധാന ആസ്തികൾ സെൻറ് പീറേറഴ്സ്

ബാസിലിക്കയും വത്തിക്കാൻ കൊട്ടാരങ്ങളും അവയുടെ മനോഹരങ്ങളായ ഉദ്യാനങ്ങളും തന്നെ.

നീറോ ചക്രവർത്തിയുടെ സർക്കസിൽ രക്തസാക്ഷിയായ പീററർ പുണ്യവാളന്റെ ശവക്കല്ലറയുടെ സ്ഥാനത്തു് പണിത സെൻറ് പീറേറഴ്സ്, കത്തോലിക്കരുടെ പരമോന്നത ദേവാലയമാണ്. അതിൻെറ കുംഭഗോപുരത്തിനു മുന്നിലെ ബാൽക്കണിയിൽ നിന്നുകൊണ്ടാണ് മാർപ്പാപ്പ ലോകത്തെങ്ങുമുള്ള കത്തോലിക്കരോട് സംസാരിക്കുക പതിവ്. ഒരു മഹാശില്പമെന്നനിലയ്ക്ക് പള്ളിയും അതിനുമുന്നിലെ വിശാലമായ പ്യാസയും വലിയ അനുഭവങ്ങളാണ്. 'സെൻറ് പീററിൻെറ ഉല്പത്തികഥ ആദ്യത്തെ ക്രിസ്ത്യൻ ചക്രവർത്തിയായിരുന്ന കോൺസ്റ്റാൻറിൻെറ കാലത്തു തുടങ്ങുന്നു. അദ്ദേഹത്തിൻെറ ഇച്ഛയാൽ മൂന്നാം ശതകത്തിൻെറ ആദ്യത്തിൽ രണ്ടു വർഷക്കാലം കൊണ്ട് ഈ ബാസിലിക്ക പണിയപ്പെട്ടു. പിന്നീട് ഒരു സഹസ്രാബ്ദത്തിനു ശേഷം ജീർണ്ണിച്ചുപോയ അതിൻെറ ആകാരത്തിന്മേൽ നവോത്ഥാനകാലത്തെ സവ്യസാചികളായ മഹാപ്രതിഭകൾ നൂററാണ്ടുകൾ പണിതിട്ടുണ്ട്. ബ്രമാൻതെ, റാഫേൽ, മൈക്കലാഞ്ചലോ, കാർലോ, മദേർനോ, ബെർണിനി തുടങ്ങിയ ഒരു കൂട്ടം ശില്പികളുടെ ഭാവനാ വീര്യവും അനുകർത്തൃത്വ വൈദഗ്ദ്ധ്യവും ഒന്നിച്ചുചേർന്നുകൊണ്ടതാണ് ഇന്നു കാണുന്ന ബാസിലിക്കയുടെ രൂപം.

വളരെയേറെ മനുഷ്യർ സെൻറ് പീറേറഴ്സിനു് അകത്തേക്കും പുറത്തേക്കുമായി സദാ ചലിച്ചുകൊണ്ടിരിക്കുന്നു. പ്യാസ, പള്ളിയുടെ പ്രവേശനകവാടങ്ങളിലേക്ക് ആരോഹണം ചെയ്യുന്ന ദീർഘവും വിശാലവുമായ പടവുകളിൽ, ആ വൻ സൗധത്തിൻെറ പശ്ചാത് സാന്നിദ്ധ്യത്തിൽ അവർ അസംഖ്യം അല്പജന്തുക്കൾപോലെ അവമതിക്കപ്പെട്ടു കാണുന്നു. അവരുടെ വിസ്മയഭരിതങ്ങളായ മുഖങ്ങളിൽ നാനാദേശങ്ങൾ തിരിച്ചറിയും. ഷോർട്ട് ട്രൗസറുകളാണ് ധരിച്ചിരുന്നതെന്നതിനാൽ സിഗിക്കു് പള്ളിക്കകത്തേക്കു് പ്രവേശനം ലഭിച്ചില്ല. ഞാൻ വളരെയേറെ സമയം അസാധാരണമായ ധാടിയോടെ അലങ്കരിച്ചിരിക്കുന്ന അതിൻെറ അന്തരാളത്തിൽ ചുററി നടന്നു. സെൻറ് പീററിൻെറ സാമ്പത്തിക പ്രഭാവം ഒരുകാലത്തു് പള്ളി, ചരിത്രത്തിനു മേലേ സ്ഥാപിച്ചിരുന്ന ആത്മീയാധിപത്യം ബോദ്ധ്യപ്പെടുത്തുന്നു,

ഇരുപത്തഞ്ചാമത്തെ വയസ്സിൽ മൈക്കലാഞ്ചലോ രചിച്ച 'പിയററ'യാണ് ബാസലിക്കയ്ക്കകത്തെ പ്രധാന ദൃശ്യം. ചില്ലുകൂട്ടിൽ സംരക്ഷിക്കപ്പെട്ട അതിനു മുന്നിൽ എപ്പോഴും കാഴ്ചക്കാരുടെ തിരക്കുണ്ട്. പല ചാപ്പലുകളിൽ ചിലതിൽ നിരന്തരമായി പ്രാർത്ഥനകൾ നടന്നുകൊണ്ടിരിക്കുന്നു. വലുതും ചെറുതുമായ അനേകം ഭിത്തി ചിത്രങ്ങൾ, പരേതരായ മാർപ്പാപ്പാമാരുടെയും പുണ്യവാളന്മാരുടെയും കൂററൻ വെൺകൽ പ്രതിമകളും അവയെ ചൂഴുന്ന കന്യാശില്പങ്ങളും, അതിസൂക്ഷ്മമായ രചനാചാതുരിയോടെ കല്പിക്കപ്പെടുന്ന അൾത്താരകൾ, പുരോഹിത പീഠങ്ങൾ, കറുത്ത മാർപ്പാപ്പ എന്നിയപ്പെടുന്ന സെൻറ് പീററുടെ കറുത്ത ലോഹപ്രതിമ—ഒരു കാലഘട്ടത്തിൽ ഇററലിയിൽ ജീവിച്ചിരുന്ന എല്ലാ വലിയ മനസ്സുകളും ഈ പള്ളിയുടെ നിർമ്മാണത്തിൽ സഹകരിക്കപ്പെട്ടിരിക്കണം. കുംഭഗോപുരം വിഭാവനം ചെയ്തതും പാതിയിലേറെ പണിതതും മൈക്കലാഞ്ചലോ തന്നെയാണ്. ചാപ്പൽ അൾത്താറിനു മുകളിൽ പിച്ചളത്തൂണുകളിൽ ബെർണിനി രചിച്ച അലംകൃത മേലാപ്പ് പള്ളിയുടെ അന്തരാളത്തിൻെറ മൊത്തം ദൃശ്യപ്രകൃതത്തിൽ നാടകീയമായ ഒരു ഔചിത്യഭംഗമായി തോന്നും. പക്ഷേ, പുറത്തു് ബാസലിക്കയ്ക്കു മുന്നിൽ അദ്ദേഹം രൂപകല്പന ചെയ്ത പ്യാസ എക്കാലത്തെയും വാസ്തുശില്പവൈദഗ്ദ്ധ്യത്തിൻെറ ഒരു അത്യുന്നത സൃഷ്ടിയാണ്. ബാസിലിക്കയുടെ മുഖപിണ്ഡത്തിൻെറ ഇരു പാർശ്വങ്ങളിൽ നിന്നും മുന്നിലേക്ക് പ്യാസയെ വലയംചെയ്തുനിൽക്കുന്ന ഭീമാകാരങ്ങളായ കൊളോണേയ്ഡുകളും (സ്തംഭശ്രേണികൾ) അവയ്ക്കു മുകളിലെ 140 ശില്പങ്ങളും ബെർണിനിയുടെ രചനകളാണ്. പ്യാസയ്ക്കു മദ്ധ്യത്തിൽ നാട്ടിയിരിക്കുന്ന വലിയ ഏക ശിലാസ്തൂപം ഈജിപ്തിൽനിന്ന് കലിഗുള കല്പിച്ചുവരുത്തിയതാണത്രേ.

പള്ളിയുടെ പരിസരങ്ങളിൽ ചില സ്വിസ്സ് ഗാർഡുകൾ ആയുധധാരികളായി കാവൽ നില്പുണ്ട്. മുൻകാലങ്ങളിൽ വത്തിക്കാനു് നാലു വ്യത്യസ്ത സായുധസേനകളുണ്ടായിരുന്നു. മാർപ്പാപ്പ പോൾ ആറാമൻ 80 സ്വിസ്സ് ഗാർഡുകളെ ഒഴിച്ച് മറെറല്ലാവരെയും പിരിച്ചുവിട്ടു. മദ്ധ്യകാല ശതകങ്ങളിൽ തുടങ്ങിയതാണ് മാർപ്പാപ്പയ്ക്കു് സ്വിസ്സ് അംഗരക്ഷകരുടെ സമ്പ്രദായം. മദ്ധ്യകാലങ്ങളിൽ യൂറോപ്പിലെ ഏററവും രണശൂരരായ പടയാളികൾ സ്വിസ്സ് മാടമ്പികളായിരുന്നുവത്രേ. ഈ കാവൽ ഭടന്മാരുടെ വേഷം വളരെ വിചിത്രമാണ്. വർണ്ണശബളമായ അങ്കികളും ശിരോ രക്ഷകളും കുന്തങ്ങളും മററുമായി നാടകവേഷങ്ങൾപോലെ നിൽക്കുന്ന അവർക്കു ചുററും ഒരു സംഘം അമേരിക്കൻ കുട്ടികൾ വലിയ തമാശയോടെ കൂടിനിൽക്കുന്നതു കണ്ടു. മൈക്കലാഞ്ചലോ ഡിസൈൻ ചെയ്തതാണത്രേ അവരുടെ വേഷങ്ങൾ. അങ്ങനെയാണെങ്കിൽ വത്തിക്കാൻെറ ഈ കൊട്ടാരവഴികളിൽ നിന്ന് ഇപ്പോഴും മൈക്കലാഞ്ചലോ ചിരിക്കുന്നു എന്നു കരുതണം.

കൊളോണെയ്ഡിൽ തൻെറ വേഷത്തിൻെറ മൗഢ്യവുമായി സിഗി കാത്തു നില്പുണ്ടായിരുന്നു. പള്ളിയുടേയും പ്യാസയുടേയും പ്രാഭവത്തിൻെറ അതിരുകടന്ന് ഞങ്ങൾ ഒരു സ്ട്രീററ് കഫേയിൽ കയറി. അവിടെ വലിയചില്ലു കൂടുകളിൽ വിവിധ പാചകസംസ്കാരങ്ങളിൽ നിന്നുള്ള ആഹാരങ്ങൾ ഉണ്ടായിരുന്നു. അവ കഴിക്കാൻ അവിടെ തിരക്കുന്നവർക്കിടയിൽ നാനാ വൻകരകളിൽ നിന്നുള്ളവരുണ്ട്. വത്തിക്കാനു സമീപം എല്ലായ്പ്പോഴും നിറഞ്ഞു കാണുന്ന ഈ റെസ്റ്റോറൻറുകൾ വളരെ പ്രസിദ്ധമാണെന്നും അവിടെ ആഹാരം കഴിക്കുന്നതിനു് ചെലവു കുറവാണെന്നും സിഗി പറഞ്ഞു. പക്ഷേ തിരക്കിൽ ചില്ലുകൂടുകൾക്കു മുന്നിൽനടത്തിയ ദീർഘപരിശോധന രുചി നശിപ്പിച്ചു.

സെൻറ് പീറേറർസ് പ്യാസയിൽനിന്ന് പതിനഞ്ചുമിനിട്ടു നടക്കാനുണ്ട് വത്തിക്കാൻ മ്യൂസിയങ്ങളിലേക്ക്. പല കൊട്ടാരങ്ങളിലുമായുള്ള മ്യൂസിയങ്ങൾ മുഴുവൻ നടന്നു കാണുവാൻ ദിവസങ്ങളെടുക്കും. ആവശ്യവുമില്ല. മുൻകാലക്രിസ്ത്യൻ

നദിക്കക്കരെ നഗരം







പ്യാസയിലെ ഒരു രംഗം

കലാരചനകളും പാപ്പസിയുടെ പാരമ്പര്യത്തിലൂടെ കടന്നുവന്ന അനേകം ചരിത്രകൗതുകങ്ങളും തൊട്ട് റാഫേലിൻേറയും മൈക്കലാഞ്ചലോയുടേയും ബോട്ടിചെല്ലിയുടേയും ഉദാത്തമായ രചനകൾവരെ അവിടെ സംരക്ഷിക്കപ്പെട്ടിട്ടുണ്ട്. വാൻ ഗോഗിനെയും റൂബൻസിനെയുംപോലുള്ള പിൽക്കാല സെക്കലർ ചിത്രകാരന്മാരുടെ കൃതികളുടെ ഒരു വലിയ ശേഖരവും വത്തിക്കാനിലുണ്ട്. വ്യത്യസ്തമായി വഴി തിരിച്ചിരിക്കുന്ന നാലു സന്ദർശന സമ്പ്രദായം വഴി മ്യൂസിയം കാണാം. മേപ്പ്റൂം, ചില ചരിത്രാവശിഷ്ടങ്ങൾ, റാഫേൽ, മൈക്കലാഞ്ചലോ, ബോട്ടിചെല്ലി എന്നിവരുടെ രചനകൾ കാണാവുന്ന ഒരു സമ്പ്രദായം ഞങ്ങൾ തിരഞ്ഞെടുത്തു. യൂറോപ്പിനെയും മെഡിററേനിയനെയും കുറിച്ചുള്ള പ്രാചീനഭൂപട സങ്കല്പങ്ങൾ കാണുന്ന മേപ്പ്റൂമും ആൻറിക്കുകളുടെ ഒരു വലിയ ശേഖരവും നടന്ന് റാഫേൽ രചനകൾ സൂക്ഷിച്ചിരിക്കുന്ന മുറികളിൽ എത്തുന്നു. പതിനഞ്ചാം ശതകത്തിൽ ഏതോ മാപ്പാപ്പ പണിയിച്ച ഈ സ്വകാര്യ ശയ്യാമുറികളുടെ ഭിത്തികളിൽ റാഫേൽ വരച്ച ചിത്രങ്ങൾ നവോത്ഥാന ചിത്രകലയിലെ ഉന്നതങ്ങളായ രചനകളിൽ ചിലതാണ്. ശ്രദ്ധേയങ്ങളായ നാലഞ്ചു ചിത്രങ്ങളുള്ള ഒരു വലിയ ശാലയിൽ 'സ്കൂൾ ഓഫ് ഏഥൻസ്' എന്ന രചന കൂടുതൽ കൗതുകകരമായി ത്തോന്നി. ചിത്രത്തിൻെറ മദ്ധ്യത്തിൽ പ്ലേറേറായും അരിസ്റ്റോട്ടിലും എന്തോ ക്ഷേത്രഗണിതരൂപങ്ങൾ വരച്ചുകൊണ്ടിരിക്കുന്ന ആർക്കിമിഡീസും. റാഫേലിൻെറ ആർക്കിമിഡീസിനു് ബ്രമാൻതെയുടെ ഛായയാണത്രേ. ഒരു ഇരുണ്ടവേഷത്തിൽ നിൽക്കുന്ന റാഫേൽ തന്നെയുമുണ്ട് ചിത്രത്തിൽ. രചനയുടെ അന്ത്യത്തിൽ ഉണ്ടായ ഒരു വീണ്ടു വിചാരംപോലെ ചിത്രത്തിൻെറ മുൻ തലത്തിൽ ദുഃഖിതനും ഏകനുമായി നിൽക്കുന്ന ഒരു മൈക്കലാഞ്ചലോ.

റാഫേൽ മുറികളിൽനിന്ന് ഡിസ്റ്റൈൻ ചാപ്പലിലേക്കു തിരിയുന്ന വഴിയിൽ അനേകം വിലക്കുകൾ എഴുതി വച്ചിരിക്കുന്നു. സംസാരിക്കരുതു്, നിലത്തിരിക്കരുതു്, ക്യാമറയിൽ ഫ്ളാഷ് ബൾബുകൾ ഉപയോഗിക്കരുതു്. മങ്ങിയ വെളിച്ചത്തിൽ ആ ഇടനാഴികയിലൂടെ നടക്കുമ്പോൾ മനസ്സ് ഒരു മഹാസാന്നിദ്ധ്യത്തിനു സന്നദ്ധമാവുന്നു. പതിനഞ്ചാം ശതകത്തിൽ പണിത സിസ്റ്റൈൻകപ്പോളയിലാണ് നവോത്ഥാനകല അതിൻെറ ഉയർന്ന ഭാവപൂർത്തി പ്രാപിച്ചതെന്ന് കരുതപ്പെടുന്നു. മാർപ്പാപ്പമാരെ തിരഞ്ഞെടുക്കുന്ന വിശുദ്ധ 'കോൺക്ലേവ്' സമ്മേളിക്കുന്നതു് അതിനകത്താണ്. കപ്പോളയ്ക്കു മുകളിലെ ചിമ്മിനിയിൽ നിന്നുയരുന്ന കറുപ്പും വെളുപ്പും പുകപടലങ്ങൾ തിരിച്ചറിഞ്ഞാണ് ലോകം പുതിയ മാർപ്പാപ്പയുടെ സ്ഥാനാരോഹണത്തെക്കുറിച്ചറിയുന്നതു്.

ചാപ്പലിൻെറ മൂന്നു പാർശ്വഭിത്തികളിൽ ബോട്ടിചെല്ലി, സെനാറെല്ലി, കോസിമോറോസെല്ലി എന്നിവരുടെ രചനകളുണ്ട്. പക്ഷേ, ഈ ഭിത്തിചിത്രങ്ങളിൽ കാഴ്ചകൾ തങ്ങുന്നില്ല. അൾത്താരയ്ക്കു മുകളിൽ ഭിത്തി നിറഞ്ഞുനിൽക്കുന്ന 'അന്ത്യവിധി'യും മച്ചിനെ പല പാനലുകളിൽ വിഭജിച്ചിരിക്കുന്ന നിറത്തിൻേറയും നിറച്ഛായകളുടേയും വിസ്മയകരമായ രൂപകങ്ങളും—മൈക്കലാഞ്ചലോയുടെ 'ഡിസ്റ്റൈൻ വോൾട്ട്'.

'വാട്ട് ഫൻറാസ്റ്റിക് പെർസെപ്ഷൻ!'—തൊട്ടടുത്തു് ഒരു ഗൈഡ് തൻെറ സംഘത്തോട് വിവരിക്കുന്നു. തിരിഞ്ഞുനിന്ന് അവളുടെ മുഖത്തടിക്കണമെന്ന് നിങ്ങൾക്കു തോന്നും. എന്നാൽ മച്ചിലേക്കു മുഖം തിരിച്ചുപിടിച്ചു കണ്ടാസ്ഥിയുടെ ആയാസമെന്നോണം പരിസരവും സാവധാനം വിസ്മൃതമാവുന്നു.

(തുടരും)

കഥ

# ദുബായിൽ നിന്ന് ഒരാക്രമണം

കെ. എൽ. മോഹനവർമ്മ

**ഞ**ങ്ങളുടെ നാട്ടിലെ ഏക അടയ്ക്കാ ബിസിനസ്സുകാരനായ മമ്മതുകുട്ടിയുടെ അളിയൻ അബൂബേക്കർ ടാക്സിക്കാറിൽ നിന്നിറങ്ങിയപ്പൊഴേ ഔസേപ്പിനു മനസ്സിലായി, ആള് ഇന്നാരാണെന്ന്.

ഞങ്ങളുടെ നാട്ടിലേക്കുള്ള ഏക സഞ്ചാരമാർഗ്ഗം കിഴക്കേക്കരയിലെ കടത്തുകടവിലെത്തി അവസാനിക്കുന്ന ചെമ്മണ്ണു പാതയാണ്. കായലിന്റെ നടുക്ക് ദൈവത്തിന്റെ ഓമ്മപ്പിശകുപോലെ ജലനിരപ്പിൽനിന്ന് അല്പം ഉയർന്നുനിൽക്കുന്ന ഞങ്ങളുടെ നാട് ഒരു സാമാന്യം വലിയ ദ്വീപാണ്. ഇവിടേക്ക് സ്ഥിരമായിട്ടുള്ള കടത്തുവള്ളം കിഴക്കേക്കരയിൽ നിന്നു മാത്രമേയുള്ളൂ.

വള്ളം ഊന്നുന്നത് പാപ്പിയുടെ കുടുംബക്കാരാണ്. സാധാരണയായി പാപ്പി കാണും. പാപ്പി ഇല്ലെങ്കിൽ മകൻ ഔസേപ്പ്.

ഔസേപ്പ് രാവിലേ മുതൽ മിക്ക സമയവും അക്കരെത്തന്നെ നില്ക്കുകയായിരുന്നു. ആകെ ഒരു വള്ളമേയുള്ളൂ. എപ്പൊഴാ ദുബായിക്കാരൻ വരുന്നതെന്നറിഞ്ഞുകൂട. ഇന്നു വരുമെന്ന് മമ്മത്ക്കാ പറഞ്ഞിരുന്നു. അത്രമാത്രം. പക്ഷേ, ദുബായിക്കാരന് വള്ളത്തിനുവേണ്ടി കാത്തുനിൽക്കേണ്ടിവന്നാൽ ആക്കാ അപമാനം. അതുകൊണ്ട് ഓരോ പ്രാവശ്യവും വള്ളംനിറഞ്ഞ് ആൾക്കാർ ചീത്തപറയാൻ തുടങ്ങിയാലേ ഔസേപ്പ് വള്ളംവിട്ടു. ഇക്കരവന്ന് ആളെ ഇറക്കി, യാത്രക്കാരില്ലെങ്കിൽപ്പോലും ഉടനേ മറുകരയ്ക്ക് വച്ചുപിടിക്കും.

ഏതായാലും കാത്തിരിപ്പിനു ഫലമുണ്ടായി. ടാക്സിക്കാറുവന്നു ബ്രേക്കിട്ടപ്പോൾ ഔസേപ്പ് റഡിയായി നിൽപ്പുണ്ടായിരുന്നു. വള്ളത്തിലാണെങ്കിൽ രണ്ടേ രണ്ട് ആൾക്കാരുമാത്രവും.

കാറു നിന്നയുടൻ ഔസേപ്പ് ഓടിച്ചെന്നു ചിരിച്ചു.

അബൂബേക്കർ, നമ്മളൊക്കെ ഒററരൂപനോട്ടു കൊടുക്കുന്ന ലാഘവത്തോടെ ഒരു നൂറിന്റെ നോട്ട് കാറിന്റെ ഡ്രൈവറെ ഏൽപ്പിച്ച് ബാക്കിവാങ്ങുന്നതു കണ്ടപ്പോൾ ഔസേപ്പിന്റെ മുഖംവിളറി.

ഔസേപ്പ് അദ്ഭുതത്തോടെ അബൂബേക്കറെ വീക്ഷിച്ചു.

അമർത്തിവച്ചിട്ടും ചാടിനിൽക്കുന്ന കോഴിത്തൂവൽപോലെയുള്ള അളകങ്ങളും, തുടുത്ത കവിളുകളിൽ മറഞ്ഞുപോയ മസൂരിപ്പാടിന്റെ നേരിയ ശേഷിപ്പു നൽകുന്ന ഘനഗാംഭീര്യം, സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങുന്ന കണ്ണട. കൊച്ചുകൊച്ചു പക്ഷികളുടെ വർണ്ണചിത്രങ്ങൾ പതിച്ചു മിന്നുന്ന ഉടുപ്പ് കൈപ്പത്തിവരെ നീട്ടിയിരിക്കുന്നു. ഉടുപ്പിനിടയിലൂടെ ദൃശ്യമാകുന്ന സ്വർണ്ണമാല, തടിച്ച സ്വർണ്ണനിറമുള്ള വാച്ച്. വാച്ചിലെ സൂചികൾ കാണാൻ പററിയില്ല. മിന്നുന്ന അക്കങ്ങളായിരിക്കണം. വീതിയുള്ള ബൽററ്. തളർന്നു നിലത്തിഴയുന്ന പാൻറ്സ്, തോളിലൊരു സഞ്ചി. കൈയിലൊരു ബ്രീഫ്കെയ്സ്. അടുത്തുനിന്നപ്പോൾ പൗഡറിന്റെയും വിയർപ്പിന്റെയും സുഗന്ധദ്രവ്യത്തിന്റെയും സമ്മിശ്ര പരിമളം.

വെളുക്കെച്ചിരിക്കുന്നതിനിടയിൽ ഔസേപ്പ് സഞ്ചിവാങ്ങി, വെറുതെയെന്ന മട്ടിൽ താഴ്ത്തിപ്പിടിച്ച് കനംനോക്കി, പറഞ്ഞു.

വന്നാട്ടെ. നമ്മുടെ അടയ്ക്കാ...നമ്മുടെ മമ്മത്ക്കായുടെ അളിയനല്ല്യോ. കണ്ടപ്പൊഴേ മനസ്സിലായി.

ധനവാന്മാർ ചിരിക്കാറുള്ളവിധത്തിൽ ചുണ്ടുകളകലാതെ അബൂബേക്കർ ഗൗരവത്തോടെ മന്ദഹസിച്ചു.

ബോംബെയിലും ഗൾഫിലും പലപ്പോഴും വളരെ അടുപ്പം കാട്ടി അടുത്തുകൂടിയ ഇത്തരം അപരിചിതരാൽ കബളിപ്പിക്കപ്പെട്ട അനുഭവമുള്ളതുകൊണ്ട്, അബൂബേക്കർ ഔസേപ്പിനെ ലേശം ആശങ്കയോടെയാണ് നേരിട്ടത്.

ചുററും നോക്കി.

മമ്മത്ക്കാ പറഞ്ഞ വള്ളക്കടവിന്റെ അടയാളം. കുമ്മായം പൂശിയ രണ്ടു കരിങ്കൽത്തൂണുകൾ ഇരുവശത്തുമുണ്ട്.

സ്ഥലം തെററിയിട്ടില്ല.

അബൂബേക്കർ ചോദിച്ചു.

കൃഷ്ണപുരത്തേക്കുള്ള കടത്തുകടവ് ഇതല്ലേ?

പിന്നല്ലാതെ, നല്ല കാര്യം.

നിങ്ങള് കൃഷ്ണപുരത്തുകാരനാണോ?

പിന്നല്ലാതെ.

മമ്മത്ക്കായുണ്ടോ വീട്ടില്?

ഒണ്ട്. രണ്ടു ദിവസമായിട്ടു മമ്മത്ക്കാ ചന്തയ്ക്കു പോയിട്ടേയില്ല. പേരെന്തുവാ? മമ്മത്ക്കാ എന്നോട് പറഞ്ഞിരുന്നു അളിയൻ വരുന്നുണ്ടെന്ന്. ആ സ്വീഗററ് നല്ല ഉശിരനാരുന്നു. എനിക്കു രണ്ടെണ്ണം വലിച്ചപ്പോഴത്തേക്കു് തലക്കുപിടിച്ചു. മമ്മത്ക്കാ എനിക്കു രണ്ടുമൂന്നെണ്ണം തന്നു. എന്തൊണ്ടേലും മമ്മത്ക്കാ എനിക്കു തരാതിരിക്കത്തില്ല. ഞങ്ങളത്ര അടുപ്പമാ. പേരെന്തുവാ? ഞാൻ മറന്നുപോയി.

അബൂബേക്കർ.

തലയിൽ കെട്ടിയിരുന്ന തോർത്തഴിച്ച് ഔസേപ്പ് വള്ളത്തിന്റെ നടപ്പടി വൃത്തിയായി തുടച്ചു, പറഞ്ഞു.

ഇങ്ങോട്ടിരുന്നാട്ടെ.

അബൂബേക്കർ ഇരുന്നയുടൻ, ഔസേപ്പ് കൂടുതൽ യാത്രക്കാർക്കുവേണ്ടി കാത്തുനിൽക്കാതെ വള്ളം തള്ളിനീക്കി.

അബൂബേക്കർ വാച്ചുനോക്കി.

മണി പത്തര.

വള്ളത്തിന്റെ ഗതി തീരെ സാവധാനത്തിലായിരുന്നു. വേലിയിറക്കത്തിൽ അതിരാവിലെ വടക്കുനിന്നുവന്ന പായൽക്കൂട്ടം ശാന്തമായിരുന്ന കായൽപ്പരപ്പിൽ കനമുള്ള പച്ചപ്പുതപ്പു വിരിച്ചിരുന്നു. പായലിനിടയിലൂടെ നീങ്ങുമ്പോൾ വള്ളം നിശ്ചലമാണെന്നേ തോന്നുകയുള്ളൂ.

ഔസേപ്പ് കഴക്കോൽ ആഞ്ഞുകുത്തുന്നതിനിടയിൽ പറഞ്ഞു.

ആഫ്രിക്കൻ പായലാ, വല്യ ശല്യമാ,

അബൂബേക്കർ ചിന്താമഗ്നനായിരുന്നു. വള്ളത്തിന്റെ ചലനം കാരണം വിണ്ടുമാറിയ പായലിനിടയിലെ കറുത്ത ജലത്തിൽ വിരലോടിച്ചപ്പോൾ നേരിയ തണുപ്പ് മെല്ലെ അരിച്ചരിച്ചു കയറി. കുളിരു കോരിയിടുന്ന മകരത്തിലെ പ്രഭാതംപോലെ അദ്ദേഹത്തെ ശ്രദ്ധിച്ചു. ഒരുകൈ വെള്ളം മുഖത്തൊഴിച്ചു. അല്പം വായ്ക്കുകത്തു വീണു. വല്ലാത്ത ഉപ്പ്. കായലിലേക്കു കാർക്കിച്ചുതുപ്പി. തുപ്പൽ വിഴുങ്ങാൻ കാത്തുനിന്ന മട്ടിൽ എങ്ങുനിന്നോ ഒരു മത്സ്യം തലപൊക്കി ഓളത്തിനിടയിലൂടെ തെന്നിമറഞ്ഞു. ഒരു കറുത്ത മേഘക്കീറ് ഓടിവന്ന് സൂര്യനെ പാതി മറച്ച്, കായലിന്റെ പച്ചയുടുപ്പിന് കറുത്ത നേർമ്മയുള്ള മേലങ്കി അണിയിച്ചു. ഉച്ചയാകാറായിട്ടും പടിഞ്ഞാറൻ കാററിനു തണുപ്പ്. നേരെ മുന്നിൽ കൃഷ്ണപുരത്തെ പച്ചപ്പ് അദ്ദേഹത്തിനെ സ്വീകരിക്കാനെന്നമട്ടിൽ തലയാട്ടി.

അബൂബേക്കറിന് നെഞ്ചിനകത്തെവിടെയോ നേരിയ വേദനതോന്നി.

ഈ സമയത്ത് ഔസേപ്പ് ഒരു ബീഡിയെടുത്തു ചുണ്ടിൽവച്ചു കാത്തുനിൽക്കുകയായിരുന്നു. അബൂബേക്കർ ശ്രദ്ധിക്കുന്നില്ല എന്നു കണ്ട് ബീഡി കത്തിച്ചു.

എന്നാ വന്നേ?

അബൂബേക്കർ ആദ്യം ചോദ്യംകേട്ടില്ല.

എന്താ?

എന്നാ വന്നേ?

രണ്ടാഴ്ചയായി.

എന്നാ പോന്നേ?

കുറച്ചുദിവസം കഴിയും.

അവിടൊക്കെ അവധി കിട്ടാനൊക്കെ വല്യ വിഷമമായിരിക്കും.

അബൂബേക്കർ ഒന്നും മറുപടി പറഞ്ഞില്ല.

അവിടൊക്കെ വല്യ ചൂടാ. അല്ല്യോ?

അതെ. ചൂടുകാലത്ത് വല്യ ചൂടാ.

അബൂബേക്കറിന്റെ ഒററവാക്കിലുള്ള ഉത്തരങ്ങൾ നീണ്ട സംഭാഷണത്തിനു വഴി തെളിക്കുന്നില്ല.

കാത്തിരുന്നതുകൊണ്ടു പ്രയോജനമില്ല. ഇപ്പോഴല്ലെങ്കിൽപ്പിന്നെ, അബൂബേക്കറിനോട് ഒററയ്ക്കു സംസാരിക്കാൻ സൗകര്യം ലഭിച്ചെന്നു വരികയില്ല.

അതുകൊണ്ട് ഔസേപ്പ് ബീഡി കായലിലേക്കെറിഞ്ഞു. എന്തുംവരട്ടെ എന്ന മട്ടിൽ ചോദിച്ചു.

മമ്മത്ക്കാ ദുബായിക്കു പോണുണ്ടെന്നുപറഞ്ഞു. എന്നാ പോണത്?

അബൂബേക്കർ പഴയ ഗൗരവത്തിലുള്ള മന്ദഹാസം മുഖത്തുവരുത്തി. പക്ഷേ ഉത്തരമൊന്നും പറഞ്ഞില്ല.

ഔസേപ്പ് വിട്ടില്ല.

എന്നാ നാട്ടിലെല്ലാവരും പറേന്നത്. അവിടേം അടയ്ക്കാമരമുണ്ടോ?

ഇല്ല.

പിന്നെ മമ്മത്ക്കാ അവിടെ പോയാൽ എന്നാചെയ്യും?

അബൂബേക്കർ ഒന്നും പറയാത്തതുകൊണ്ട്, സംഗതിയുടെ നിജസ്ഥിതി മനസ്സിലാക്കാൻ കഴിഞ്ഞില്ല. മമ്മതിനു പോകാനും പോകാതിരിക്കാനും സമമായി സാദ്ധ്യതയുണ്ട്. അടയ്ക്കാമരമില്ലെങ്കിലും വേറെ മരങ്ങൾ ഉണ്ടാകുമല്ലോ. ഒരു മരോ മില്ലാതെ ഏതെങ്കിലും നാടു കാണുമോ?

വള്ളം കരയ്ക്കടുക്കാറായപ്പോൾ ഔസേപ്പ് കാലേക്കൂട്ടി കരുതിവച്ചിരുന്ന ചോദ്യം എടുത്തെറിഞ്ഞു.

അവിടെ കടത്തുവള്ളമുണ്ടോ?

എവിടെ?

ദുബായിയില്?

ഉം?

ഞാനിങ്ങനാലോചിക്കുകാരുന്നു. ഞാനുടങ്ങ് വന്നാലോ എന്ന്,

അബൂബേക്കർ ഇത്തവണ ശരിക്കു ചിരിച്ചു.

അപ്പം ഈ വള്ളം ആര് ഊന്നും?

അതിന് അപ്പനുണ്ട്. അല്ലെങ്കിൽ നാട്ടുകാര്‍തന്നെ ഊന്നട്ടെ. എന്നും നമുക്കു് നാട്ടുകാർക്കുവേണ്ടി മാത്രം ജീവിക്കാനൊക്കുമോ?

കരയ്ക്കടുത്തപ്പോൾ ഔസേപ്പ് ആദ്യം ചാടിയിറങ്ങി വള്ളം കരയോടു ചേർത്തു പിടിച്ചു.

അബൂബേക്കർ പാൻറ്സിന്റെ പിൻ



പോക്കററിൽനിന്നും പഴ്സെടുത്തു തുറന്നു. ഔസേപ്പ് എത്തിനോക്കി. എല്ലാം നൂറിന്റെയും അമ്പതിന്റെയും നോട്ടുകൾ.

അട്ടിയട്ടിയായിരിക്കുന്ന പച്ച നോട്ടുകൾക്കിടയിൽനിന്നും ഒരു ഒററരൂപ നോടെടുത്തു അബൂബേക്കർ നീട്ടി.

ഔസേപ്പ് പറഞ്ഞു.

ചില്ലറയില്ല.

സാരമില്ല. വച്ചോളൂ.

ഔസേപ്പ് നോട്ടുവാങ്ങി.

പിന്നെ, അബൂബേക്കർ മമ്മതിന്റെ വീട്ടിലേക്കുള്ള വഴി ചോദിച്ചു മനസ്സിലാക്കി നടന്നകന്നപ്പോൾ, ഔസേപ്പ് നോട്ടു കണ്ടപ്പോൾ വാങ്ങാതിരിക്കാനുള്ള മനക്കട്ടിയുണ്ടാകാഞ്ഞതിൽ ദുഃഖിച്ചു.

അബൂബേക്കറിന്റെ സഞ്ചിയിലും ബ്രീഫ്കെയ്സിലുമായി പല അദ്ഭുതവസ്തുക്കളുമുണ്ടായിരുന്നു. ഒരു ടേപ്പ്റെക്കോർഡറും കുറെയേറെ പാട്ടുകളും കഥാപ്രസംഗവും. ലൈററുമിന്നുന്ന ക്യാമറ. അക്കങ്ങൾ ഞെങ്ങിത്തെളിയുന്ന വാച്ചുകൾ. അതിന്റെ ഒരു ബട്ടണമർത്തുമ്പോൾ പാട്ടിന്റെ തരംഗങ്ങൾ, കൈയടിക്കുന്ന ശബ്ദംകേട്ടു താനേ തിരിഞ്ഞോടുകയും പാടുകയും ഒച്ചവയ്ക്കുകയും ചെയ്യുന്ന



കളിപ്പാട്ടങ്ങൾ. സെന്റുകുപ്പികൾ, വാസനസോപ്പ്, മുത്തുമാലകൾ, പൗഡർ, ചാന്ത്. കറന്റുകൊണ്ട് പ്രവർത്തിക്കുന്നതായതുകൊണ്ട് ഞങ്ങളുടെ നാട്ടിൽ പ്രകടിപ്പിക്കാൻ കഴിയാത്ത താടിവടിക്കുന്ന യന്ത്രം. ബിസ്കററുകൾ. മിഠായി. കുട്ടിയുടുപ്പുകളും തുണിത്തരങ്ങളും. എല്ലാററിനും താഴെ രഹസ്യമായി പൊതിഞ്ഞുവച്ചിരുന്ന പായ്ക്കററിൽ പെണ്ണുങ്ങൾക്കു വേണമെങ്കിൽ അടിയിലിടാവുന്ന മുലക്കച്ചകളും, അടിയുടുപ്പുകളും.

അയൽപക്കംമുഴുവനും, നാട്ടിലുള്ള മററുമിക്കവരും അന്ന് വൈകിട്ടായപ്പോഴേക്ക് അബൂബേക്കർ കൊണ്ടുവന്ന സാധനങ്ങളുടെ മാസ്മരലോകത്തിൽ മയങ്ങിക്കഴിഞ്ഞിരുന്നു. വീട്ടുമുററങ്ങളിലും കുളക്കടവുകളിലും നാണുവിന്റെ കടയിലും തോട്ടുവക്കത്തും ചകിരി തല്ലുന്നിടത്തും പടിഞ്ഞാറെ വള്ളക്കടവിലും എല്ലായിടത്തും ഇതുതന്നെയായി ചർച്ച. ഉത്സവത്തിനു വരുന്ന വളക്കച്ചവടക്കാരും സോപ്പുചീപ്പു വിൽപ്പനക്കാരും ബലൂൺകാരും എല്ലാവരും കൂടിയാൽപ്പോലും ഇത്ര വൈവിധ്യവും വർണ്ണശബളവുമായ ഒരു ലോകം കാട്ടാനൊക്കുകയില്ല.

ഇതു കാണാനും കേൾക്കാനുമുള്ള ഭാഗ്യത്തിൽ ആദ്യം ഞങ്ങൾ ആഹ്ളാദിച്ചു.

അമ്പലപ്പറമ്പിൽ തലപ്പന്തും വോളീബാളും കളിക്കുന്ന ചെറുപ്പക്കാർ മറച്ചുവയ്ക്കാൻ പററാത്ത അസൂയയോടും ബഹുമാനത്തോടുംകൂടി അബൂബേക്കറെ നോക്കി.

മമ്മത് അബൂബേക്കറെയുംകൊണ്ട് നാടുകാണിക്കാൻ തിരിച്ചതായിരുന്നു.

നാണുവിന്റെ ചായക്കടയുടെ മുന്നിലെത്തിയപ്പോൾ അബൂബേക്കർപറഞ്ഞു.

മമ്മത്ക്കാ, എനിക്കൊരു നാടൻ ചായ കുടിക്കണം.

അബൂബേക്കർ എരിവുള്ള പരിപ്പുവട സ്വാദോടെ തിന്നുന്നതും കടുപ്പമുള്ള പാൽച്ചായ ചൂടോടെ കുടിക്കുന്നതും കുട്ടികൾ നാട്ടുവഴിയിൽ നിന്ന് അദ്ഭുതത്തോടെ നോക്കി.

അബൂബേക്കർ, എല്ലാ കുട്ടികൾക്കും തന്റെ ചെലവിൽ വട കൊടുക്കാൻ നാണുവിനോടു നിർദ്ദേശിച്ചു.

എന്നിട്ട് മമ്മതിനോടു പറഞ്ഞു:

മമ്മത്ക്കാ, ഇത്രേം നല്ല വട ദുബായിയിൽപ്പോലും കിട്ടത്തില്ല.

അദ്ദേഹം പത്തുരൂപയുടെ ഒരു നോട്ടെടുത്ത് നാണുവിന്റെ കൈയിലേല്പിച്ചു പറഞ്ഞു.

ബാക്കി ഇപ്പോഴില്ലെങ്കിൽ വേണ്ട. മമ്മത്ക്കായുടെ കണക്കിൽ വരവുവച്ചാൽ മതി.

ഇങ്ങനെ ജനസമ്മതനായിക്കഴിഞ്ഞപ്പോൾ സ്വാഭാവികമായും അന്നു വൈകിട്ട് അമ്പലപ്പറമ്പിലെ സദസ്സിൽ മാന്യന്മാർ സൊറപറയാൻ കൂടിയിരുന്നപ്പോൾ അബൂബേക്കറിന് മാന്യസ്ഥാനം ലഭിച്ചു.

അബൂബേക്കർക്കും തന്നെക്കുറിച്ച് അഭിമാനം തോന്നി.

കേൾവിക്കാരുണ്ടായപ്പോൾ അബൂബേക്കർ വാചാലനായി.

എന്തൊക്കെപ്പറഞ്ഞാലും, ഇവിടുള്ളത്രേം ഒരു സുഖമില്ല; ദുബായീല്. ഒന്നാമതേ, വല്യ ചൂടല്യോന്നേ! ചായക്കടേല് അടുപ്പിന്നരികിൽത്തന്നെ രാവും, പകലും ജീവിച്ചാൽ എങ്ങനിരിക്കും? അതുപോലെ ചൂടാ. വെള്ളോമൊക്കെ ചുമ്മാതെ തുറന്നുവച്ചാൽ ആവിയായിപ്പോകും.

അപ്പോൾ അവിടെ കിണറില്ലേ?

കിണറോ? ഉണ്ട്. പക്ഷേ, അതിലൊക്കെ വെള്ളമല്ല; എണ്ണയാ.

അപ്പോൾ കുടിക്കുന്നതോ?

അതിന് വെള്ളം കപ്പീല് വരും. ഒരു കപ്പി വെള്ളത്തിന് എന്താ വിലയെന്നറിയാമോ? നമുക്കു വില കേട്ടാൽ പിന്നെ വെള്ളം കുടിക്കാൻ തോന്നത്തില്ല.

അബൂബേക്കർ കണക്കുകൂട്ടി പറഞ്ഞു.

ഏഴരരൂപ.

ചാരായത്തിന്റെ വിലയായല്ലോ.

അബൂബേക്കർ ചിരിച്ചു.

അപ്പോൾ, ഇക്കണക്കിന് നല്ല ചെലവായിരിക്കും, അവിടൊക്കെ. അല്ലേ?

ആണോന്ന്. പക്ഷേ അത്രേം കാശും കിട്ടും.

എല്ലാവരും ചോദിക്കണമെന്നാഗ്രഹിച്ച പ്രശ്നം ഞങ്ങളിൽ പ്രായം കൂടിയവനും, പഴമക്കാരനും ജ്യോതിഷിയുമായ കേശവക്കണിയാൻ ഉയർത്തി.



അതിരിക്കട്ടെ, നിങ്ങൾക്ക് അവിടെ എന്നാ കിട്ടും?

അത് കൂടീം കൊറഞ്ഞും ഇരിക്കും.

എന്നുവച്ചാൽ?

എനിക്കവിടെ ബിസിനസ്സാ.

സ്വന്തം.

അതെ. പിന്നല്ലാതെ.

അപ്പോൾ ആക്കെങ്കിലും ജോലികൊടുക്കണമെങ്കിലൊക്കെ ഒന്നു വിചാരിച്ചാൽമതി. പററും.

പക്ഷെ, കാശുചെലവുണ്ട്, ഈ കടലാസൊക്കെ ശരിയാക്കാൻ വേറെ രാജ്യമല്ല്യോ! നമ്മുടെ നാടുപോലെയാണോ! കുടിക്കാനുള്ള വെള്ളത്തിനുപോലും കാശുകൊടുക്കണമല്ലോ. പിന്നല്ലേ, ജോലിക്ക്?

പണം എറിയാതെ പണം കിട്ടുമോ?

അമ്പലപ്പറമ്പിലെ സദസ്സ്, പിന്നെ ടേപ്പ്റെക്കോർഡറിലൂടെ പാട്ടുകൾകേട്ടു. കഥാപ്രസംഗം കേട്ടു. ഇടയ്ക്കിടക്ക് ഇരുട്ടിൽ തെളിഞ്ഞു മിന്നുന്ന അക്കങ്ങളുള്ള വാച്ചിൽ സമയം നോക്കി.

അബൂബേക്കർ ക്യാമറയിൽനിന്നും പൂട്ടതുള്ളുന്നതുപോലെ ചാടിവരുന്ന വർണ്ണപ്പടങ്ങളെടുത്തു ജനത്തെ അദ്ഭുതപരവശരാക്കി. ഫോട്ടോയിൽ കരയോഗം പ്രസിഡന്റ് കൃഷ്ണക്കുറുപ്പിന്റെ ഇരുവശവും സഖാവ് ഗോവിന്ദൻകുട്ടിയും മമ്മതും നിന്നെടുത്ത പടം വലുതാക്കി അയച്ചുകൊടുക്കാമെന്ന് അബൂബേക്കർ വാഗ്ദാനംചെയ്തു.

നേരം ഏറെയിരുട്ടി. ആൾക്കാർ പിരിയാറായപ്പോൾ അബൂബേക്കർ പറഞ്ഞു.

ഈ സാധനങ്ങളൊക്കെ ആക്കെങ്കിലും വേണമെങ്കിൽ തന്നിട്ടുപോകാം. ഒരു കച്ചവടമായിട്ടല്ല. ഞാൻ കൊടുത്ത കാശ് കിട്ടിയാൽ മതി. പട്ടണത്തിൽ ഇതിനൊക്കെ മൂന്നും നാലും ഇരട്ടി വിലതരാനാളുണ്ട്. പക്ഷേ, നിങ്ങളോടൊക്കെ എനിക്കെന്തോ പ്രത്യേക അടുപ്പം തോന്നുന്നു. അതുകൊണ്ടാ, എനിക്കു ചെലവായ പൈസയ്ക്കു ഞാനിതൊക്കെ തരാമെന്നു വിചാരിക്കുന്നത്.

ഉളുക്കു നാരായണൻ ചോദിച്ചു.

സ്വർണ്ണമൊണ്ടോ?

ഏയ്. ഒരുപാടൊന്നുമില്ല.

ഞങ്ങളെല്ലാം അന്നു രാത്രിയിൽ വളരെയിരുട്ടിയാണുറങ്ങിയത്. മമ്മതിന്റെ കാര്യത്തെക്കുറിച്ചായിരുന്നു, ഞങ്ങൾക്കു കൂടുതൽ വേവലാതി. അബൂബേക്കറിനോട് എന്തോ അത്ര വൈരാഗ്യം തോന്നിയില്ല.

ഒന്നാമത് മറുനാട്ടുകാരൻ; രണ്ടാമത് അപരിചിതൻ. അങ്ങനെയുള്ളയാൾക്ക് എന്തുണ്ടായാലും ഞങ്ങൾക്കതിൽ പ്രത്യേകിച്ചു വിഷമിക്കേണ്ട കാര്യമില്ലല്ലോ.

അന്നു രാത്രി പ്രധാന കിടപ്പുമുറിയിൽ അബൂബേക്കർ കിടന്നിരുന്നതുകൊണ്ട്, മമ്മതും പാത്തുമ്മയും അടുക്കളയിലാണുറങ്ങിയത്.

രാത്രി ഏറെയിരുട്ടിയപ്പോൾ പാത്തുമ്മ മമ്മതിനെ മെല്ലെ പിടിച്ചു കുലുക്കി ചോദിച്ചു.

ഉറങ്ങിയോ?

ഇല്ല.

എന്തോ ഓർത്തോണ്ടു കിടക്കുകാ?

ഒന്നുമില്ല.

കുറച്ചുനേരം കഴിഞ്ഞു പാത്തുമ്മാ പറഞ്ഞു.

അബൂബേക്കറെ എന്റെ എളേപ്പാ, വീട്ടീന്ന് തല്ലിയിറക്കിയതാ. ഉമ്മേടെ പഴേ വള കട്ടോണ്ടുപോയി വിററതിന്, അറിയാമോ!

മമ്മത് സാന്ത്വനിപ്പിച്ചു.

ഓരോരുത്തര്ടെ ഭാഗ്യം. അവരവർക്കുണ്ടെങ്കിൽ അവരവർക്കു കൊള്ളാം.

പാത്തുമ്മ വീണ്ടും നിശ്ശബ്ദയായി.

പാതിരാക്കോഴി കൂകിയപ്പോൾ പാത്തുമ്മ മമ്മതിന്റെ നെഞ്ചിൽ വിരലുകളോടിച്ചു.

ഉറങ്ങിയോ?

ഇല്ല.

ഞാനാലോയിക്കുവാരുന്നു.

എന്തുവാ?

നിങ്ങളും ഒന്ന് ദുബായി പോയി നോക്കിയാലോ?

നിന്നെ തന്നെ വിട്ടേച്ചോ! ഞാനില്ല.

ഭാര്യയുടെ നേരേ തിരിഞ്ഞ്, മമ്മത് ഇരുട്ടിൽ അവളുടെ മുഖം തലോടി.

അടുത്ത പ്രഭാതത്തിൽ പ്രസിഡന്റ് കൃഷ്ണക്കുറുപ്പിന്റെ കാര്യസ്ഥൻ മാത്തുപിള്ള മമ്മതിന്റെ വീട്ടിൽ വന്നു.

അബൂബേക്കർ അന്തസ്സിൽ ബ്രഷും മണമുള്ള പേസ്റ്റുംകൊണ്ട് പല്ലു തേയ്ക്കുകയായിരുന്നു. മമ്മതിന്റെസഹോദരീസഹോദരന്മാരും നാലു പിള്ളേരും നെല്ലുണക്കുന്നിടത്ത് ചാടിനടക്കുന്ന കാക്കകളെപ്പോലെ നാലുപാടും ചുററി നടക്കുന്നു. മമ്മത് വിരലിൽ പേസ്റ്റ് എടുത്ത് പല്ലുതേക്കാൻ ശ്രമിക്കുന്നു.



മാത്തുപിള്ള പറഞ്ഞു.

മമ്മത്ക്കാ, അബൂബേക്കറിനേംകൂട്ടിക്കൊണ്ട് ഒന്ന് കുറുപ്പുചേട്ടന്റവിടംവരെ ചെല്ലണമെന്ന്.

മമ്മത് ഈ ക്ഷണം നിരസിച്ചാലോ എന്ന് ഒരു നിമിഷം ചിന്തിച്ചു. വേണ്ട. അതു നല്ലതല്ല. അബൂബേക്കർ ഇന്നോ നാളെയോ പോകും. കഷ്ടകാലത്തിന് നമുക്കു ദുബായിയിൽ പോകാൻ പററിയില്ലെങ്കിൽ ഈ നാട്ടിൽത്തന്നെ കഴിയേണ്ടതാണ്. ഈ നാട്ടിൽ ജന്മിയും ധനവാനുമായ കുറുപ്പച്ചനെ പിണക്കി ജീവിക്കുക എന്ന പ്രശ്നമേയില്ല. ആകെയുള്ള കമുകുകളിൽ പകുതിയും കുറുപ്പച്ചന്റെ പറമ്പുകളിലാണ്.

മമ്മതും അബൂബേക്കറും കൂടി കുളിയും ചായകുടിയും കഴിഞ്ഞ് ഇറങ്ങുമ്പോൾ നാട്ടിലെ വിപ്ലവകാരിയും നേതാവുമായ സഖാവ് ഗോവിന്ദൻകുട്ടി യാദൃച്ഛികമെന്നോണം അമ്പലപ്പറമ്പിൽവച്ച് അവരെ നേരിട്ടു.

എങ്ങോട്ടാ സഖാക്കൾ രണ്ടുപേരും കൂടി?

മമ്മതു പറഞ്ഞു.

നമ്മടെ കുറുപ്പദ്യത്തിന്റെയവിടംവരെ. കാലത്തെ അങ്ങോട്ടൊന്നു ചെല്ലണമെന്നു മാത്തുപിള്ളയാശാൻ വന്നു പറഞ്ഞു.

ഗോവിന്ദൻ കുട്ടിയുടെ മുഖത്തു സംശയത്തിന്റെ നിഴൽ വ്യാപിച്ചു.

എന്തിനാ?

ആ.

തന്റെ ദുബായിക്കാര്യം പറയണോ, വേണ്ടയോ എന്ന് ഗോവിന്ദൻകുട്ടി ശങ്കിച്ചു. സ്ഥലവും, സമയവും അനുകൂലമല്ല. അബൂബേക്കറെ തനിച്ചു കിട്ടണം. ഇത്തരം പരിപാടികൾ കഴിയുന്നത്ര രഹസ്യമായി ചെയ്യേണ്ടതാണ്. അണികൾ പോലും അറിയരുത്. അദ്ധ്വാനിക്കുന്ന ജനങ്ങളാണെങ്കിലും, അസൂയ എന്ന വികാരത്തെ മറികടക്കാൻ ഇന്നത്തെ വ്യവസ്ഥിതിയിൽ ആർക്കും കഴിയുകയില്ലല്ലോ.

അതുകൊണ്ട് ഗോവിന്ദൻകുട്ടി പറഞ്ഞു.

കൊള്ളാം. പക്ഷെ, സൂക്ഷിച്ചോണം.

എന്തേ?

നമ്മളൊക്കെ എത്ര പൈസക്കാരായാലും കൈകൊണ്ടും ശരീരം കൊണ്ടും അദ്ധ്വാനിക്കുന്നവരാണ്. ജന്മി മുതലാളിത്ത വർഗ്ഗത്തിന്റെ ലക്ഷ്യം അറിയാമല്ലോ. നമ്മുടെ ഐകമത്യത്തെ തകർക്കാൻ സന്ദർഭം നോക്കിയിരിക്കുകയാണവർ.

അബൂബേക്കർ നിസ്സഹായനായി മമ്മതിനെ നോക്കി.

മമ്മതു പറഞ്ഞു.

അതു പിന്നെ അറിയത്തില്ല്യോ.

അല്ല. ഞാ നോർമ്മിപ്പിച്ചെന്നേയുള്ളു. കൃഷ്ണക്കുറുപ്പ് ആള് നല്ലവനാ. നാട്ടുകാരനാ. പരോപകാരിയാ. ഒക്കെ ശരി. പക്ഷെ സൂക്ഷിച്ചോണം. എന്തായാലും വർഗ്ഗസ്വഭാവം കാട്ടാൻ അയാൾ മറക്കുകയില്ല.

അബൂബേക്കറും മമ്മതും നടന്നകന്നപ്പോൾ ഗോവിന്ദൻകുട്ടി ഭഗവാൻ അയ്യപ്പന്റെ നടയ്ക്കു നേരെനോക്കി, ഒരു നിമിഷം നിന്നിട്ട് വിളിച്ചു പറഞ്ഞു.

ഞാൻ മൂന്നാലുദിവസം കഴിഞ്ഞ് അബൂബേക്കറിന്റെ നാട്ടിലോട്ടു വേറൊരു അത്യാവശ്യത്തിനായി വരുന്നുണ്ട്. അപ്പോൾ കാണാം. വീട്ടിൽത്തന്നെയുണ്ടായിരിക്കുമല്ലോ.

അബൂബേക്കർ തലകുലുക്കി.

ഗോവിന്ദൻകുട്ടിവ്യക്തമായി ചിന്തിച്ച് ഒരുറച്ച തീരുമാനമെടുത്തതിനുശേഷമാണ് അബൂബേക്കറെക്കാണാൻ തീർച്ചപ്പെ



ടുത്തിയത്. തന്റെ ജീവിതത്തിന്റെ തന്നെ ലക്ഷ്യം വിപ്ലവമായിരിക്കെ, ജനതയെ വിപ്ലവത്തിലേക്കു നയിക്കാനുതകുന്ന ഏതൊരു മാർഗ്ഗത്തിനും മുൻപിൽ താനുണ്ടായിരിക്കണം. വിപ്ലവം ഉണ്ടാക്കണമെങ്കിൽ രക്തരഹിതമായാലും ശരി, രക്തപങ്കിലമായാലും ശരി, അതിനു പണം വേണം. രക്തരഹിതമായാൽ ജാഥയ്ക്കും, മീററിങ്ങിനും ആളെക്കൂട്ടാൻ പൈസവേണം. വണ്ടിയുടെ ചെലവും, ജാഥാക്കൂലിയും, കള്ളും ആകെക്കൂടി കണക്കുകൂട്ടുമ്പോൾ കുറച്ചു രക്തം ചൊരിഞ്ഞാലും വേണ്ടില്ല എന്നു തോന്നിപ്പോകും. പക്ഷേ, അതിനും തോക്കുമേടിക്കാനും, കഠാരയ്ക്കും, ഒളിവിലിരിക്കാനും മററും മററും പണം വേണ്ടേ. ഈ നാട്ടുകാർ പണം തന്നിട്ട് ഇവിടെ വിപ്ലവം ഉണ്ടാക്കാൻ കാത്തിരുന്നാൽ യുഗ യുഗങ്ങൾ ഇങ്ങനെ ജന്മി, മുതലാളിത്ത, പൗരോഹിത്യ കൂട്ടുകെട്ടിൻകീഴിൽ കഴിയുകയേ നിവർത്തിയുള്ളു. അപ്പോൾ ഉടൻ പണംവേണം. അതിനൊരു മാർഗ്ഗമേയുള്ളു.

അബൂബേക്കറെ പിടിച്ച് ദുബായിയിൽപ്പോയി കാശുണ്ടാക്കി തിരികെവന്ന് ഒരുത്തന്റേയും ഓശാരത്തിനു കാത്തു

# നമ്പൂതിരി ഫലിതങ്ങൾ

**കുഞ്ഞുണ്ണി**

ഒരു നമ്പൂരിക്ക് ശക്തിയായ രക്തസമ്മർദ്ദം. ഡോക്ടർ പരിശോധിച്ച് മരുന്നും പത്ഥ്യവും വിധിച്ചു. പത്ഥ്യത്തിൽ ഉപ്പ് കൂട്ടരുതെന്നതാണ് പ്രധാനം. സാധിക്കുമോ എന്ന് ഡോക്ടർ ചോദിച്ചു.




ഓഹോ! ഞങ്ങള് നമ്പൂരാര് ഉപ്പ് പെല ആചരിക്കാറ്ള്ളതാ.

ദീനം ഭേദമാകാഞ്ഞതിനാൽ കുറച്ചു ദിവസം കഴിഞ്ഞു് നമ്പൂരി വീണ്ടും ഡോക്ടറെ സമീപിച്ചു.

നമ്പൂരി ഉപ്പു കൂട്ടീട്ടുണ്ടാവും തീർച്ച— ഡോക്ടർ പറഞ്ഞു.

ച്ചാൽ, ഉപ്പ് പെലേല് പതിവ്ള്ള തേണ്ടായ്ട്ട്ള്ളൂ.

എന്നുവച്ചാൽ.

എന്ന്ച്ചാല്, ഉപ്പ് തൊടാറില്ല്യ. നാലഞ്ചുകഷ്ണം ഉപ്പുമാങ്ങ കൂട്ടും, ത്രേള്ളൂ. അതു് പെലക്കാക്ക് നിഷിദ്ധായികണക്കാക്കാറില്ല്യ. ആ നെലക്ക് പത്ഥ്യക്കാർക്കും നിഷിദ്ധാവില്ല്യലൊ.

* * *

ഗവണ്മെൻറ് വക പണി കരാറെടുക്കുന്ന ഒരു നമ്പൂരി ഒരിക്കൽ ഒരു കടൽഭിത്തി കെട്ടാൻ ഏററു. എങ്ങനെ കെട്ടും എന്ന് മററു നമ്പൂരാര് ചോദിച്ചപ്പോഠ, പണ്ട രാമൻ കെട്ടിക്ക്യണ്ടായില്ലെ, അതുപോലെ.

സേതുബന്ധനം, ല്ലെ.

ഏകദേശം.

ന്ന്ച്ചാൽ. കുരങ്ങന്മാരുടെ പണി, അല്ലെ.

അല്ലാ, അണ്ണാരക്കണ്ണന്റെ പണി. തന്നാലായവിധം, അത്രേ വൈയ്ക്കു.

* * *

ഒരില്ലത്തു് ഏട്ടൻ നമ്പൂരിയും അനുജൻ നമ്പൂരിയും ഉണ്ട്. രണ്ടുപേരും തരം കിട്ടിയാൽ പരസ്പരം നസ്യം പറയും.

അങ്ങനെയിരിക്കെ ഏട്ടൻ നമ്പൂരി കുറുങ്കാട്ടിൽ എന്ന ഒരില്ലത്തുനിന്ന് വേളി കഴിച്ചു.

അധികം താമസിയാതെതന്നെ അനിയൻ നമ്പൂരി കാട്ടിൽ എന്ന ഇല്ലത്തുനിന്ന് വേളി നിശ്ചയിച്ചു. നിശ്ചയം കഴിഞ്ഞപ്പോഠ ഏട്ടൻ നമ്പൂരി ചോദിച്ചു: അന്ന്യേന് നാട്ടീന്നൊന്നും വേളി തരാവ്ല്ല്യ, ല്ലേ.

അതുകേട്ട് അനിയൻ നമ്പൂരി: ഏട്ടന്റെ വേളീം ഒപായത്തിലൊര് കാട്ടീന്നല്ലേണ്ടായത്.

* * *

ഒരു നമ്പൂരി: കലാകേന്ദ്രത്തില്പ്പൊ കഥകളി പഠിക്കാൻ വരണേലധികോം വെള്ളക്കാരാത്രെ!

അതുകേട്ട് വേറൊരു നമ്പൂരി: പഠിപ്പിക്കണോരിലും വെള്ളക്കാരാത്രെ അധികം.



(രണ്ടാമത്തെ വെള്ളക്കാർക്കു് വെള്ളം—കള്ള് അകത്തുള്ളവർ എന്നാണർത്ഥമെന്ന് മനസ്സിലായിരിക്ക്യമല്ലോ.)

* * *

രണ്ടു നമ്പൂരാര്ക്കൂടി മറെറാരു നമ്പൂരിയുടെ ഇല്ലത്തേക്ക് എന്തോ ആവശ്യത്തിനു ചെന്നു. അതിഥികഠ വന്നിട്ടുണ്ടെന്നറിഞ്ഞു് ആതിഥേയൻ പുറത്തേക്കു വന്നു. അദ്ദേഹം ദീക്ഷ വളത്തിയിട്ടുണ്ട്. അതുകണ്ട് അതിഥികളിൽ ഒരാഠ: അകത്തു് ഗർഭായിരിക്കും, ല്ലേ.

(അകത്തു് എന്നതിനു ഭാര്യ എന്നർത്ഥം. ഭാര്യ ഗർഭിണിയായാൽ ഭർത്താവ് ദീക്ഷയെടുക്കുക നമ്പൂതിരി സമുദായത്തിൽ പതിവുള്ളതാണ്.)

ആതിഥേയൻ: അതെ.

അതുകേട്ട് അദ്ദേഹത്തിന്റെ വലിയ കുടവയറിന്മേലേക്കുതന്നെ നോക്കിക്കൊണ്ടിരുന്ന മറേറ നമ്പൂരി: അപ്പൊ ഗർഭാല്ലെ! കൊടവയറാന്നാ ഞാൻ നിരീച്ചെ.

* * *

വാഴക്കുന്നം അടീരി എന്നും കോടതിയിൽ എന്തെങ്കിലും കേസുംകൊണ്ടു ചെല്ലും. അദ്ദേഹത്തെക്കൊണ്ടു മടുത്ത ജഡ്ജി ഒരുദിവസം: തിരുമേനി ഇനി കേസുംകൊണ്ട് ഈ കോടതി വളപ്പിൽപ്പോലും കടക്കരുത് എന്ന് കല്പിച്ചു.

പിറേറന്നു ജഡ്ജി ഒരു കേസിന്റെ വാദം കേട്ടുകൊണ്ടിരിക്കെ ഒരു തോട്ടിയുണ്ട് ജനലിൽക്കൂടി വരുന്നു. അതിന്റെ അററത്തു് ഒരു കടലാസുമുണ്ട്.



അതു കണ്ട് ദേഷ്യപ്പെട്ട ജഡ്ജി ശിപായിയെ പറഞ്ഞയച്ച് അതു ചെയ്ത ആളെ വരുത്തിച്ചു നോക്കുമ്പോഠ അടീരി!

എന്താ ഈ കാണിച്ചതു്—ജഡ്ജി ചോദിച്ചു.

കോടതിവളപ്പില് കടക്കരുത്ന്നല്ലെ കല്പന. പാലിക്കാണ്ട് പററോ. പക്ഷേങ്കില് എനിക്കു് ഇന്ന് അസാരം കാര്യായ്ട്ട്ള്ള ഒരന്യായം ബോധിപ്പിക്കാൻണ്ട്. അതിനിതല്ലാണ്ടൊര്വഴി എത്ര ആലോചിച്ചിട്ടും തോന്ന്യേണ്ടായില്ല്യ.

---

നില്ലാതെ വിപ്ലവം സംഘടിപ്പിക്കുക.

ഗോവിന്ദൻകുട്ടി അയ്യപ്പന്റെ നടയിലേക്കു ഒന്നുകൂടി നോക്കി തിരിഞ്ഞു നടന്നു.

കൃഷ്ണക്കുറുപ്പ് അതിഥികളെ രാജകീയമായി പടിപ്പുര മാളികയിൽ സ്വീകരിച്ചിരുത്തി.

മമ്മതു് ജീവിതത്തിൽ ആദ്യമായാണ് ആ മാളിക മുറിയിൽ കയറുന്നതു്. മിക്കവാറും ആഴ്ചയിൽ മൂന്നോ നാലോ പ്രാവശ്യം കൃഷ്ണക്കുറുപ്പിന്റെ ഭവനത്തിൽ വരാറുണ്ടായിരുന്നെങ്കിലും എല്ലായ്പോഴും മുററത്തോ, പറമ്പിലോ വച്ചുതന്നെ മമ്മതിന്റെ ആവശ്യങ്ങഠ കാര്യസ്ഥൻ മാതുപിള്ളതന്നെ തീർക്കാറുണ്ട്. പടിപ്പുര മാളികയ്ക്കകത്തു കയറേണ്ട സന്ദർഭമോ, ക്ഷണമോ ഇന്നുവരെ ഉണ്ടായിട്ടുമില്ല.

അബൂബേക്കറിന് ചുററുപാടിന്റെ പ്രൗഢിയും, പൗരാണികത്വവും കാരണം ലേശം അസ്വസ്ഥത തോന്നിയെങ്കിലും, അദ്ദേഹം തന്റെ വികാരങ്ങഠ മറച്ചുവച്ച് കുറുപ്പിന്റെ സംഭാഷണത്തിൽ പങ്കുചേർന്നു.

ദുബായിയിലെ ജീവിതരീതി, പണപ്പെരുമ, ആചാരവിശേഷങ്ങഠ, വിമാനത്തിന്റെ വലിപ്പം, ഒട്ടകം, എണ്ണക്കുഴലുകളുടെ ആഴം, നോട്ടിന്റെ വില, കാറുകളുടെ നിറം, എണ്ണം, അവിടത്തെ ചൂട് തുടങ്ങിയ ഗഹനമായ വിഷയങ്ങഠ ചർച്ചചെയ്യുന്നതിനിടയിൽ ഇഡ്ഡലിയും, ചട്ണിയും വന്നു. മാമ്പഴം പൂളിയതും. കൊഴകൊഴുത്ത കാപ്പി പിറകെയും.

കാപ്പികുടിച്ചു തീരാറായപ്പോഠ കുറുപ്പു പറഞ്ഞു.

ഞാൻ അബൂബേക്കറെ കാണണമെന്നു വിചാരിച്ചതു് ഒരു പ്രത്യേക കാര്യം പറയാനാ.

എന്താ?

മറെറാന്നും തോന്നരുത്. വിഷമമുണ്ടെങ്കിൽ ആണെന്നു പറഞ്ഞോളൂ, നേരെ. എനിക്കു പരിഭവമില്ല. എന്റെ സ്വഭാവം അങ്ങനെയാണ്. തുറന്നുപറയുന്നവരെയാണെനിക്കിഷ്ടം. മഹമ്മദിന് അറിയാം.

മമ്മത് സമ്മതിച്ചു.

കുറുപ്പദ്യം പറേണതു് ശരിയാ.

അബൂബേക്കർ ചോദിച്ചു.

എന്താ, പറയൂ.

എന്റെ മൂത്ത മകന്റെ കാര്യമാ. അവൻ എം. എ. പാസായി. ഇപ്പോഠ ലാകോളേജിൽ പോയിരിക്കുകാ. പുസ്തകം പഠിച്ചിട്ടുണ്ടേലും വിവരമില്ലാത്തോനാ. ഇവിടെ നാട്ടിൽനിന്ന് കണ്ട, കൂട്ടുകെട്ടും, തെമ്മാടിത്തരോമായി നാനാവിധമായിപ്പോകുകാ. ഒരു ചുമതലയായിട്ട് എന്തെങ്കിലും ചെയ്യാനോ നാലു പേരുടെ മുമ്പിൽ അന്തസ്സായിട്ട് തലയെടുത്തു നിൽക്കാനോ കൊള്ളുകേല. ബുദ്ധി ഉണ്ടോന്നു ചോദിച്ചാ, നല്ല ബുദ്ധിയുണ്ട്. പക്ഷേ, അതു നേർവഴിക്കു കൊണ്ടുവന്നു് നാലു കാശുണ്ടാക്കാനുള്ള മാർഗ്ഗം നോക്കാനവനറിയില്ല. അതുകൊണ്ട് ഞാൻ ഇങ്ങനെ ആലോചിക്കുകാരുന്നു. അബൂബേക്കർ ഒന്നു കാര്യമായി മനസ്സിരുത്തി അവനെക്കൂടങ്ങ് ദുബായിക്കുകൊണ്ടുപോകണം.

എന്നുപറഞ്ഞാൽ...

അതെനിക്കറിയാം. അതിനെന്താ ചിലവുവരുമെന്നുവച്ചാൽ പറഞ്ഞാൽ മതി. ഉടനെ ശരിയാക്കാം.

അബൂബേക്കർ അല്പം ചിന്തിക്കുന്നതു കണ്ട് പെട്ടെന്ന് കൃഷ്ണക്കുറുപ്പ് പറഞ്ഞു.

ഇന്നലെ കാണിച്ച ആ വാച്ചില്ലേ, ആ അക്കങ്ങഠ തെളിയുന്നതു്. ഒരെണ്ണം എനിക്കുവേണം.

അബൂബേക്കറിന്റെ ചിന്തകഠ പതറി.

അദ്ദേഹം പോക്കററിൽനിന്നും മൂന്നുവാച്ചുകഠ മേശപ്പുറത്തുനിരത്തി.

കഷ്ടിച്ച് അമ്പതുരൂപയ്ക്കു വാങ്ങിയ ഒരു വാച്ച് കൃഷ്ണക്കുറിപ്പിന് അഞ്ഞൂറുരൂപയ്ക്കു കൊടുത്തു.

ഇരുവക്കും സന്തോഷമായി.

യാത്രപറയുമ്പോഠ കുറുപ്പസാറിന്റെ മകന്റെ കാര്യം മനസ്സിലുണ്ടെന്ന് അബൂബേക്കർ വീണ്ടും ഉറപ്പുകൊടുത്തു.

അബൂബേക്കർ അടുത്ത ദിവസം ഉച്ചതിരിഞ്ഞു് തിരിച്ചുപോയി. പോകുമ്പോഠ അദ്ദേഹത്തിന്റെ പക്കൽ കൃഷ്ണക്കുറുപ്പിനു വിററ വാച്ചൊഴികെ മററു സാധനങ്ങഠ എല്ലാമുണ്ടായിരുന്നു. അല്പ സ്വല്പം മിഠായിയും ബിസ്കററും കുട്ടിയുടുപ്പുകളും മമ്മതിന്റെ കുട്ടികഠക്കു ലഭിച്ചു. അത്രമാത്രം.

സാധനങ്ങഠ വാങ്ങാൻ ആളില്ലാഞ്ഞായിരുന്നില്ല. പക്ഷേ, രൊക്കം പണമില്ലാതെ കൊടുക്കുന്നതു് ബുദ്ധിമോശമാണെന്ന് അബൂബേക്കർക്കറിയാമായിരുന്നു. തേങ്ങയോ, തൊണ്ടോ, ചകിരിയോ, ചക്കയോ വിലയായി ലഭിച്ചതുകൊണ്ടു കാര്യമായില്ലല്ലോ.

ലേശം നിരാശനായിട്ടാണെങ്കിലും പോകുന്ന സമയത്തു് അദ്ദേഹം യാത്രയയ്ക്കാൻ വള്ളക്കടവിലെത്തിയ ആരാധകരോടു പറഞ്ഞു.

ഞാനേതായാലും അടുത്തുതന്നെ കുറച്ച് എന്നോസി കൊണ്ടുവരുന്നുണ്ട്. വേണ്ടവരു നേരത്തേ പൈസ തയ്യാറാക്കിക്കൊള്ളണം. പിന്നെ അറബി പഠിക്കുന്നതും നല്ലതാ. അവിടെ ചെന്നാൽ ജോലി കിട്ടാനെളുപ്പമുണ്ട്.

അബൂബേക്കറിന്റെ സന്ദർശനം നാട്ടിൽ വിവിധ മേഖലകളിൽ സാരമായ ചലനം സൃഷ്ടിച്ചു.

ആദ്യമായി ഭൂമിക്കു വിലയിടിഞ്ഞു. ഭൂമി ക്രയവിക്രയം നടക്കുന്നതു് നാട്ടിൽ തീരെ അപൂർവ്വമായിരുന്നെങ്കിലും, മര്യാദ വില എന്ന് ഞങ്ങഠ കരുതിയിരുന്നതിൽ നിന്നും ദിനംപ്രതി വില കുറഞ്ഞു വന്നു. വാങ്ങാനാളില്ല. വിൽക്കാനാണെങ്കിൽ ഏവരും തയ്യാർ. എൻ. ഒ. സി.ക്കു വേണ്ടി നേരത്തേ പണം തയ്യാറാക്കി വയ്ക്കുന്നതാണല്ലോ ബുദ്ധി.

അടയ്ക്കാക്കാരൻ മമ്മതുകുട്ടി ബിസിനസ്സ് നിറുത്തി വീട്ടിന്റെ മുന്നിൽ ചുണ്ണാമ്പിലെഴുതിയ ബോർഡ് സ്ഥാപിച്ചു. അറബി വിദ്യാലയം. എന്നിട്ട് അറബി മലയാളം സഹായിയും, സ്ലേററുമായി വിദ്യാത്ഥികളെ കാത്തിരുന്നു.

അയ്യപ്പന്റെ അമ്പലത്തിൽ നടവരവ് വർദ്ധിച്ചു. ഭക്തന്മാരുടെ എണ്ണം ക്രമാതീതമായി ഉയർന്നു. അയ്യപ്പന് സ്വന്തം പൂജാരി മാണിപ്പോററിയുടെപ്പടെ ഏവരുടെയും പ്രാത്ഥനകളിലെ ഏകസ്വരം കേട്ടുകേട്ട മടുത്തു.

മാസങ്ങഠ കഴിഞ്ഞിട്ടും അബൂബേക്കറുടെ വിവരമൊന്നും കിട്ടാതായപ്പോഠ ഞങ്ങഠ അമ്പലത്തിൽപോക്കു മിതമാക്കി, അമ്പലപ്പറമ്പിൽ പഴയ സമ്മേളനം തുടങ്ങി.

ഭൂമി വില്ക്കാനായി വച്ചതുകാരണം, ഇക്കൊല്ലം പറമ്പു കിളയ്ക്കേണ്ടെന്നു തീർച്ചപ്പെടുത്തിയിരുന്നവർ, മെല്ലെ തൂമ്പായെടുത്തു.

അറബി വിദ്യാലയത്തിന്റെ ബോർഡ് ഒരു കാററത്തു് താഴെ വീണൊടിഞ്ഞപ്പോഠ, പാത്തുമ്മ അതെടുത്തു് അടുപ്പിലിട്ടു.

മമ്മതു പഴയതുപോലെ വള്ളിക്കുട്ടയും ചാക്കുമായി കമുകുകളുടെ മുകളിലേക്കു നോക്കി തന്റെ പ്രഭാതപരിപാടി തുടങ്ങി.

മമ്മതിനെ കേഠക്കാതെ നാട്ടുകാർ അയാളെ 'ദുബായി മമ്മത്' എന്നു വിളിച്ചു.

ഇതിനിടയ്ക്കു് കൃഷ്ണക്കുറുപ്പിന്റെ ഫോറിൻ വാച്ച് നടക്കാതായി.

അദ്ദേഹം മമ്മതിനോടു പറഞ്ഞു.

തന്റെ അളിയൻ എന്നെപററിച്ചു. എനിക്കാദ്യം കണ്ടപ്പോഴേ സംശയം തോന്നിയതാ. മറുനാട്ടുകാരെ, ബന്ധുക്കളായിരുന്നാൽപ്പോലും വിശ്വസിക്കരുതു്. തനിക്കൊരു പാഠമായിരിക്കട്ടെ.

മമ്മതു അന്നുരാത്രി പാത്തുമ്മയോടു പറഞ്ഞു.

അവനെ നിന്റെ എളേപ്പാ വീട്ടീന്ന് തല്ലിയിറക്കിയതാ. അല്ലേ്യാ?

പാത്തുമ്മ മമ്മതിനെ സമാധാനിപ്പിച്ചു.

അതെ.

കഥ

# കോകില ചിരിക്കുമ്പോൾ

## സി. രഘുനാഥ്

ചപ്പുരാമന് എന്തെന്നില്ലാത്ത ദേഷ്യം തോന്നി. അയാൾ മനസ്സിൽ ശപിച്ചു—ഇപ്പടിയുമുണ്ടോ ഒരു വിളയാട്ട്. ശവങ്ങൾ മോന്തയ്ക്ക് തൊഴിക്കേണ്ടതാൻ വേണം.

അപ്പോഴും കോകില ചപ്പുരാമന്റെ മുഖത്തെ വിദ്വേഷഭാവം കണ്ടിരുന്നില്ല. അതെങ്ങനെ കാണാൻ? അയാൾ ഇരിക്കുന്നത് മുറ്റത്ത് ഇരുട്ട് നിറഞ്ഞു നിൽക്കുന്ന ഭാഗത്ത് ഇട്ടിരിക്കുന്ന ഒരു ബെഞ്ചിലാണ്. അവൾ അവളുടെ മാമന്റെ മകൾ കാമാക്ഷിയോട് അപ്പോഴും വർത്തമാനം പറഞ്ഞുകൊണ്ടേയിരുന്നു. ഇടയ്ക്കിടെ അവളുടെ സംഭാഷണത്തിലെ ആസ്വാദ്യകരമായ ഭാഗം കേട്ട് കാമാക്ഷി അമർത്തിച്ചിരിച്ചു. കോകിലയ്ക്ക് ധാരാളം കഥകൾ പറയാനുണ്ട്. അവൾ അകലെ നഗരത്തിലെ കോളേജിൽ പഠിക്കുന്നവളാണ്; എല്ലാവിധ ആഡംബരങ്ങളോടുംകൂടി. പോരെങ്കിൽ, വള്ളിമാമിക്കും രാമലിംഗം മാമനുംകൂടി ആകെയുള്ളൊരു പെൺസന്തതി. കാമാക്ഷിയോ? അവളുടെ അപ്പാ, മുറ്റത്തെ ഇരുട്ടിൽ വെറിപൂണ്ടിരിക്കുന്ന ചപ്പുരാമന്റെ തമ്പി വെങ്കയ്യന് എന്തുണ്ട്? ശൂന്യമായ കീശകളും കുണ്ടിലാണ്ട കണ്ണുകളും എല്ലുകൾ തെളിഞ്ഞ ശരീരവും ഇഴഞ്ഞ ശബ്ദവും. അതുകൊണ്ടുതന്നെയല്ലേ കാമാക്ഷിക്ക് പഠനം തുടരാൻ കഴിയാതെ പോയതും.

കാമാക്ഷിയും കോകിലയും ഇരുന്ന തിണ്ണയിൽ മറ്റു കുറേപ്പേർ കൂടിയുണ്ടായിരുന്നു. എല്ലാവരും സ്ത്രീകൾ. മുകളിൽ കൊളുത്തിയിട്ടിരിക്കുന്ന റാന്തൽ വിളക്കിന്റെ വെളിച്ചത്തിൽ അവരെല്ലാം നിദ്രയ്ക്കു കീഴടങ്ങാൻ വെമ്പുന്ന കണ്ണുകളോടെ തല കുമ്പിട്ടിരുന്നു. കുറേ നേരം മുൻപുവരെ അവരും കലപില സംസാരിക്കുകയായിരുന്നു. പക്ഷേ, വളരെ പതുക്കെ അമർത്തിയ സ്വരത്തിൽ ആയിരുന്നെന്നു മാത്രം. അതിനു കാരണമുണ്ട്. അവർ മരണത്തിനു സാക്ഷ്യം വഹിക്കാൻ വന്നവരാണ്. ദൂരെ സ്ഥലങ്ങളിൽ നിന്നൊക്കെത്തന്നെ. വരാൻ പോകുന്ന മരണത്തിന്റെ വികൃതിയ്ക്കു സാക്ഷ്യം വഹിക്കേണ്ടിവരുന്നതിലുള്ള ആശങ്ക അവരുടെ മുഖത്തു തെളിഞ്ഞിരുന്നു. അതോടൊപ്പം ഓരോരുത്തരും താന്താങ്ങളുടെ ദുഃഖം പണിപ്പെട്ട് പ്രകടിപ്പിക്കാൻ ശ്രമിച്ചിരുന്നു, വാക്കുകളിലൂടെയും ദീർഘനിശ്വാസങ്ങളിലൂടെയും മൂകമായ തേങ്ങലുകളിലൂടെയും ഒക്കെ. അകത്തു കട്ടിലിൽ കിടക്കുന്ന ദേഹം അവരുടെ അടുത്ത രക്തബന്ധത്തിലുള്ളതാണ്. പക്ഷേ, അതിന്റെയൊക്കെ അന്തർധാരയായ മറ്റൊരു സ്ഥിതിവിശേഷത്തിന്റെ മതിൽക്കെട്ടിനുള്ളിലായിരുന്നു അവർ ഓരോരുത്തരും. മുഷിപ്പ്, രാവിലെ മുതലുള്ള കാത്തിരിപ്പാണ്. രാവിലെ...മുതലുള്ള കാത്തിരിപ്പ്. ഇതേവരെ ആരും ചത്തിട്ടില്ല. ഇനിയെപ്പോഴാണാവോ?

കാമാക്ഷിയുടെ അമ്മ സീതമ്മ മറ്റുള്ളവരോടൊപ്പം കോട്ടുവാ വിട്ടും മൂരിനിവർന്നും ഇരിക്കുമ്പോൾത്തന്നെ എഴുന്നേറ്റ് രോഗിയുടെ മുറിയിലേക്കു പോയിരുന്നു. അവിടെ മൃതപ്രായയായ രോഗിയുടെ ക്ഷൗരംചെയ്ത തലയുടെ ഒന്നുരണ്ടടി അകലെ, നിലവിളക്കു കത്തിച്ചുവച്ചിരുന്നു. പഴത്തിൽകുത്തിനിറുത്തിയ ചന്ദനത്തിരികൾ പുകഞ്ഞുകൊണ്ടിരുന്നു. രോഗിയുടെ കിടപ്പും മുറിയിലെ അന്തരീക്ഷവും കാണുന്ന ആർക്കും മരണം കഴിഞ്ഞ പ്രതീതിയാണുണ്ടാവുക. സീതമ്മയുടെ മനസ്സിൽ, മരിച്ചിട്ടും മരിക്കാത്ത രോഗിയുടെ അടുത്തു ചെല്ലുമ്പോഴൊക്കെ, ഭയം കഴുകനെപ്പോലെ ചിറകടിച്ചുയർന്നു. അവൾ വളരെ ബദ്ധപ്പെട്ട് നിലവിളക്കിൽ എരിയുന്നതിരികൾ നീട്ടിവച്ചു. പുകഞ്ഞുതീർന്ന ചന്ദനത്തിരികൾക്കുപകരം വേറേ കത്തിച്ചുകെട്ടത്തിപ്പുകയാൻവച്ചു. ഓരോ പ്രാവശ്യം മുറിയിൽനിന്നു പോരുമ്പോഴും അവൾ രോഗശയ്യയിൽ കിടക്കുന്ന ആ അസ്ഥിമാത്രശേഷമായ ശരീരം നോക്കി. അതിന്റെ നെഞ്ചിൻ കൂട്ടിൽ കിളി ഇപ്പോഴുമുണ്ട്. അതു കൂടുവിടാൻ വെമ്പുന്നു. അവളോർത്തു—എത്രനാളായി. രണ്ടു വർഷമായി ഈ കിടപ്പ്. മുരുകാ...വാതത്തിന്റെ ഭീകരതയെക്കുറിച്ചു ചിന്തിക്കുമ്പോൾ നാഭിയിൽനിന്നു മുകളിലോട്ട് ചൂടേറിയ ഒരു ലോഹഗോളം ഉരുണ്ടുകേറുന്നതുപോലെ. അമ്പമ്പോ...എന്നാലും അന്ത്യകാലത്ത് ഇങ്ങനെയിട്ടു വലിക്കരുതേ മുരുകാ...തന്റെ ഭർത്താവിന്റെ അമ്മയുടെ ആ കിടപ്പ്. ആദ്യം ശരീരത്തിന്റെ ഇടതുഭാഗം. പിന്നെ, വലതുഭാഗം. അവർക്കു നടുക്കമുണ്ടായി. എങ്കിലും തന്റെ അമ്മായിഅമ്മ അപ്പോഴും സംസാരിക്കുമായിരുന്നു. അടുക്കളയിൽ പാത്രങ്ങൾ അവളുടെ കൈ അറിയാതെ കൂട്ടിമുട്ടുമ്പോൾ ചീത്ത പറയുമായിരുന്നു. പിന്നെ, ആ നാവും തളർന്നു. എപ്പോഴും കണ്ണുകൾ തുറിച്ച് വീടിന്റെ മേൽക്കൂരയിൽ പതിഞ്ഞ നോട്ടവുമായി കിടന്നു. ഇടയ്ക്കിടെ അവൾ അരികിലെത്തുമ്പോഴൊക്കെ കരഞ്ഞു. ശിവശിവ...ആണ്ടവനെ, എന്തൊരു ദുരിതം.

അവൾ തിരികെ തിണ്ണയിൽ എത്തിയപ്പോൾ കൂടിയിരുന്ന സ്ത്രീകൾ ചോദിച്ചു—എപ്പടിയിരുക്ക്.

അപ്പടിത്താൻ—അവൾ മറുപടി പറഞ്ഞു. അതുകേട്ട സ്ത്രീകൾ നിശ്വാസത്തോടെ കൈകളിൽ മുഖം താങ്ങിയിരുന്നു, എപ്പതാനോ?

പക്ഷേ, കോകിലയും കാമാക്ഷിയും ഇതൊന്നും ഗൗനിച്ചിരുന്നില്ല. അവർ സംസാരത്തിൽത്തന്നെ മുഴുകിയിരുന്നു. കാമാക്ഷിക്കുമുണ്ട് ധാരാളം പറയാൻ. അവളുടെ വിവാഹം കഴിഞ്ഞിട്ട് ഒരു മാസമേ ആയുള്ളു. അവൾക്ക് സ്വന്തം കണവൻ മാരിമുത്തുവിനെക്കുറിച്ചുതന്നെ ധാരാളം പറയുവാനുണ്ട്. അടുക്കളമുതലുള്ള സംഭവപരമ്പരകൾ കിടപ്പറയിലെത്തുമ്പോൾ അവൾ തുടർന്നില്ല. അവൾക്കു നാണംതോന്നി. രണ്ടു കൈത്തലങ്ങളിലും മുഖമമർത്തി അവൾ ലജ്ജാവിവശയായി കുണുങ്ങി ചിരിച്ചു. മാരിമുത്തുവിന്റെ രോമാവൃതമായ വിടർന്ന മാറ്. ക്ഷൗരംചെയ്ത് മിനുസപ്പെടുത്തിയതെങ്കിലും പരുപരുത്ത മുഖം. ബലിഷ്ഠങ്ങളായ കൈകൾ...കോകില അവളുടെ ദേഹത്ത് നുള്ളി. അവൾ ആകാംക്ഷയോടെ മെല്ലെ ചോദിച്ചു—എന്നടി...നാണമാ...ങ്ങു...ങ്ങും...ങ്ങാ...അപ്പടിത്താൻ. കാമാക്ഷി ഏറിയ നാണത്തോടെ ഞെരുങ്ങി മൂളി. കോകിലയ്ക്ക് താല്പര്യമേറി. അവൾ കാമാക്ഷിയോടു ചേർന്നിരുന്നു.

ചപ്പുരാമൻ ഇതൊക്കെ ശ്രദ്ധിക്കുകയായിരുന്നു. തന്റെ തമ്പിയുടെയും തങ്കയുടെയും മക്കൾ രണ്ടുപേരുംകൂടി എന്താണാവോ ഈ പറയുന്നതൊക്കെ. അയാൾക്ക് തന്റെയുള്ളിൽ അമർത്തിവയ്ക്കാനാവാത്തവിധം ദേഷ്യം പൊന്തിവരുന്നതായി തോന്നി. പല പ്രാവശ്യം പറയാനൊരുമ്പെട്ടതാണ്. ചത്തംപോടാതെ അടങ്കി ഇരുക്കുങ്കോ തെമ്മാടി മക്ക...പക്ഷേ, പറഞ്ഞില്ല. തന്റെ അരികിൽ ഇരുന്ന് ഉറക്കം തൂങ്ങുന്നത് കോകിലയുടെ തന്ത, തന്റെ മച്ചാൻ രാമലിംഗംതന്നെയാണ്. അയാളുടെ സമീപം മാരിമുത്തുവിന്റെ അപ്പാ പാണ്ടിയൻ ഇരിക്കുന്നു. ചുരുട്ടു വലിച്ച്, ഇടയ്ക്കിടെ ചുമച്ചുതുപ്പി മാരിമുത്തു എങ്കേയാക്കും എന്ന് ആരോടെന്നില്ലാതെ ചോദിച്ച് പാണ്ടിയൻ നിദ്രയെ ചെറുത്ത്, കണ്ണുകൾ തുറിച്ച്, ഇരിക്കുന്നു. വെളുത്ത, ഇസ്തിരിയിട്ട, വിലകൂടിയ വസ്ത്രങ്ങളും ധരിച്ചിരിക്കുന്ന രാമലിംഗം ഇടയ്ക്കിടെ മയക്കത്തിൽ ശരീരം മുന്നോട്ട് വീഴാൻ പോകുമ്പോൾ ഞെട്ടിയുണർന്നു. കീശയിൽനിന്നും വെള്ളി കൊണ്ടുള്ള പൊടിക്കുപ്പിയെടുത്ത് തുറന്ന് ഒരുനുള്ള പൊടി നാസാരന്ധ്രങ്ങളിൽ വലിച്ചുകയറ്റി. കനത്ത ശബ്ദത്തിൽ തുമ്മി. ചപ്പുരാമൻ കുറേനേരമായി അയാളെയും ഗൗനിക്കുന്നു. മുഷിപ്പ് അസഹ്യമാവുമ്പോൾ പാണ്ടിയനോടോ രാമലിംഗത്തോടോ എന്തെങ്കിലും സംസാരിച്ചാൽ കൊള്ളാമെന്നു തോന്നും. പക്ഷേ, അവർ ഗൗനിക്കുകയെങ്കിലും വേണ്ടേ? കുടുംബത്തിലെ മൂത്ത സന്തതിയാണു താൻ. അതു ചിന്തിച്ചിട്ടെന്തുകാര്യം. തനിക്ക് തൊഴിലില്ല. പണമില്ല. പഠിപ്പില്ല. ഭാര്യയില്ല. മക്കളുമില്ല.

ചപ്പുരാമൻ ഒരു ബീഡിയെടുത്ത് തീ കൊളുത്തി. ഒന്നുറങ്ങിയാലെന്തെന്ന് ആലോചിച്ചു. പിന്നീടു തോന്നി വേണ്ടെന്ന്. കാരണം താൻ മൂത്ത മകനാണ്. അവസാനനിമിഷത്തിൽ ഒരിറ്റു വെള്ളം തന്റെ അമ്മയ്ക്കു കൊടുക്കുവാൻ ഭാഗ്യം കിട്ടിയില്ലെങ്കിൽ പിന്നെന്തു ജീവിതം? ബീഡി വലിച്ചു പുകയൂതി അയാളിരുന്നു.

കാമാക്ഷിയും കോകിലയും അമർത്തിച്ചിരിക്കുന്ന ശബ്ദം കേട്ടു. ചപ്പുരാമൻ നോക്കിയപ്പോൾ കാണുന്നതെന്ത്? രണ്ടുപേരും പരസ്പരം കെട്ടിപ്പുണരുന്നു. അയാൾക്ക് കാലിന്റെ പെരുവിരൽ മുതൽ ഒരു വിറയലനുഭവപ്പെട്ടു. മനസ്സിൽ ക്രോധം ചിറകു വിരിച്ചു. അയാൾ കാറിത്തുപ്പി. മെല്ലെ പിറുപിറുത്തു–ശവങ്ങൾ... അടിച്ചുകൊല്ലുത്താൻ വേണം.

എന്ന...രാമലിംഗം അയാളോടു ചോദിച്ചു. ചപ്പുരാമൻ പകച്ചു. അയാൾ കേട്ടോ താൻ പറഞ്ഞത്. കേട്ടാൽത്തന്നെ തനിക്കെന്ത്? എങ്കിലും ഒരു വല്ലായ്മ.

ഒന്നുമില്ലൈ. ഏൻ വിതിയെപ്പറ്റി പേശിയതാക്കും.

രാമലിംഗം മുഖം തിരിച്ചു. ചപ്പുരാമന്റെ വിധിയെക്കുറിച്ച് അയാളെന്തിനു വേവലാതിപ്പെടണം. ചപ്പുരാമൻ വിഷയം മാറ്റാൻ ശ്രമിച്ചു. ഇനിയുമിവിടെ വെറുതെയിരിക്കുക വയ്യ. രാമലിംഗത്തിന്റെ ശ്രദ്ധ ആകർഷിക്കാൻ വേണ്ടി ഒന്നു ചുമച്ച് മുരടനക്കി. അയാൾ ചോദിച്ചു—ആനാലും എച്ചുമി ഇങ്കെ വരവേയില്ലൈ.

രാമലിംഗത്തിന് ആ ചോദ്യം ഇഷ്ടപ്പെടില്ലെന്നു കരുതിത്തന്നെയാണ് അയാൾ ചോദിച്ചത്. എച്ചുമി എന്നവൾ തനിക്ക് ആകെയുള്ളൊരു സഹോദരി. അതുകൊണ്ടെന്തു കാര്യം. അപ്പായുടെകൂടെ, മറുനാട്ടിൽ നിന്നും ഇവിടെ വേലയ്ക്കു വന്ന ഈ രാമലിംഗത്തിന്റെ കൂടെ വർഷങ്ങൾക്കു മുൻപ് അവളിറങ്ങിപ്പോയത് ഓർക്കുമ്പോൾ ഇന്നും മനസ്സ് കലുഷമാവുന്നു. അന്ന് രാമലിംഗം മെലിഞ്ഞുണങ്ങിയ, വിറകുകൊള്ളിപോലെയുള്ള, ശരീരത്തോടുകൂടിയവനായിരുന്നു. വീടും കൂടുമില്ലാത്തവൻ. അവന്റെകൂടെ മകൾ പുതിയൊരു ജീവിതം തേടി പോയപ്പോൾ അപ്പാ സത്യത്തിൽ തളർന്നുപോയി. തനിക്കും തന്റെ കുടുംബത്തിനും ഇതിൽപ്പരം ഒരപമാനം വേറെയുണ്ടോ. മകൾ തിരിച്ചു വരുമെന്നുതന്നെ അപ്പാ കരുതി. താഴെ കിടക്കുന്ന ഒരു ഇലയെടുത്ത് മറിച്ചിടാൻ പ്രാപ്തിയില്ലാത്തവൻ തന്നല്ലോ രാമലിംഗം. എത്ര നാൾ അവൾ അവനോടൊത്തു ജീവിക്കാൻ. അവൾ തിരികെ വന്നാൽ കുടുംബത്തിൽ കയറ്റുന്ന പ്രശ്നം തന്നെയില്ല. അപ്പാ കണ്ടുമുട്ടുന്നവരോടൊക്കെ രാമലിംഗത്തിനോടും മകളോടും പറഞ്ഞറിയിക്കാനായി പറഞ്ഞു—അവ തിരുമ്പി വന്താലും ഇന്ത വീട്ടിലെ ഇടം കൊടുക്കവില്ലൈ. കെട്ടവർ. തേവടിമക...



മകൾ പോയ അപമാനഭാരത്താൽ അപ്പാ ശകാരിച്ചതു മുഴുവൻ മരിക്കാൻ കിടക്കുന്ന അമ്മയെ ആയിരുന്നു. അവരോ? പാവം. ഊണും ഉറക്കവുമില്ലാതെ രാവും പകലും കരഞ്ഞുകൊണ്ട് കഴിച്ചുകൂട്ടി. പക്ഷേ, എല്ലാം എന്തു മായം. അപ്പാ മരിച്ചതോടെ ഈ കുടുംബവും മുടിയാൻതുടങ്ങി. രാമലിംഗമോ? അങ്ങ് കുതിച്ചുകയറി. എച്ചുമി പിന്നെയൊരിക്കലും തിരികെ വന്നില്ല. വർഷങ്ങൾക്കു ബാന്ധവത്തിനു നിറംകൊടുക്കുവാൻ കഴിഞ്ഞപ്പോൾ രാമലിംഗം വല്ല ചടങ്ങുകൾക്കുമായി വന്നു. ആരോടും അധികമൊന്നും ഉരിയാടാതെ കീശയിൽനിന്നും നോട്ടുകളെടുത്തുകൊടുത്തു തിരിച്ചുപോയി. കാശേതാൻ കടവുളപ്പാ. ഇന്ന് രാമലിംഗം എല്ലാവർക്കും വേണ്ടപ്പെട്ടവൻ.

എന്നാലും എച്ചുമി കഠിനഹൃദയമുള്ളവൾ തന്നെ. അപ്പാ മരിച്ചപ്പോൾ അവൾ വന്നില്ല. ഇപ്പോൾ അമ്മ മരിക്കാറായിക്കിടക്കുന്ന അവസരത്തിൽപ്പോലും... പാവം അമ്മ...സംസാരിക്കാൻ കഴിയുമായിരുന്നപ്പോൾ അവരെത്രയോ പ്രാവശ്യം മകളെ കാണണമെന്ന് തന്നോടു പറഞ്ഞു. പക്ഷേ, താൻ നിസ്സഹായൻ. പരിചയക്കാർ മുഖേന വിവരമറിയിച്ചു. അല്ലാതെന്തുചെയ്യാൻ? എങ്കിലും മുരുകാ. ഇങ്ങനെയുമുണ്ടോ സ്ത്രീകൾ? ഓർക്കുമ്പോൾ ദുഃഖം തോന്നുന്നു. ഒരു പക്ഷേ, അവൾക്ക് ഇവിടെവരാൻ അതിയായ മോഹം കാണും. അല്ല, അതു് ഏതു മരമണ്ടനും ചിന്തിക്കാവുന്നതല്ലേയുള്ളു. സ്വന്തം അമ്മയുടെ മരണസമയത്തെങ്കിലും അവരെ ഒരുനോക്കു കാണാൻ ആഗ്രഹിക്കാത്ത മക്കളുണ്ടോ? പക്ഷേ, ഇവൻ, ഈ വേതാളം രാമലിംഗംതന്നെയാവണം ഇക്കാര്യത്തിൽ ദുർവ്വാശിക്കാരൻ. അവന്റെകൂടെ ഇറങ്ങിത്തിരിച്ച എച്ചുമിയെ കൂടെ കൊണ്ടുവരാതെ അവൻ മാത്രം വരിക. ഞെളിഞ്ഞ് ഗമയിൽ ഇരിക്കുക. അവളെക്കുറിച്ച് എന്തെങ്കിലും ചോദിച്ചാൽ മറുപടിയില്ല. ചോദിച്ചവരോ കൊല്ലക്കുടിയിൽ സൂചി വിൽക്കാൻ ചെന്നവരെപ്പോലെയാവും. അമ്പടാ... വേതാളം...ചപ്പുരാമന് ഇരിക്കുന്നിടത്തുനിന്നും എഴുന്നേറ്റ് ഉറക്കം തൂങ്ങിയിരിക്കുന്ന രാമലിംഗത്തിനിട്ട് രണ്ടു തൊഴി കൊടുക്കണമെന്നു തോന്നി. അയാൾ അതിന്നായി എഴുന്നേൽക്കാൻ ശ്രമിച്ചതുമാണ്. പിന്നെ, വേണ്ടെന്നു കരുതി. എന്തിനു വയ്യാവേലി.

ഇതിന്നിടെ സീതമ്മയൊഴികെയുള്ള സ്ത്രീകളെല്ലാം ഉറങ്ങിക്കഴിഞ്ഞിരുന്നു. തിണ്ണയിൽ ഓരോ ഭാഗങ്ങളിലായി അവർ ചുരുണ്ടുകൂടിക്കിടന്നു. ചിലർ കൂർക്കംവലിക്കാനും തുടങ്ങി. ചപ്പുരാമൻ കണ്ടു. റാന്തൽ വിളക്കിന്റെ വെളിച്ചത്തിൽ സീതമ്മ, കൈപ്പടങ്ങളിൽ മുഖം താങ്ങി ചിന്താധീനയായി ഇരിക്കുന്നു. പാവം പെണ്ണ്. അവൾക്ക് സ്വർഗ്ഗരാജ്യം തന്നെ കിട്ടും. അവൾ എത്രത്തോളം പാടുപെടുന്നു, തന്റെ അമ്മയെ ശുശ്രൂഷിക്കാൻവേണ്ടി. അവരുടെ മലവും മൂത്രവുംവരെ നീക്കം ചെയ്യുന്നു. വൃത്തിയാക്കുന്നു. വേറെ ഏതെങ്കിലും സ്ത്രീകൾ ഇങ്ങനെയൊക്കെ ചെയ്യുമോ? അവൾ കൊടുത്തുവെത്തവൾ അന്യ കുടുംബത്തിൽ നിന്നും വന്നവളാണു താനെന്ന ഭാവമേയില്ല. തന്റെ അനുജൻ വെങ്കയ്യന് ഇങ്ങനെയൊരു പെണ്ണിനെ സംബന്ധം ചെയ്തു കൊടുത്ത ദൈവത്തിന്റെ നിശ്ചയം ഒരു തമാശതന്നെ. അവന് നൂറു ജന്മം തപസ്സിരുന്നാൽ കിട്ടുമോ ഇത്തരത്തിലുള്ള ഒരു പെണ്ണിനെ. ചടാമണിയന്റെ കള്ളഷാപ്പിലും അവ്വാമയുടെ വേശ്യാലയത്തിലും തന്നല്ലോ അവൻ പണ്ടു ജീവിതം കഴിച്ചത്. എന്തു പറയാൻ, ഇതൊക്കെ ദൈവത്തിന്റെ വികൃതിതന്നെ. നാലുപേർ കണ്ടാൽ ഓടിച്ചു കറ്റുന്ന വെങ്കയ്യന് കിട്ടിയതോ പനിനീർപ്പൂപോലത്തെ ഒരു പെണ്ണ്. അതിന്റെ സുഗന്ധം കുറച്ച് അവനും കിട്ടി. വെങ്കയ്യന് ഇന്നെത്ര മാറ്റം സംഭവിച്ചിരിക്കുന്നു. പക്ഷേ, അതിനകം എന്തു സംഭവിച്ചു? അപ്പാ തന്റെ ജീവിതകാലംകൊണ്ട് സമ്പാദിച്ചതു മുഴുവൻ വല്ലവരുടെയും കൈയിൽ. ഇന്ന് നാലുകാശിന് വകയില്ല. ഒടുവിൽ ഒരു ജോലിയുംതേടി അവൻ എവിടെയെല്ലാം നടന്നു. കിട്ടിയതോ? ദൂരെയെങ്ങോ ഉള്ളൊരു നഗരത്തിലെ വലിയൊരു പലചരക്കു കട

യിൽ സാധനങ്ങരം വാങ്ങാൻ വരുന്നവർക്ക് അതെടുത്തുകൊടുക്കുന്ന പണിയും. വീട്ടിൽ വരുന്നതുതന്നെ വല്ലപ്പോഴും. ഇപ്പോരം, അമ്മയ്ക്ക് രോഗം കൂടുതലാണെന്നു പറഞ്ഞ് അയൽപക്കത്തെ ചീമുവിൻെറ മകനെക്കൊണ്ട് കമ്പിയടിപ്പിക്കേണ്ടിവന്നു. എല്ലാം സഹിക്കുകതന്നെ. അയാരം കൈകരം തലയ്ക്കു പിണച്ചു കെട്ടി മൂരിനിവർന്നു. നെടുതായി നിശ്വസിച്ചു. കാലുകളെ ബാധിച്ച മരവിപ്പ് അകററാൻ ബഞ്ചിൽനിന്നും എഴുന്നേററു.

ചുപ്പുരാമൻ കൈകരം പിന്നിൽക്കെട്ടി മുററത്ത് അങ്ങോട്ടുമിങ്ങോട്ടും മെല്ലെ നടക്കുകയായിരുന്നു. അകലെ തെരുവിൽക്കൂടി സെക്കൻഡ് ഷോ സിനിമ കഴിഞ്ഞു പോകുന്ന ആരംക്കാരുടെ വ്യക്തമല്ലാത്ത സംസാരം കേരംക്കാം. അയാളുടെ കണ്ണുകരം കോകിലയെയും കാമാക്ഷിയേയും തേടിനടന്നു. കുറെ നേരമായി അവർ ഇരിക്കുന്ന ഭാഗത്തുനിന്നും അമർത്തിയ ചിരിയോ സംസാരമോ കേരംക്കുന്നില്ല. അവർ ഇതിനകം തിണ്ണയിൽ വെളിച്ചമില്ലാത്തൊരുഭാഗത്ത് ഇരുപ്പുറപ്പിച്ചിരുന്നു. വെളിച്ചത്തുനിന്നുകൊണ്ട് ഇരുട്ടിലേക്കു നോക്കുമ്പോരം അയാരംക്ക് കണ്ണുകരംക്ക് നേർത്ത വേദന തോന്നി. കൃഷ്ണമണികരം ചുരുങ്ങിപ്പോകുന്നതുപോലെ. അയാരം തിരികെ സ്വസ്ഥാനത്തേക്ക് നീങ്ങുമ്പോരം പാണ്ടിയൻെറ ശബ്ദംകേട്ടു. നീയെങ്കെയാരുന്തുപിള്ളെ.

മാരിമുത്തു വെളിച്ചത്തേക്കു കടന്നു വന്നുനിന്നു. ചിരിച്ചു. അവൻെറ മുഖം ചീർത്തിരിക്കുന്നു. ചുപ്പുരാമൻെറ മൂക്കിൽ ചടാമണിയൻെറ ഷാപ്പിലെ കള്ളിൻെറ മണമടിച്ചുകയറി. അയാരം മൂക്കുപൊത്തി. അവൻെറ അടുത്തേക്ക് കാമാക്ഷി ബദ്ധപ്പെട്ട് നടന്നുവന്നു. അവളുടെ മുഖം വികാരവിവശമായിരുന്നു. അവൻെറ കണ്ണുകരം അവളുടെ കണ്ണുകളിൽ കോർത്തു. അവൻ അവളെയുംകൂട്ടി ഇരുട്ടിലേക്ക് നീങ്ങിനിന്നു ചോദിച്ചു. എന്ന തങ്കം... ഉനക്ക് പശിക്കതാ.

കാമാക്ഷി തൻെറ മാറിൽ ഇഴഞ്ഞു നടക്കുന്ന അവൻെറ കൈകളെ പുണർന്നു. അവൻെറ മാറിൽ തലചായ്ച്ച് അവരം തേങ്ങി. വിശക്കുന്നുവെന്നോ? നല്ല ചോദ്യം. അവരം അവൻെറ മാറിൽ കടിച്ചു. എങ്കെയിടമുണ്ട്...മാരിമുത്തുഅവളുടെ കാതിൽമന്ത്രിച്ചു. അവരം ആലോചിച്ചു. എവിടെയാണിടം? രോഗികിടക്കുന്ന മുറിയുടെ സമീപത്തുള്ളത് പൂജാമുറിയാണ്. അവിടെമാത്രം ആരും ഉണ്ടാവില്ല. ബാക്കിയെല്ലാമുറികളിലും പിള്ളേരും അലവലാതി പെണ്ണുങ്ങളും തന്നെ. അവരം അവൻെറ കൈപ്പു പിടിച്ചുകൊണ്ട് വീടിൻെറ പിന്നിൽ അടുക്കളയുടെ ഭാഗത്തേക്ക് നടന്നു.

ചുപ്പുരാമൻ ആലോചിക്കുകയായിരുന്നു. ഇതെന്തൊരു പെണ്ണപ്പാ. അവനോഎന്തൊരു കോന്തൻ. അവൻെറ തന്തയും താനം...പോരെങ്കിൽ വേതാളം രാമലിംഗവും ഇവിടെ ഇരിക്കുമ്പോഴാണ് കണവൻെറയും പൊണ്ടാട്ടിയുടെയും ഒരു ശൃംഗാരം. കഷ്ടം...കഷ്ടം...

കോകില ആലസ്യത്തോടെ ഇരിക്കുകയായിരുന്നു. കാമാക്ഷിയുടെ ചൂടുള്ള ദേഹവും വിക്രിയകരം കാട്ടിക്കൊണ്ടിരുന്ന അവളുടെ കൈകളും തൻെറ ശരീരത്തിൽനിന്നും അകന്നുപോയപ്പോരം എന്തോ ഒരു വല്ലായ്മ. ഉയരങ്ങളിൽനിന്നും പെട്ടെന്ന് താഴേക്കു വീണതുപോലെ. അവളുടെ മനസ്സിൽ മാരിമുത്തുവും മററനേകം പുരുഷന്മാരും കടന്നുവന്നു. അവരം കാൽമുട്ടുകരം മടക്കി, കാലുകരം പിണച്ച്, മാറിടങ്ങരം കാൽമുട്ടുകളിൽ അമർത്തി കാലുകരം കെട്ടിപ്പിടിച്ചിരുന്നു.



സീതമ്മ വീണ്ടും മുറിക്കുള്ളിലേക്കു് കടന്നു; നിലവിളക്കിലിട്ടിരുന്ന തിരികരം തീർന്നുവോ എന്നു നോക്കാൻ. അവ മങ്ങിക്കത്തുന്നു. അവരം തിരികരം നീട്ടിയിടാൻ ശ്രമിക്കുമ്പോഴായിരുന്നു സമീപത്തെ പൂജാമുറിയിൽനിന്നും അമർത്തിപ്പിടിച്ച ചിരികളും...ബഹളങ്ങളും... അവരം അമ്പരന്നുപോയി. ശിവ... ശിവ...ഇതെന്താണ്? ഇതാരാണ്? പൂജാമുറിയിൽ. അവരംക്ക് ഹൃദയത്തിൽ വിറയലനുഭവപ്പെട്ടു. പൊടുന്നനെ അടുക്കളയുടെ ഭാഗത്തേക്കു നടന്നു നീങ്ങിയ മകളേയും മരുമകനേയും കുറിച്ചോർമ്മവന്നു. നിലവിളക്കിനരികിൽ, ചിറകടിക്കുന്ന കിളിയുടെ കൂടുമായി കിടക്കുന്ന ശരീരത്തെ നോക്കി നിന്നപ്പോരം അവരംക്കു സങ്കടം വന്നു. മകളോടുള്ള അസഹ്യമായ ദേഷ്യത്തോടെ അവരം കരഞ്ഞുകൊണ്ടിറങ്ങിവന്നു. കൊടും പാപംതാൻ. കൊടും പാപംതാൻ.

സീതമ്മ കരഞ്ഞുകൊണ്ട് ഇറങ്ങിവരുന്നതു കണ്ടപ്പോരം ചുപ്പുരാമന് ഉള്ളിൽ ഒരു നടുക്കമുണ്ടായി. കഥകഴിഞ്ഞോ മുരുകാ...ഈ പാപിക്ക് ഇനി ഈ ജന്മം പെററതള്ളയെ കാണാൻ പററില്ലെന്നായോ? എന്നു നടന്നത് സീതമ്മ. അയാരം ഒററ കുതിക്ക്, വർദ്ധിച്ച പാരവശ്യത്തോടെ, സീതമ്മയുടെ അടുത്തെത്തി. അവരം മൗനം പാലിച്ചു. അയാരം സംശയത്തോടെ മുറിക്കുള്ളിലേക്കു ചാടിക്കടക്കാൻ ശ്രമിച്ചു. സീതമ്മ ഒരു ഞടുക്കത്തോടെ അയാളെ തടുക്കാൻ ശ്രമിച്ചു.

ഒന്നുമേയില്ലെ മച്ചാൻ...അപ്പടിയേ കിടക്കതു...ഉള്ളെ പോകവേണ്ട.

അയാരം നെടുതായൊന്നു നിശ്വസിച്ചു. ആണ്ടവനേ, ആശ്വാസമായി. പക്ഷേ, ഈ സീതമ്മ എന്തിനിങ്ങനെ പിറുപിറുത്തു കരയുന്നു എന്ന സീതമ്മ അഴകത്ത് എന്ന് സീതമ്മയെ നോക്കി ചോദിച്ചുകൊണ്ടയാരം തിണ്ണയിൽ നിന്നും ഇറങ്ങാൻ ശ്രമിക്കുകയായിരുന്നു. പക്ഷേ, കാൽ വഴുതിപ്പോയി. അമ്മോ എന്നൊരു ആർത്തനാദത്തോടെ അയാരം തിണ്ണയിൽനിന്നും താഴേക്കുവീണു. സീതമ്മ 'മച്ചാൻ' എന്ന് വിളിച്ചുകൊണ്ട് പിറകേ ചാടി.

എല്ലാവരും ഈ ബഹളങ്ങരം കേട്ട് ഞെട്ടിയുണർന്നു. ഇതൊക്കെ കണ്ടുകൊണ്ടിരുന്ന കോകിലയ്ക്ക് ചിരിയൊതുക്കുവാൻ കഴിഞ്ഞില്ല. ചുപ്പുരാമൻെറ ആ വീഴ്ചയും ബദ്ധപ്പെട്ടുള്ള എഴുന്നേല്പുമൊക്കെ അവരംക്കു നല്ല തമാശകളായി തോന്നി. അവരം പൊട്ടിപൊട്ടിച്ചിരിച്ചു. ആശങ്കാഭരിതരായി തൻെറനേരെ ചോദ്യങ്ങളുതിർക്കുന്നവരെ നോക്കി അയാരം പറഞ്ഞു—ഒന്നുമില്ലെ: അയാരം വേദനയോടെ ഞരങ്ങി. അപ്പോഴായിരുന്നു കോകിലയുടെ മണിനാദം അയാളുടെ കാതുകളിലെത്തിയത്. ചുപ്പുരാമൻ വീണതാക്കും. ഹോ...ഹോ...ഹ...ഹ...ഹ...

അയാരംക്ക് തൻെറ ജാള്യത തനിക്കു തീതമായി വളരുന്നതായി തോന്നി. കോകിലയുടെ ചിരിയും വാക്കുകളും ആക്ഷേപത്തിൻെറ ശരങ്ങളായി അയാളുടെ മനസ്സിൽ പതിച്ചു. ഏറിയ താപത്തോടെ, കോപത്തോടെ, അയാരം അവളുടെ നേരെ പാഞ്ഞുചെന്നു. ഠേ! ഒരടി. കോകില മുഖം പൊത്തിക്കൊണ്ട് അപ്പാ എന്നു വിളിച്ച് നിലവിളിക്കാൻ തുടങ്ങി. ചുപ്പുരാമൻെറ മെലിഞ്ഞ കൈപ്പടം പതിഞ്ഞത് അവളുടെ വലത്തെ കവിരംത്തടത്തിലായിരുന്നു. ആദ്യം അവരംക്കവിടം മരവിച്ചതുപോലെതോന്നി. പിന്നെ, നീററലും വേദനയും. അപ്പാ...എന്നെ അടിത്താനേ...അവരം മുറവിളികൂട്ടി.

രാമലിംഗം തൻെറ മകളുടെ അടുത്ത് വിറകൊണ്ടു നിൽക്കുന്ന ചുപ്പുരാമൻെറ അടുത്തു പാഞ്ഞെത്തി. അയാളുടെ ഭാരിച്ചശരീരം വിറയ്ക്കാൻ തുടങ്ങി. അയാരം കിതച്ചുകൊണ്ട് ചോദിച്ചു-എന്നടാ. എന്ന...നായക്കു പിറന്തവനേ എൻമകളെ അടിത്താനാടാ...ചുപ്പുരാമൻ ആക്രോശിച്ചു—അടിത്താൻ...നാനടിത്താൻ ഇന്ത നായെ ചുട്ടുകൊല്ലത്താൻ വേണം... അയാരംക്ക് ശരീരത്തിൻെറ വിറയലൊതുക്കുവാൻ വയ്യാതായി. അവിടെ നിന്നാലൊരുപക്ഷേ രാമലിംഗത്തെയും തല്ലിയെന്നുവരും. വേണ്ട. വയ്യാവേലി. അയാരം വേച്ചു വേച്ചു ചെന്ന് ബഞ്ചിലിരുന്നു. ഉള്ളിലപ്പോഴും തീ ആളിക്കത്തുകയായിരുന്നു. രാമലിംഗം മുണ്ട് മാടിക്കുത്തി ഉടുപ്പിൻെറ കൈകരം തെറുത്തുകയററി ചുപ്പുരാമനെ നോക്കി അട്ടഹസിക്കാൻ തുടങ്ങി—നാലുകാശുക്കു വകയില്ലെ. അവനുടെയൊരു ഡീക്കു... ചാകകിടക്കറുതു് എന്നമ്മയല്ലെ. ഊരെ നിന്നും എൻ മകളെയുംകൂട്ടി നാൻ ഇങ്കെ വന്തതു എതർക്ക്...അവൻ എൻ മകളെ അടിപ്പേനെ.

പാണ്ടിയൻ ഇതൊക്കെ കണ്ടിട്ട് ഒന്നും ഉരിയാടാതെ, യാതൊരു പ്രതികരണവുമില്ലാതെ, ബഞ്ചിൽത്തന്നെ ഇരുന്നു. സ്ത്രീകരം പകച്ചുനിന്നു. ഇതിന്നിടയിൽ സീതമ്മ അയാളുടെ അടുത്തു ചെന്ന് പറഞ്ഞു: നീങ്കെയൊന്ന് പേശുങ്കോ...അവങ്കളെ ചമാതാനപ്പെടുത്തുങ്കോ...പാണ്ടിയൻ അനങ്ങിയില്ല. ഇതൊന്നും തനിക്കറിയണ്ട. ഇന്ത പൊല്ലാപ്പൊന്നും എനക്ക് മേല.

കോകില മുറവിളി കൂട്ടിക്കൊണ്ടിരുന്നു. രാമലിംഗം ചുപ്പുരാമൻെറ കുടുംബമഹിമയെക്കുറിച്ച് അപവാദം പറയാൻ തുടങ്ങി. എനക്കു തെരിയും? എൻ ഒരുത്തി എൻക്കൂടെ ഇറങ്കിവന്തതു പെരിയ പണമുണ്ടോരുന്ത എന്നപോതും. പുത്തിവേണം. മാനംവേണം. ഒന്നുമേയില്ലാതവക.

ചുപ്പുരാമന് തൻെറ മനസ്സിലെരിയുന്ന അഗ്നി ശരീരമെമ്പാടും വ്യാപിച്ചതായി തോന്നി. അയാളുടെ ഞരമ്പുകരം മുറുകി. തൻെറ കുടുംബത്തെക്കുറിച്ചുള്ള അപവാദവാക്കുകരം കേട്ടപ്പോരം അയാരംക്ക് കരയുവാൻ തോന്നി, അയാരം ഇരുട്ടിലേക്ക് നടന്നുനീങ്ങി.

എന്നട പയമാരുക്ക. എൻ എന്നെയും അടിപ്പവരാതെ...രാമലിംഗം വീണ്ടും കുരച്ചുകൊണ്ടിരുന്നു. കുരയൊടുങ്ങിയപ്പോരം അയാരം മകളെ വിളിച്ചു—വാ, പിള്ളെ പോകലാം...എൻ തള്ളയല്ലെ ചാവക്കിടക്കറുതു്. എതുക്ക് ഇങ്കെ തുക്കം കളഞ്ചു് നിൽക്കണം. അയാരം കോകിലയെയുംകൂട്ടി നടക്കാൻ തുടങ്ങുകയായിരുന്നു. അവരം അപ്പോഴും തേങ്ങിക്കൊണ്ടിരുന്നു. സീതമ്മ രാമലിംഗത്തിൻെറ അടുത്തേക്കു ചെന്നു. അവരം ദീനയായിപ്പറഞ്ഞു: മച്ചാൻ...മാപ്പെ കേക്കിറെ ഇങ്കെ നിന്നു പോകാതു...കോകില... അങ്ക ഉക്കാരു മകളെ...

രാമലിംഗം സീതമ്മയെ തള്ളിനീക്കി. അയാരം കാറിത്തുപ്പി. ഇരുട്ടിലേക്കു നടന്നു നീങ്ങുമ്പോരം അയാരം പറഞ്ഞു: മാപ്പെ കേക്കിറതു്. അടിത്തവനെങ്കേ. ഇനി നാനിങ്കെ കാലെടുത്തു കുത്തവേയില്ലെ...ചത്ത വിവരം ചൊല്ലത്തുക്കു അങ്കെ ആളെയൊന്നും അയപ്പവും വേണ്ട. ഒ...

അവർ ഇരുട്ടിലൂടെ നടന്നുനീങ്ങി. സീതമ്മ പിന്നാലെ ചെന്നില്ല. മനസ്സിലെ ദുഃഖമൊതുക്കി അവരം പറഞ്ഞു: പോനാൽ പോകട്ടും...എങ്കളുക്കും മാനമുണ്ട്. ഒരുവൻ വീഴുമ്പോരം താനോ ഒരു പെണ്ണു ചിരിക്കറുതു്. അടിത്തവൻ ആരാക്കും. അവളുടെ മാമൻതാനേ...നാനും ഇന്ത പരുവത്തിലിരുന്തു് വളർന്തവരംതാനേ...

ഇതിന്നിടെ, അകത്തെമുറിയിൽ നിലവിളക്കിലെ തിരികരംകെട്ടു. അന്ധകാരത്തിൽ ചന്ദനത്തിരികളുടെ ചുവന്നകണ്ണുകരം മാത്രം കണ്ടു. വെള്ളത്തുണിയിൽ പൊതിഞ്ഞു കിടത്തിയിരുന്ന ദേഹം ഒന്നുചലിച്ചു. നെഞ്ചിൻ കൂട്ടിലിരുന്ന് ചിറകടിച്ചിരുന്ന കിളി പുറത്തേക്ക് പറക്കാൻ ഒരുമ്പെടുകയായിരുന്നു. രോഗിയുടെ തൊണ്ടയിലിരുന്നു അതു് അവ്യക്തമായി ശബ്ദിച്ചു. അടഞ്ഞിരുന്ന കണ്ണുകരം കൊത്തിവിടർത്തി. ആ കണ്ണുകരം അന്ധകാരത്തിലുഴറിനടന്നു. ഈ ജീവിതത്തിലുടനീളം കാതുകരംക്ക് കേരംക്കുവാനും കണ്ണുകരംക്ക് കാണുവാനും നാവിന് സംസാരിക്കുവാനും മനസ്സിന് ചിന്തിക്കുവാനും പ്രാണവായുവിന് ചലിക്കുവാനും ശക്തിപകർന്ന കിളി...ആ കിളി കൂടുവിടുകയാണ്.



## ബാലചന്ദ്രൻ ചുള്ളിക്കാട്

പെരുവഴിയിൽക്കിടന്ന്
എനിക്കീ പതാകകിട്ടി.
നിരാശരായ സത്യാഗ്രഹികരം
ഉപേക്ഷിച്ചുപോയതു്.
അവസാനത്തെ അത്താഴമേശ
തുടച്ചു വലിച്ചെറിഞ്ഞതു്.

ഇതാ
അനീതിയുടെ നഗരത്തിലെ
അന്തേവാസികരം.
മരണഭീതിയാൽ
മൗനത്തിലേക്കു നാടുകടത്തപ്പെട്ടവർ.

പിതാവേ,
ഞാൻ കീഴടങ്ങിയവരുടെ കവി,
കരിങ്കൊടിയേന്തിയ ഏകാംഗ ജാഥ.
ഇച്ഛയുടെ രക്തപതാക
എന്നിൽനിന്നും തിരിച്ചെടുക്കേണമേ.

# നോവൽ 2




എം. മുകുന്ദൻ

അച്യുതൻനായർ മുണ്ട് അഴിച്ച് കുടഞ്ഞുടുത്ത് വളവു തിരിഞ്ഞ് കാറിന്റെ നേരെ നടന്നുവന്നു. വായിൽ എരിയുന്ന ബീഡിയുമായി.

"നൂറ് നൂറ്റമ്പതു മൈൽസ് ഇനീം ബാക്കിണ്ട്. ഇന്ന് നമ്മളങ്ങ് എത്തില്ല മോളെ..."

അയാൾ ആരോടെന്നില്ലാതെ പറഞ്ഞുകൊണ്ട് കാറിന്റെ ഡോർ തുറന്നു. അവസാനമായി രണ്ട് പുകക്കൂടിയെടുത്ത് ബീഡിക്കുറ്റി പാതയിലേക്കു തുപ്പി. കാറിനുള്ളിൽ ഇരുന്ന് പുകവലിക്കാറില്ല. സി. കെ. ക്ക് അതിഷ്ടമല്ല. എല്ലാ കാര്യങ്ങളും സി. കെ. യുടെ ഇഷ്ടാനിഷ്ടങ്ങൾ നോക്കിമാത്രം. പത്തു മുപ്പതു കൊല്ലമായി അദ്ദേഹത്തിന്റെ ഉപ്പും ചോറും തിന്നാണ് ജീവിക്കുന്നത്.

അയാൾ വണ്ടിയിൽ കയറി സ്റ്റിയറിംഗിനു മുമ്പിൽ ഇരുന്നു. അന്നേരമാണ് പിൻസീറ്റിൽ ലില്ലിയില്ലെന്നു കണ്ടത്.

ഒരു നിമിഷം അയാളൊന്ന് പകച്ചു. അയാൾ ഇരുവശവും നോക്കി. വീണ്ടും ഡോർ തുറന്ന് താഴേയിറങ്ങി നാലുവശവും കണ്ണയച്ചു. ഇത് നല്ല കഥ! ലില്ലി എവിടെപ്പോയി?

ഉടനേ അയാളുടെ പരിഭ്രമം മാഞ്ഞു. മുഖത്ത് ഒരു ചിരി തെളിഞ്ഞു.

അയാൾ തിരികെ കാറിൽ കയറി ലില്ലിയെ കാത്തിരുന്നു കാടിന്റെ ഭാഗത്തേക്ക് നോക്കാതിരിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചു. കല്യാണപ്രായമായ പെൺകുട്ടിയാണ്....

ഒരു ചെങ്കീരി കാട്ടുപാതയിലൂടെ ഓടിവന്നു. കാർ കണ്ടിട്ടായിരിക്കണം പൊടുന്നനവെ അതു നിരത്തിന്റെ നടുവിൽ നിന്നു. ഒരു കാർ ആദ്യമായി കാണുകയായിരിക്കണം. കാടിനു വെളിയിൽ പുതിയ ഹൈവേ വന്നതോടെ ഈ കാട്ടുപാതയിലൂടെ വാഹനങ്ങൾ പോകാതെയായി. കീരിയെവിടെ ഒരു കാർ കാണുവാൻ? പ്രത്യേകിച്ച് ഇതുപോലൊരു പുത്തൻ കാർ? കണ്ടോളൂ, കണ്ടോളൂ ഇഷ്ടംപോലെ ... അച്യുതൻനായർ കീരിയെ നോക്കി ചിരിച്ചു.

ലില്ലിയുടെ ഓർമ്മവന്നപ്പോൾ അയാൾ കീരിയിൽനിന്നു കണ്ണെടുത്തു. എത്ര നേരമായി പോയിട്ട്? തന്നെപ്പോലെ അവളും ഏതെങ്കിലും കാട്ടുജീവിയെ നോക്കി നില്ക്കുകയായിരിക്കുമോ?

അയാൾ വീണ്ടും കാറിൽനിന്നു പുറത്തുവന്നു. അന്നേരം വഴിയിൽ നില്ക്കുന്ന കീരി കാട്ടിലേക്കു തിരിഞ്ഞോടി. കാർ കണ്ട കഥ മറ്റു കീരികളോട് പറയുവാനായി....

അച്യുതൻനായർ ലില്ലിയെ ഒന്നുച്ചത്തിൽ വിളിച്ചു. മറുപടിയുണ്ടായില്ല. ഒരു നിമിഷം അയാൾ തലചൊറിഞ്ഞു നിന്നു. അയാൾ ഇടതുവശം മരങ്ങൾക്കിടയിലേക്കു നോക്കി. ഉടനെ അയാൾ മുഖംതിരിച്ചുകളഞ്ഞു. എന്തൊരു തെമ്മാടിത്തരമാണ് താൻ ചെയ്യുന്നത്? ലില്ലിയെ അയാൾ എടുത്ത് നടന്നിട്ടുണ്ട്. അതു പഴയ കാലം. ഇന്ന് കല്യാണപ്രായം തികഞ്ഞ പെങ്കുട്ടിയാണ്...

അച്യുതൻനായർ ഒരു ബീഡികൂടി കത്തിച്ച് ബോണറ്റിന്മേൽ കൈയൂന്നി നിന്നു. അയാൾ വല്ലാതെ വിഷമിച്ചു. പത്തുമിനിട്ടെങ്കിലും ആയിക്കാണും അവൾ പോയിട്ട്. ഇത്രയും നേരം വേണോ?

അയാൾ ഒന്നുകൂടി ഉച്ചത്തിൽ വിളിച്ചു. മരങ്ങൾക്കിടയിൽ ഒരു ചലനം കണ്ടു. അയാളുടെ ശബ്ദം കേട്ട് എന്തെല്ലാമോ ജീവികൾ കാടിനുള്ളിലേക്കു പാഞ്ഞുപോയി.

അച്യുതൻനായർ കാട്ടുപാതയിലൂടെ നാലു ചാൽ അങ്ങോട്ടും ഇങ്ങോട്ടും നടന്നു.

വലിയ വിഷമങ്ങൾ ഒന്നും താങ്ങുവാൻ അച്യുതൻനായർക്കിപ്പോൾ കെല്പില്ല. വയസ്സ് അറുപത്തിയഞ്ചായി. ബി.പിയുടെ തകരാറുമുണ്ട്. കുറച്ചു കാലമായി ദൂരെയൊന്നും വണ്ടിയെടുത്തു പോകാറില്ല. ഇന്നിപ്പോൾ അതിനായി പുറപ്പെട്ടത് അത്ര അടിയന്തരമായതുകൊണ്ടാണ്. രാത്രി പത്തുമണിക്കു മുമ്പുതന്നെ ലില്ലിയെ ഹോസ്റ്റലിൽ എത്തിക്കണം., പരീക്ഷയാണ്. (ഡോക്ടർമാർക്കും പരീക്ഷയുണ്ട് എന്ന് അച്യുതൻനായർ ആദ്യമായി കേൾക്കുകയാണ്.)

"മോളെ, മോളെ ലില്ലീ—"

അയാൾ കാടിന്റെ ഇരുഭാഗത്തും നോക്കി ഉച്ചത്തിൽ വിളിച്ചു. അയാൾക്ക് നിൽക്കക്കള്ളിയില്ലാതെയായി. വീണ്ടും രണ്ടു ചാൽ ഉലാത്തി. കാറിൽ ചെന്നിരിക്കുകയും ഉടനെ ഡോർ തുറന്ന് പുറത്തുവരുകയും ചെയ്തു. രണ്ടുമൂന്ന് ബീഡികൾകൂടി വലിച്ചുതീർത്തു.

അവസാനം അയാൾ മുണ്ട് മടക്കിക്കുത്തി മരങ്ങൾക്കിടയിൽക്കയറി നോക്കി. ഇടതൂർന്നുവളർന്ന വൃക്ഷങ്ങളും വള്ളികളുമല്ലാതെ മറ്റൊന്നും അവിടെ കണ്ടില്ല. തിരികെവന്ന് പാതമുറിച്ചുകടന്ന് മറുവശത്തേക്കുചെന്നു. അവിടെയും മരങ്ങളും പൊന്തകളുമല്ലാതെ മറ്റൊന്നും കണ്ടില്ല.

"എന്റെ ഭഗവതീ—"

നെറ്റിയിൽനിന്നു വിയർപ്പുപൊട്ടി. കണ്ണിൽ ഇരുട്ടുകയറുന്നതായിത്തോന്നി.

പൊടുന്നനെ ഒരു കുളിർകാറ്റുപോലെ ഒരു പഴയ ഓർമ്മ അയാളിൽ കടന്നുവന്നു.

അയാൾ കോൺവെന്റിന്റെ അരികിൽ കാർ നിറുത്തി ലില്ലിയെ കാത്തുനിൽക്കുകയാണ്. മണിയടിച്ച് കുട്ടികൾ കൂട്ടമായി പുറത്തുവരുന്നു. അവർ കാറുകളിലും റിക്ഷകളിലും കയറി സ്ഥലം വിടുന്നു. ലില്ലിയെമാത്രം കണ്ടില്ല. നോക്കിനോക്കി അച്യുതൻനായരുടെ കണ്ണ് വേദനിച്ചു. കോൺവെന്റിന്റെ ഗേറ്റിനുള്ളിലേക്കു നടക്കുമ്പോഴാണ് മതിലിനരികിലെ വലിയ തണൽമരത്തിന്റെ മറവിൽ ഒളിച്ചിരിക്കുന്ന ലില്ലിയെ കണ്ടത്. അവൾ കിലുകിലാ ചിരിച്ചുകൊണ്ട് പുസ്തകസഞ്ചിയുമായി അയാളുടെ നേരെ ഓടിവന്നു.

"അച്ചുതൻനായരു് പേടിച്ചുപോയോ?"

അയാൾ അവളെ എടുത്തുയർത്തി പൂപോലുള്ള കവിളിൽ ഒരുമ്മ കൊടുത്തു.

കാട്ടുപാതയിൽ നിൽക്കുന്ന അച്യുതൻനായർ ആ പഴയ സംഭവം ഓർമ്മിച്ച് അറിയാതെ ഒന്നു ചിരിച്ചുപോയി.

കാലം ഏറെ കടന്നുപോയി. കൊച്ചുഫ്രോക്കിട്ടുനടന്ന ലില്ലി ഇപ്പോൾ മെഡിക്കൽ കോളജിലാണ്. എന്നിട്ടും അവൾ ആ പഴയ കുസൃതി മറന്നിട്ടില്ല.

അച്യുതൻനായരുടെ നോട്ടം ഇരുവശത്തെയും വൻമരങ്ങളിൽ പതിഞ്ഞു. ആ വൻമരങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ പിറകിൽ അവൾ ഒളിച്ചിരിപ്പുണ്ട്. തീർച്ച. ഈ അച്യുതൻനായരെ കളിയാക്കുവാൻ. കുസൃതിക്കാരീ, നീയിങ്ങു വാ. നിനക്ക് ഒരു നല്ല അടി തരുന്നുണ്ട്. ഈ അച്യുതൻനായർ...

അച്യുതൻ നായർക്ക് വയസ്സായി. അയാൾ സ്വയം പറഞ്ഞു. കളിക്കാനും ചിരിക്കാനുമുള്ള പ്രായമല്ല ഇത്. കൂടാതെ ബി.പിയുടെ ഉപദ്രവവും ഉണ്ട്...

അയാൾ വയ്യാതെ നടന്നുനടന്ന് ഓരോ വൻമരത്തിന്റെയും പിറകിൽ അവളെ തിരഞ്ഞു. ഓരോ മരത്തിന്റെയും അരികിൽ എത്തുമ്പോൾ അവൾ കിലുകിലാ ചിരിച്ചുകൊണ്ട് അതിന്റെ പിറകിൽ നിന്ന് ഓടിവരും എന്നു വിചാരിച്ചു.

നടന്നുനടന്ന് കാലുകൾ കഴച്ചു. അച്യുതൻനായർ ആകെ തളർന്നു.

"എന്റെ ഭഗവതീ, കോഴിച്ചോരക്കൊണ്ടൊരു കുരുതി. എന്നെ ഇങ്ങനെ പരീക്ഷിക്കല്ലേ..."

അയാൾ അവശനായി കാറിന്റെ ബോണറ്റിന്മേൽ ചാഞ്ഞുനിന്നു. പൊടുന്നനവേ പിൻസീറ്റിൽ കിടന്നിരുന്ന സൂട്ട്കെയിസും കാസറ്റ് പ്ലെയറും അവിടെയില്ലെന്ന് അയാൾ കണ്ടു. ഉടനെ അയാൾ തലകറങ്ങി കാറിന്മേൽ കുഴഞ്ഞുവീണു.

കുറേനേരം കഴിഞ്ഞപ്പോൾ അയാൾ കണ്ണുതുറന്നു. വായിൽ ഒരുതുള്ളി വെള്ളമില്ല. അയാൾ സാവധാനം എഴുന്നേറ്റു നിന്ന് വാച്ചിൽ നോക്കി. ലില്ലി പോയിട്ട് ഒരു മണിക്കൂർ കഴിഞ്ഞുകാണണം.

അച്യുതൻനായർ വണ്ടിയിൽ കയറി കാറ് സ്റ്റാർട്ട് ചെയ്തു. വളരെ പ്രയാസപ്പെട്ട് റിവേഴ്സ് എടുത്ത് അയാൾ കാർ തിരികെ ഓടിച്ചു. ശരീരമാകെ വിറയ്ക്കുകയാണ്. കണ്ണുകൾക്കു മുമ്പിൽ ഇരുട്ട്.

പോക്കുവെയിൽ വീണ കാട്ടുപാതയിൽ നിന്നു കാർ ഹൈവേയിലേക്കു കയറി. അപ്പോഴും അയാളുടെ ശരീരം വിറയ്ക്കുന്നുണ്ടായിരുന്നു.

അഞ്ചരമണിക്ക് അയാൾ മാമന്നൂരിൽ എത്തി. പരിചയമുള്ള ഒരു പെട്രോൾ പമ്പിൽ കയറി നാട്ടിലേക്ക് ഒരു ട്രങ്ക് കാൾ ബുക്കുചെയ്തു. കാത്തിരിക്കവേ അയാളുടെ ചിന്തകൾ കാടുകയറി. യജമാനനോട് എന്തു പറയും? എന്റെ ഭഗവതീ, എന്റെ ജീവനെടുക്കുന്നില്ലല്ലോ നീയ്...

അയാൾ എന്തെല്ലാമോ പിറുപിറുത്തു. ചുണ്ടുകൾ കടലാസുപോലെ വിളറിയിരിക്കുന്നു.

"എന്താ മൂപ്പരെ, സുഖമില്ലെ?"

അച്യുതൻനായരുടെ പാരവശ്യം കണ്ട് പെട്രോൾപമ്പുടമ സാമി തിരക്കി.

"വെള്ളം...."

മരണജലത്തിനെന്നപോലെ അച്യുതൻനായർ ചുണ്ടുകൾ പിളർത്തി. സാമി ഒരു പയ്യനെവിട്ട് ഒരു ചൂടുചായ വരുത്തി. അതു് ഉള്ളിൽ ചെന്നപ്പോൾ അച്യുതൻനായർക്കു് അല്പം ആശ്വാസം തോന്നി.

"നിങ്ങള് എവിടുന്ന് വരുന്നു മൂപ്പരെ?"

"കാട്ടിൽന്ന്."

സാമിയും പയ്യനും പരസ്പരം മുഖത്തു നോക്കി. അവർക്കു മനസ്സിലായില്ല. അച്യുതൻനായരെ കണ്ടിട്ട് ഒരു നായാട്ടുകാരനെപ്പോലെയില്ലല്ലോ.

"ഇവിടെ കെടന്നോളൂ."

സാമി അവിടെ ഉണ്ടായിരുന്ന ഒരു ബെഞ്ചു ചൂണ്ടിക്കാണിച്ചു.

അച്യുതൻനായർ ബെഞ്ചിൽ നീണ്ടുനിവർന്നു കിടന്നു് തോർത്തുകൊണ്ടു വീശി. ഉടനെ അയാൾ എഴുന്നേറ്റിരിക്കുകയും ചെയ്തു. ടെലിഫോണിൽ മണിയടിക്കുമ്പോൾ മുതലാളിയോട് എന്തു പറയും? അതാലോചിച്ച് അയാൾ കുടിനീരിറക്കി.

സന്ധ്യയായപ്പോൾ ഫോൺ ശബ്ദിച്ചു. അകലെനിന്ന് സി. കെ. യുടെ "ഗംഭീരമായ ഹല്ലോ" ഹല്ലോ ശബ്ദം.

"അച്യുതൻനായരാ..."

"ഏതു് നായരു്? ഒന്നുച്ചത്തിൽ പറയണം."

"ഡ്രൈവറ് അച്യുതന്നായരു്."

"ങ്ഹും എന്തുപറ്റി അച്യുതന്നായരെ? എവിടുന്നാ വിളിക്കുന്നതു്?"

"മാമന്നൂരുന്ന്..."

തുടര്ന്ന് ഒന്നും പറയാൻ കഴിയാതെ അയാൾ ഒരു ബിംബംപോലെ നിന്നു.

"അച്യുതന്നായരെ, അച്യുതന്നായരെ—"

"മോളെകാണുന്നില്ല..."

അച്യുതൻനായർ തേങ്ങി.

അതിൽക്കൂടുതലായി ഒ



ന്നം അയാൾക്കു പറയുവാൻ കഴിഞ്ഞില്ല.

''എന്തു്?''

ടെലിഫോണിൽ സി. കെ. യുടെ അലച്ച്. അച്യുതൻനായരുടെ കൈയിൽ നിന്നു് റിസീവർ താഴെ വീണു. നിലത്തു കിടക്കുന്ന റിസീവറിൽനിന്നു് ''ഹല്ലോ'' ''ഹല്ലോ'' എന്നു തുടർച്ചയായ വിളി.

സാമിയും പദ്മനം മുഖത്തോടുമുഖം നോക്കി.

അല്പനേരം കഴിഞ്ഞപ്പോൾ നിലത്തു കിടക്കുന്ന ഫോൺ നിശ്ശബ്ദമായി. അച്യുതൻ നായർ റിസീവറിൽ നോക്കി ചലനമററു നിന്നു. അയാൾ തന്റെ ജീവനെടുക്കുവാൻവേണ്ടി ഭഗവതിയോടു് നിശ്ശബ്ദം കേഴുകയാണു്. ഇനിയൊരിക്കലും ഒരു മനുഷ്യജന്മം തനിക്കു വേണ്ട.

സി. കെ. കുറേ നേരം ടെലിഫോണിൽ 'ഹലോ' 'ഹലോ' എന്നു പറഞ്ഞുകൊണ്ടിരുന്നു. അവസാനം വീണ്ടും ഡയൽ ടോൺ കേട്ടു തുടങ്ങിയപ്പോൾ അയാൾ റിസീവർ താഴെവച്ചു.

ലില്ലി എവിടെ പോകുവാൻ? കാണാതെയാകുവാൻ ഒരു കുട്ടിയൊന്നുമല്ലല്ലോ. അയാൾക്കു് വിശ്വാസം വന്നില്ല. ആരെങ്കിലും തന്നെ കളിയാക്കുവാൻവേണ്ടി പറഞ്ഞതായിരിക്കുമോ? ലക്ഷപ്രഭുവായ സി. കെ. ക്കു് ധാരാളം ശത്രുക്കളുണ്ടു്. ധനവും സമ്പത്തും വർദ്ധിക്കുന്നതോടെ ശത്രുക്കളുടെയും അസൂയക്കാരുടെയും എണ്ണവും പെരുകിവരുകയാണു്. അവരിൽ ആരെങ്കിലും കരുതിക്കൂട്ടി ചെയ്ത വിദ്യയായിരിക്കുമോ?

പക്ഷേ, അച്യുതൻ നായരുടെ സ്വരം...

പത്തുമുപ്പതു കൊല്ലങ്ങളായി നിത്യേന കേൾക്കുന്ന ശബ്ദമാണു്. ആ ശബ്ദംതന്നെയാണു് അയാൾ കേട്ടതു്. സി. കെ. ക്കു് തെററുകയില്ല.

സി. കെ. യുടെ വെളുത്ത വിശാലമായ നെററിയിൽ ചുളിവുകൾ വീണു. ആലോചിക്കും തോറും അതു് അച്യുതൻനായരുടെ സ്വരം തന്നെയാണെന്നു് അയാൾക്കു് ഉറപ്പായി.

''ആരാ വിളിച്ചതു്?''

''മേജർ നമ്പ്യാർ.''

അയാൾക്കു പെട്ടെന്നു് അങ്ങനെ പറയുവാനാണു് തോന്നിയതു്. അയാൾ ഭാര്യയുടെ മുഖത്തു നോക്കിയില്ല. അസ്തമയസൂര്യൻപോലെ തുടുത്തിരുന്ന ആ വലിയ മുഖം.

''രേവതീ, കാറിന്റെ കീ—''

അയാൾ ഷർട്ടെടുത്തിട്ടു് ഭാര്യയുടെ കൈയിൽനിന്നു കാറിന്റെ താക്കോൽ വാങ്ങി ധൃതിയിൽ പുറത്തിറങ്ങി. അവർ എന്തോ ചോദിച്ചുകൊണ്ടു പിറകെവന്നു. അയാൾ തിരക്കിൽ എന്തോ പറഞ്ഞു. അവർ വ്യക്തമായി കേട്ടില്ല. ഗെയിററു് കടന്നു് കാർ നിരത്തിലിറങ്ങി, ഇടത്തോട്ടു തിരിഞ്ഞു്, അതിവേഗം പാഞ്ഞുപോയി.

കടൽക്കരയുടെ അരികിലുള്ള ക്ലബ്ബിന്റെ മുമ്പിൽ സി. കെ. യുടെ കാർ ഇരമ്പിനിന്നു. ക്ലബ്ബിന്റെ പുറംമതിലിനു വെളിയിൽ റോഡിൽ കാറുകളുടെ നീണ്ട നിര. കൂട്ടത്തിൽ മേജർ നമ്പ്യാരുടെ ക്രിംസൺ ഫിയററും കാണാം.

''ഹല്ലോ സി. കെ—''

ഒരു കൈയിൽ നീണ്ട ബിയർ ഗ്ലാസും മറുകൈയിൽ ശീട്ടുകളുമായി മേജർ നമ്പ്യാർ സി. കെ. യെ സ്വാഗതംചെയ്തു.

വട്ടമേശകൾക്കുചുററും റമ്മി പിരിമുറുകുകയാണു്. ചാരത്തട്ടുകളിൽ നിറയുന്ന ബെൻസൻ ആൻഡു് ഹെഡ്ജസിന്റെ തുണ്ടുകൾ.

''ജസ്റ്റു് എ മോമെൻറു് പ്ലീസ്—''

സി. കെ. മേജർ നമ്പ്യാരെ തന്റെ അരികിലേക്കു വിളിച്ചു. ശീട്ടും ബിയർ ഗ്ലാസും മേശയിന്മേൽ വച്ചു്, കസേര പിറകോട്ടു തള്ളി, മേജർ എഴുന്നേററു. അയാൾക്കു് ആറടിയിലധികം ഉയരം കാണണം, ചെറുതായി വെട്ടിയ തലമുടിയും കട്ടികൂടിയ മീശയും. രണ്ടും ഡൈ ചെയ്തു കറുപ്പിച്ചതാണു്.

''എക്സ്ക്യൂസ് മീ ജൻറിൽമെൻ.''

മേജർ നമ്പ്യാർ സി. കെ. യുടെകൂടെ വരാന്തയിലേക്കു ചെന്നു. ആദ്യം നമ്പ്യാരും വിശ്വസിച്ചില്ല. ഏതോ ഒരു ശത്രു അച്യുതൻനായരുടെ സ്വരം അനുകരിച്ചു് വിളിച്ചതാണു് എന്നായിരുന്നു മേജറുടെ അഭിപ്രായം.

''ജസ്റ്റു് ഫോർഗെററിററു്.''

നമ്പ്യാർ ഉപദേശിച്ചു.

പത്തു മിനിട്ടുനേരത്തെ ചർച്ചയ്ക്കു ശേഷം അവർ ഒരു തീരുമാനമെടുത്തു.

''ലെററസ് വെയ്ററ് ആൻഡു് സീ.'' നമ്പ്യായാർ പറഞ്ഞു. ''ഇനിയൊരു കോൾ വരുകയാണെങ്കിൽ വീ വിൽ ഗോ ദെയർ.''

മേജർ കളിമതിയാക്കി സി. കെ യുടെ കൂടെ പോയി. മട്ടുപ്പാവിലിരുന്നു് അവർ ഐസ്ക്യൂബ്സിട്ടു് സ്കോച്ചു് കഴിച്ചു. ബെൻസൻ ആൻഡു് ഹെഡ്ജസ് വലിച്ചൂതി. തണുത്ത ചീസിൻ തുണ്ടുകൾ തിന്നു. ക്രമേണ അവർ ലില്ലിയുടെ കഥ മറന്നു. മട്ടുപ്പാവിൽ ഉച്ചത്തിലുള്ള പൊട്ടിച്ചിരികൾ മുഴങ്ങി. തലശ്ശേരിക്കു മുകളിൽ നക്ഷത്രങ്ങൾ ഉറക്കംതൂങ്ങി നിൽക്കുകയാണു്. കടൽപ്പാലത്തിനു മുകളിലൂടെ ഉപ്പുരസമുള്ള കാററു വീശി.

രാവേറെച്ചെന്നപ്പോൾ ഒരിക്കൽക്കൂടി ടെലിഫോൺ ശബ്ദിച്ചു. ഫോർക്കിൽ ചുററിയ സ പഗററി തിരികെ പ്ലെയിററിൽ വച്ചു് സി. കെ. ഫോണിനരികിൽച്ചെന്നു. മേജർ നമ്പ്യാർ കാതോർത്തു.

സി. കെ. കേട്ടു:

''ദിസീസ് ആർ. പെരിയ സാമി ഫ്രം മാമന്നൂർ സ്പീക്കിങ്...'

(തുടരും)

## ഹിമാചലകഥകൾ

# സൗന്ദര്യപ്പിണക്കം

ഗർവാലി കുടുംബം കുമയോൺ ഗ്രാമത്തിലാണു താമസം. ഭാര്യയും ഭർത്താവും കൊച്ചുമകനും.

''വീട്ടുവേലയെല്ലാം ചെയ്യണം, മുററമടിച്ചുവാരണം, എട്ടുനാഴികയകലെ ഉൽസവത്തിനു പോകണം, തീററ മുഴുവൻ വച്ചുവാങ്ങി വിളമ്പണം, എന്തൊരു പാടാണിതു്. എന്നെക്കൊണ്ടിങ്ങനെ മടുക്കാനാവില്ല'' ഭാര്യ കുശപിശുക്കു വട്ടംകൂട്ടി. ഭർത്താവു് ഇതുകേട്ടു ചിരിച്ചു.

''പശുവിനെ മേയ്ക്കുകയും, കൃഷിപ്പണി ചെയ്യുകയും തൊട്ടതെല്ലാം വാങ്ങുകയും ചെയ്യുമ്പോലെ വല്ലതുമുണ്ടോ ഇതു്. നിനക്കു സുഖമല്ലേ. പാടെനിക്കാണു്.'' അയാൾ പറഞ്ഞു.

ഒന്നും രണ്ടും പറഞ്ഞു വഴക്കായി. രണ്ടുപേരും അങ്ങോട്ടുമിങ്ങോട്ടും മിണ്ടാത്ത പരുവത്തിലെത്തി.

രണ്ടു ദിവസവും കഴിഞ്ഞു.

അന്നൊരു വൈകുന്നേരം ഒരു വഴിയാത്രക്കാരൻ അതുവഴി വന്നു.

ചെന്നപ്പോൾ കൊച്ചുപയ്യൻ മാത്രമേ വീട്ടിലുള്ളൂ. ഭാര്യയും ഭർത്താവും പുറത്തുപോയിരുന്നു.

യാത്രക്കാരനവിടെയിരുന്നു പയ്യനോടു വർത്തമാനം തുടങ്ങി.

''നിങ്ങളാരാ'' കൊച്ചൻ തിരക്കി.

''ഞാനോ. നീഅറിയില്ലേ? മാമൻ.''

അമ്മയുടെ മാമനാണയാളെന്നു പയ്യൻ കരുതി. കാരണം, അവനങ്ങനൊരു മാമനില്ലെന്നറിയാം.

കുറേക്കഴിഞ്ഞു ഭാര്യവന്നു. ഭർത്താവിന്റെ ചങ്ങാതിയായിരിക്കുമെന്നവർ കരുതി.

''മോനേ അതാരാ?'' അവർ തിരക്കി.

''അതോ അമ്മയറിയില്ലേ. മാമൻ.''

ഭർത്താവിന്റെ മാമനായിരിക്കാമെന്നു് അവരും കരുതി.

അച്ഛൻ വന്നു. ''മോനേ ഇതാരാ.''

''ഇതോ, ഇതു മാമൻ.''—ഭാര്യയുടെ മാമനാകാമെന്നാണയാൾ കരുതിയതു്.

നേരം രാത്രിയായി. അത്താഴം കഴിഞ്ഞു് എല്ലാരും ഉറങ്ങി.

വെട്ടംവീണപ്പോൾ ഭർത്താവു് അതിഥിയായ മാമന്റെ മുറി തുറന്നു വിളിച്ചു.

ഹായ്! അയാളവിടില്ല. യാത്രക്കാരൻ പുലർച്ചയ്ക്കേ സ്ഥലംവിട്ടിരുന്നു.

''എടീ, ഒരു വാക്കെങ്കിലും പറയാതെ അയാൾ പൊയ്ക്കളഞ്ഞല്ലോ. മര്യാദകെട്ടവൻ. നിന്റെ വർഗ്ഗമല്ലേ'' ഭർത്താവു കയർത്തു.

''കൊള്ളാം. എനിക്കിരിക്കട്ടെ പഴി. നിങ്ങടെ വർഗ്ഗമല്ലേ.'' ഭാര്യ ചീറി.

**എൻ. എം. നമ്പൂതിരി**






കൗമുദി ന്യൂസ് സർവ്വീസ്




# വിശപ്പിന്റെ സംഗീതം

ദാഹം വല്ലാത്ത ദാഹം. നോവൽ. നൂറനാടു് ഹനീഫ്. പ്രസാധകർ: സാഹിത്യ പ്രവർത്തക സഹകരണ സംഘം. വില–16 രൂപ. നൂറനാടു് ഹനീഫിന്റെ പതിനൊന്നാമത്തെ നോവലാണിതു്. തീക്ഷ്ണമായ കുറെ ജീവിത യാഥാർത്ഥ്യങ്ങൾ ഈ നോവലിലുണ്ടു്. നോവലിസ്റ്റു് ആമുഖത്തിൽ എഴുതുന്നു: ''...ഓർമ്മവച്ച നാൾമുതൽ തീക്ഷ്ണമായ ജീവിതയാഥാർത്ഥ്യങ്ങളുമായി എനിക്കു് ഏററുമുട്ടേണ്ടിവന്നു. എന്തെന്തു ദാരുണാനുഭവങ്ങൾ! വിയർപ്പിന്റെയും വിശപ്പിന്റെയും സംഗീതം എന്നിൽ അലിഞ്ഞുചേർന്നിരിക്കുന്നു. കാലത്തിന്റെ കുഴൽവിളി കേട്ടു് ഞാൻ ഉണർന്നതാണു്...വിശ്രമിക്കാൻ ഇതുവരെ എനിക്കു സമയം കിട്ടിയിട്ടില്ല. ഞാൻ അതൊട്ടു് ആഗ്രഹിക്കുന്നുമില്ല.''

# നാരായണ ഗുരു

നാരായണഗുരു. ജീവചരിത്രം. എം. വിശ്വംഭരൻ. പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം. വില—9 രൂപ 50 പൈസ. 1980–ൽ ഈ ഗ്രന്ഥത്തിന്റെ ഒന്നാം പതിപ്പു വന്നു. 1982 ആഗസ്റ്റിൽ രണ്ടാം പതിപ്പും. ശ്രീനാരായണഗുരുവിന്റെ നിരവധി ജീവചരിത്ര ഗ്രന്ഥങ്ങളുണ്ടു് മലയാളത്തിൽ. യോഗിയും ആത്മജ്ഞാനിയും സാമൂഹ്യ പരിഷ്കർത്താവുമായിരുന്ന ശ്രീ നാരായണഗുരുവിനെ വിവിധ വീക്ഷണകോണുകളിലൂടെ നോക്കിക്കണ്ടു് രചിക്കപ്പെട്ട ഗ്രന്ഥങ്ങളിൽ തീരെ ചെറുതല്ലാത്തൊരു സ്ഥാനം ഈ ഗ്രന്ഥത്തിനുമുണ്ടു്. സാധാരണ ജനങ്ങൾക്കു് ശ്രീ നാരായണ ഗുരുവിനെ അടുത്തറിയാൻ സഹായിക്കുന്ന വിധത്തിലാണു് ഈ ജീവചരിത്രം രചിക്കപ്പെട്ടിട്ടുള്ളതു്. വിശ്വംഭരന്റെ ഭാഷ അകൃത്രിമവും ലളിതവുമാണു്. പതിനെട്ടു



അദ്ധ്യായങ്ങൾ. പ്രൊഫസർ അമ്പലപ്പുഴ രാമവർമ്മയുടെ അവതാരിക. ഗീതാനന്ദസ്വാമി, കെ. കെ. വിശ്വനാഥൻ, പ്രൊഫസർ പി. എസ്. വേലായുധൻ, നിത്യചൈതന്യയതി, ടി. കെ. ജി. നായർ, പ്രൊഫസർ ജി. സുകുമാരൻ നായർ, കൈനകരി ഷാജി, കൊട്ടപ്പുന്ന, ഫാ: കെ. ജെ. സെബാസ്റ്റ്യൻ എന്നിവർ ഈ പുസ്തകത്തെക്കുറിച്ചു് പല ഇടങ്ങളിലായി രേഖപ്പെടുത്തിയ അഭിപ്രായങ്ങൾ ഇതിൽ എടുത്തു ചേർത്തിട്ടുണ്ടു്.

# മൂന്നു കൊച്ചു ലോകങ്ങൾ

തേതിപുത്രി, ദാഹം, റപ്പായി (നോവലെററുകൾ) ജി. വിവേകാനന്ദൻ. പ്രസാധകർ: സാഹിത്യപ്രവർത്തക സഹകരണ സംഘം. വില–17 രൂപ. ആർദ്രമായ ഹൃദയമുദ്ര



... പതിഞ്ഞ മൂന്നു ... ലോകങ്ങൾ. ഈ മൂന്നു രചനകളിൽ ദാഹം മുന്നിട്ടു നിൽക്കുന്നു. ഈ കഥയിലെ കരുണാകരക്കുറുപ്പും രേണുകയും അസാധാരണ ചിത്തവൃത്തികളുടെ ഉടമകളാണു്. ഒരു ഭാര്യയുടെ ഇഷ്ടാനിഷ്ടങ്ങൾ സാധിച്ചുകൊടുക്കാൻ വേണ്ടി മാത്രം ജീവിക്കുന്ന കരുണാകരക്കുറുപ്പു് എന്ന ഹെഡ്മാസ്റ്ററുടെ അന്തഃസംഘർഷത്തിന്റെ ലോകം അതി തീവ്രമായി ഈ നോവലെററിൽ വരച്ചുവച്ചിരിക്കുന്നു.

# പാലപ്പൂമണം

പാലപൂത്ത മണം. നോവൽ. വല്ലച്ചിറ മാധവൻ. പ്രസാധകർ കറൻറു് ബുക്സ്: വില–6 രൂപ. പതിവുപോലെ ഒരു റാംമോഹന്റെയും ഒരു രാജലക്ഷ്മിയുടെയും പ്രേമത്തിന്റെ കഥയാണിതു്. അതിനൊത്ത ഭാഷയും ആഖ്യാനശൈലിയും. നോവൽ ഇങ്ങനെ തുടങ്ങുന്നു. ''ഗ്രാമം! ജനിച്ചുവളർന്ന മണ്ണു്! ഒരു വേഴാമ്പലിനേറതു മാതിരി അശോകന്റെ അന്തരംഗം ദാഹിച്ചു പൊരിയുകയായിരു




ന്നു. ഈ നാട്ടിൽ കാലുകുത്തുവാനും ഇവിടത്തെ പ്രകൃതി വിഭവങ്ങൾ കൺകുളർക്കെ കാണുവാനും മനസ്സു് തുടിച്ചു. ഒടുവിൽ ഇതാ, ആ സ്വപ്നം പൂവണിഞ്ഞിരിക്കുന്നു. ജോലിത്തിരക്കുകളിൽ നിന്നു് തലയൂരിപ്പോരുന്നതിനു നന്നേ ബുദ്ധിമുട്ടിയെങ്കിലും...''

# കുട്ടിയുടെ ലോകം

കുട്ടിയുടെ 123 കാർട്ടൂണുകൾ LAUGH WITH KUTTY എന്ന പേരിൽ സമാഹരിക്കപ്പെട്ടിരിക്കുന്നു. 35 രൂപയാണു വില. പ്രസാ: Ananda Publishers, Private Limited, 45 Beniatola Lane Calcutta-700009. കുട്ടിഎന്ന പി. കെ. എസ്. കുട്ടി ഇന്ത്യയിലെ ഒന്നാംനിര കാർട്ടൂണിസ്ററുകളിൽപ്പെടുന്നു. ഈ സ




മാഹാരത്തിലുള്ള രചനകളിൽ മിക്കവൊറും ഹിന്ദുസ്ഥാൻ ടൈംസിൽ പ്രത്യക്ഷപ്പെട്ടതാണു്. കുട്ടിയുടെ രാഷ്ട്രീയ സംബന്ധിയായ കാർട്ടൂണുകൾ ഉപരിതലത്തിൽ മൃദുവായിത്തോന്നുമെങ്കിലും അതിന്റെ ആഴത്തിൽ ആയിരം കൂരമ്പുകൾ സൂക്ഷിക്കപ്പെട്ടിട്ടുണ്ടാവും.

# നോവൽ അവസാനിക്കുന്നു



വെള്ളേപ്പം, പോത്തിറച്ചി, ചെത്തി ഇറങ്ങിയ പടി ഒരു കുടം കള്ള്.

സവാളയും പച്ചമുളകും അരിഞ്ഞ് അല്പം തൈരും ഉപ്പുനീരും ഒഴിച്ച തയ്യാറാക്കിയ കിച്ചമ്പർ.

പിഞ്ഞാണികളിലെ തീൻ വിഭവങ്ങൾ കുറഞ്ഞുകുറഞ്ഞു വന്നു. കള്ളുനിറച്ച കോപ്പകൾ പലവട്ടം കാലിയായി.

പരമുവിൻെറ കഥ കേട്ട് അങ്കമാലിക്കാരൻ പിറകോട്ടാഞ്ഞു. കുറച്ചുസമയം കണ്ണടച്ചിരുന്നു. അപ്പോൾ അയാൾക്ക ബോധോദയമുണ്ടായി.

''എടോ പരമുച്ചോനെ'' അയാൾ വിളിച്ചു. ''തനിക്ക തെററുപററീത് എവിടാന്നറിയാമോ?''

''അന്തോണിച്ചേട്ടൻ തന്നെ പറ.'' പരമു ആ ഭാരം അങ്കമാലിക്കാരനുതന്നെ വിട്ടുകൊടുത്തു.

''എടോ'' അന്തോണി കണ്ണു തുറന്നു. ''കടിച്ചില്ലേലും പാമ്പ് പത്തിവിടത്തി ആടണം. കാണുന്നോര് കാണുന്നോര് പേടിച്ചോടിക്കോളും.''

അയാൾ മുന്നോട്ടാഞ്ഞു.

''മററുള്ളോരടെ മുമ്പീ പാവം ചമഞ്ഞതാ തൻെറ തെററ്.'' അയാൾ പറഞ്ഞു. ''ഒരു കൊച്ചുപിച്ചാത്തീം എളീതിരുകി മററുള്ളോരെ മുഴപ്പിച്ചു നിന്നെങ്കി തനിക്ക വേലേണ്ടാർന്ന്. തൻെറ നാട്ടീ തന്നെ രാജാവായി നടക്കാരുന്നില്ലെ?''

''ശരിക്കും ഞാനൊരു പാവാ അന്തോണിച്ചേട്ടാ.'' പരമു ഒരു സത്യം തുറന്നു പറഞ്ഞു: ''ഒരെറുമ്പിനെക്കൂടി കൊല്ലാനുള്ള മനക്കട്ടി ഈ പരമൂനില്ല.''

അയാളുടെ മിഴികൾ മേല്പോട്ടുയർന്നു.

''പിന്നെ അന്നങ്ങനെ...''

പറയാൻ വന്നതു മുഴമിപ്പിച്ചില്ല. അമീൻ ഗോപാലമേനോനെ കുത്തിക്കൊന്ന രംഗം അയാൾ മനസ്സിൽ കാണുകയായിരുന്നു.

ചീററിത്തെറിക്കുന്ന ചോര...രക്തം പുരണ്ട കത്തി...പരമു ഞെട്ടിവിറച്ചു.

''ഹയ്യോ!'' അയാൾ വിളിച്ചുകൂകി.

''എന്നാ...എന്നാത്.'' മെഴ്സി ഓടിയെത്തി.

പരമുവിൻെറ ശരീരത്തിൽനിന്ന് വിയർപ്പൊഴുക്കുമറിയുന്നു.

''താനാള കൊള്ളാലോടോ. മനുഷേനെ പേടിപ്പിക്കാനാ തൻെറ ബാവം?'' തികഞ്ഞ ശാന്തതയോടെ അങ്കമാലിക്കാരൻ അയാളെ സോഫയിൽ പിടിച്ചുകിടത്തി. എന്നിട്ട് റെഗുലേററർ തിരിച്ച ഫാനിൻെറ വേഗതകൂട്ടി.

''എനിക്കൊന്നുല്ല അന്തോണിച്ചേട്ടാ.''

അല്പനേരം വിശ്രമിച്ചതിനു ശേഷം പരമു എഴുന്നേൽക്കാൻ ശ്രമിച്ചപ്പോൾ അന്തോണി തടഞ്ഞു:

''വരട്ടെടോ. താനവടെ കെടാ.''

തോർത്തുകൊണ്ട് അയാൾ പരമുവിൻെറ വിയർപ്പൊപ്പി.

''ആണത്തം വേണടോ പോഴാ'' അയാൾ കളിയാക്കി. ''പിന്നെ ചുമ്മാണ്ടാണോ ഡബർപ്പുന്തു തട്ടംപോലെ ആ ചോത്തി തന്നേട്ട തട്ടീത്?''

പരമു ദയനീയമായി നോക്കി.

''ചവത്തി കുത്താതെ അന്തോണിച്ചേട്ടാ.''

അയാൾ എഴുന്നേററിരുന്നു. പെട്ടെന്നുണ്ടായ മനഃക്ഷോഭം നീങ്ങിക്കിട്ടിയപ്പോൾ വീണ്ടും പഴയ പരമുവായി.

''അതൊക്കെ വിട്ടുകളേടോമാടേ'' അന്തോണി വീണ്ടും കോപ്പനിറച്ചു. ''തനിക്കൊരു വിശേഷം കേക്കണോ?''

''എന്നതാ? പറ.''

അയാൾ ഒരു രഹസ്യം വെളിവാക്കി.

''ഇന്നു തനിക്ക സൊന്തായി ഈ എർണാളത്തൊരു സലോണ്ട്.''

യിലും ബസ്സ്റ്റാൻറിലും റെയിൽവേ സ്റ്റേഷനിലുമെല്ലാം അന്തോണിയുടെ സാമന്തന്മാർ. മരണം നടക്കുന്നുണ്ടെങ്കിൽ അതു യമനറിഞ്ഞ്. വഴിവിട്ട് പണമുണ്ടാക്കുന്ന ഏതു കാര്യത്തിലും അന്തോണിക്കൊരു പങ്ക്.

''ഒന്നോത്തോട്ടടാ മാടുകളേ'' കൂടക്കൂടെ അയാൾ ഓർമ്മിപ്പിക്കും. ''രക്ഷപിടിക്കണേ മുമ്പ് മാടുകളെ അറഞ്ഞിരുന്ന കയ്യാട്. വെട്ടീം കൊന്നും അറപ്പു തീർന്നോനാ ഈ അന്തോണി.''

പട്ടണത്തിൻെറ വളർച്ചയ്ക്കൊപ്പം പെരുകിവരുന്ന കുടികയററക്കാർ. ആവശ്യക്കാർക്ക പുളകം വിററു പിഴയ്ക്കാനെത്തുന്ന ജനസ്സുകൾ. മണിമേടകൾ മുതൽ പള്ളി സെമിത്തേരിവരെ. ഇരുട്ടുകുടിപാർക്കുന്ന കടത്തിണ്ണകളിൽ. ഇടവഴികളിൽ. ലോഡ്ജുകളിൽ. അവരെ കാത്ത് സാമന്തന്മാർ പട്ടണത്തിൻെറ കവാടങ്ങളിൽ. സിരാകേന്ദ്രങ്ങളിൽ.

ഒരിക്കലും ഉറങ്ങാത്ത പട്ടണം. രാവും പകലും ഉണർന്നു. വൃദ്ധവേശ്യയുടെ പൂച്ചയുറക്കംപോലെ വല്ലപ്പോഴും ഒന്നു മയങ്ങി സംതൃപ്തിപ്പെട്ടു. വരുന്നവരുടെ

## എം. എം. മേനോൻ

''ചുമ്മാണ്ട് വാട്ടാതെ അന്തോണിച്ചേട്ടാ'' പരമുവിനതു വിശ്വാസമായില്ല. യമനറിയാതെ മരണമോ.

''നേരു്'' മെഴ്സി കയറിപ്പറഞ്ഞു. ''ഈ കാരിക്കാ മുറീത്തന്നെ. കേറിക്കെടക്കാൻ പാകത്തിന് ചെറിയൊരു പോരേം.''

എന്നിട്ടും വിശ്വാസമായില്ല.

കാരിക്കാമുറിയിൽ സാമ്രാജ്യം പടുത്തുയർത്താൻ അങ്കമാലിക്കാരനു തുണ, മെഴ്സിച്ചേടത്തി. കൊച്ചുനാണി മിടുക്ക കാണിച്ചതു് ചെത്തുകാരനെ ചാക്കിട്ടു പിടിക്കാൻ. സന്താനങ്ങളുടെ എണ്ണം കൂട്ടാൻ.

ഒരു കാൽ നൂററാണ്ടു മുമ്പ്. അങ്കമാലിക്കാരനു നന്നേ ചെറുപ്പം. എറണാകുളം പട്ടണം കൗമാരപ്രായത്തിൽ. അങ്കമാലിക്കാരൻ വന്നു. കണ്ടു. കീഴടക്കി. പട്ടണത്തിൻെറ രാത്രികാല ഭരണം അങ്കമാലിക്കാരൻെറ കൈയിലമർന്നു. ബോട്ടുജെട്ടി

യും പോകുന്നവരുടെയും കാലൊച്ചകൾ ശ്രദ്ധിച്ചു. ഓടകളുടെ വിയർപ്പുമണം കൊണ്ട് അതിഥികളെ വീർപ്പുമുട്ടിച്ചു. കൊതുകുകളായി അവരുടെ രക്തം ഊററിക്കുടിച്ചു.

വേമ്പനാട്ടു കായലിലൂടെ ഓടിക്കിതച്ചെത്തിയ ബോട്ടിൽനിന്ന് അവളിറങ്ങി, ചെറിയൊരു പെൺകുട്ടി, പാവാടപ്രായം. അവളുടെ കണ്ണുകളിൽ അമ്പരപ്പ്.

മണി പത്തെങ്കിലുമായിക്കാണും, മുനിഞ്ഞുകത്തുന്ന വൈദ്യുത ദീപങ്ങളും, ബഹളമൊഴിഞ്ഞ ബോട്ടുജെട്ടി, സൗമ്യമായ ഒരു മുഖംപോലും കാണാനില്ല.

അവൾക്ക കരച്ചിൽ വന്നു. ബോട്ടുവന്നെത്തുന്ന സമയത്തെക്കുറിച്ച് ഊഹമില്ലാത്തതുകൊണ്ടു പിണഞ്ഞ അബദ്ധം.

അവൾ സ്വയം ശപിച്ചു.

അന്തോണിയുടെ സാമന്തന്മാർ അവളെ വളഞ്ഞു. അവരുടെ വയററിൽ



പുളിച്ച കള്ള്. തലയിൽ സാത്താൻെറ പൊറുതി.

ചെന്നായ്ക്കളുടെ കൊതിമൂത്ത കണ്ണുകൾ അവളെ ഉഴിഞ്ഞു. അവളൊരു വഴിതെററിവന്ന മാലാഖ.

''പെങ്ങക്ക് എവടാ പോണ്ടത്?'' അവർ അടുത്തുകൂടി.

അവരുടെ ദുഷ്ടഭാവങ്ങൾ കണ്ടു പകച്ചെങ്കിലും അവൾ പറഞ്ഞു.

''മഠത്തിലോട്ട്''

''മടത്തിലോട്ടോ?'' തല നേരേ നിൽക്കാത്ത ഒരു കുടിയൻ ചിരിച്ചു. ''ഈ രാത്രീത്തന്നെ കർത്താവിൻെറ മണവാട്ടിയാകണന്നാ പെങ്ങടെ മോഹം?''

''ഒത്തിരി ദൂരോണ്ടോ?'' ഭയസംഭ്രമങ്ങളോടെ അവൾ ചോദിച്ചു. ''ഒത്തിരിയുണ്ടോന്നേ.''

ഒന്നു കൂകിയാൽ കേൾക്കുന്ന ദൂരത്തിൽ മഠം. പക്ഷേ ഒരു സാമന്തൻ പറഞ്ഞു:

''ഏയ്, ഏറിവന്നാൽ ഒരു ടൂ—ത്രീ മൈൽസ്.''

''ഹയ്യോ'' അവൾക്ക കരച്ചിൽ വന്നു, ''ഞാനിനി എന്നാ ചെയ്യും മാതാവേ.''

''പെങ്ങളൊന്നും ചെയ്യണ്ടാ. ചെയ്യത്തെല്ലാം ഞങ്ങട വക ഫ്രീ'' സാമന്തന്മാരുടെ ഔദാര്യം. ''നാളെ നേരം പരപരാ വെളുക്കണേ മുമ്പ് പെങ്ങളെ മടത്തിലെത്തിച്ചുതരാം. പോരെ?''

''പക്ഷേങ്കി'' വ്യവസ്ഥ പിറകെ. ''കർത്താവിൻെറ മണവാട്ടിയാകുംമുമ്പെ ഇന്നു രാത്രി പെങ്ങള് ഞങ്ങടെ മണവാട്ടി.''

അവർ ആഭാസകരമായി പൊട്ടിച്ചിരിച്ചു.

''നിറുത്തട മാടുകളെ.''

ഒരു ഗർജ്ജനം. എങ്ങുനിന്നോ ചാടിവീണ അങ്കമാലിക്കാരൻ.

നേതാവിൻെറ തീക്ഷ്ണമായ നോട്ടത്തിൽ ആട്ടിൻകുട്ടികളായി മാറിയ ചെന്നായ്ക്കൾ. സാമന്തന്മാരുടെ തലേക്കെട്ടുകൾ അഴിഞ്ഞു. അവർ മന്ദം മന്ദം പിറകോട്ടുവലിഞ്ഞു.

ശ്വാസോച്ഛ്വാസം ചെയ്യുന്നതുപോലും നിയന്ത്രിച്ച്. ഭയന്ന്.

''ഓടിനെടാ മാടുകളെ.''

മാടുകൾ ജീവനുംകൊണ്ട് ഓടി. ഉള്ളിലുയർന്ന പ്രതിഷേധം ഉള്ളിൽത്തന്നെ കെട്ടടങ്ങി. നേതാവിന് നായ്ക്കളുടെ സ്വഭാവം. വിശിഷ്ടഭോജ്യങ്ങൾ കാണുമ്പോൾ കൂടെയുള്ളവരെ മറക്കുന്നു. കുരച്ചോടിക്കുന്നു. എന്നിട്ട് ഒററയ്ക്ക രാജകീയമായ അമൃതേത്ത്.

സാമന്തന്മാർ നിഷ്ക്രമിച്ചപ്പോൾ വിറങ്ങലിച്ചുനിൽക്കുന്ന പെൺകുട്ടിയുടെ നേരേ അന്തോണി തിരിഞ്ഞു:

''എവിടന്നാ കൊച്ചെ നീ വരണെ?''

''ചങ്ങനാശേരിയിൽനിന്ന്''

''എന്നതാ കൊച്ചെ നിൻെറ പേര്?''

''മെഴ്സീന്ന്''

കഴിയുന്നത്ര സൗമ്യതവരുത്തിക്കൊണ്ട് അന്തോണി ചോദിച്ചു.

''മെഴ്സിക്കൊച്ചിന് എങ്ങടാ പോവണ്ടെ?''

''മഠത്തിലോട്ട്'' അവൾ പറഞ്ഞു. ''അങ്ങോട്ട് ഒത്തിരിദൂരോണ്ടോ ചേട്ടാ?''

അതിനു നേരിട്ടുമറുപടി പറയാതെ



റിക്ഷ ചൂണ്ടിക്കാണിച്ചുകൊണ്ട് അയാൾ പറഞ്ഞു:

''കേറ്.''

ധൈര്യമവലംബിച്ചു കയറി.

റിക്ഷയുടെ കൈ പൊങ്ങി. അന്തോണി പടക്കുതിരയെപ്പോലെ കുതിച്ചു.

''ചേട്ടനെ കർത്താവയച്ചു തന്നതാ.'' മെഴ്സി പറഞ്ഞു. ''അല്ലാരുന്നെങ്കി ആ പിശാചുക്കള്.''

''കൊച്ച് പേടിക്കാതിരി'' അന്തോണി ധൈര്യം പകർന്നു. ''ഈ അന്തോണീനോടു മല്ലിടാൻ ദെയ്‌വോം പിശാശും വളന്നിട്ടില്ല. പിന്നാണോ, മനുഷേര്?''

നിഴലുകൾ ഉറങ്ങുന്ന വഴികളിലൂടെ, ഇരുട്ടും വെളിച്ചവും പുണർന്നു കിടക്കുന്ന ഇടവഴികളിലൂടെ, മുന്നോട്ടു പോകുന്തോറും വെളിച്ചത്തെ വിഴുങ്ങി വീർത്തു വരുന്ന ഇരുട്ട്. അവസാനം ഇരുട്ടുമാത്രം.

മനസ്സിൽ ഉയർന്നുവന്ന ഭയാശങ്കകൾ. മെഴ്സിയുടെ ചങ്കിടിപ്പിന് വേഗതകൂടി.

''ചേട്ടാ'' അവളുടെ തൊണ്ട വിറച്ചു. ''മഠം അടുത്തോ?''

''വേവലാതിപ്പെടാതെ കൊച്ചേ'' അന്തോണി ഓട്ടം തുടർന്നു. ''എത്തിപ്പോയി.''

കാരിക്കാമുറിയിൽ അന്തോണിക്ക് ചെറിയൊരു വാടകമുറി. റിക്ഷ ചെന്നെത്തിയതു് ആ മുറിയുടെ മുമ്പിൽ.

''കൊച്ചകത്തോട്ടുകേറ്.'' അയാൾ വാതിൽ തുറന്നു.

അപ്പച്ചനേയും രണ്ടാനമ്മയേയും ഭയന്ന് ഒളിച്ചോടി, മഠത്തിൽച്ചേരാൻ. വന്നുപെട്ടിരിക്കുന്നതു കടുവയുടെ വായിൽ.

തീപ്പെട്ടിക്കമ്പുരയ്ക്കുന്ന ശബ്ദം. മണ്ണെണ്ണ വിളക്ക തെളിഞ്ഞു.

അന്തിച്ചുനിൽക്കുന്ന മെഴ്സിയുടെ

ലക്ഷക്കണക്കിന്
ജനങ്ങളുടെ മനം
കവർന്ന സൂപ്പർ
ചായ!










"സൂപ്പർ
ലീക്കർ"











Brooke Bond
Super
Dust
Tea

ബ്രൂക്ക് ബോണ്ട്
സൂപ്പർ ഡസ്റ്റ്
ഇന്ത്യയിൽ കൂടുതൽ വില്ക്കപ്പെടുന്ന
പായ്ക്കററ് ചായ.

HTC-BBI-4737


കൈപിടിച്ച് അകത്തു കയററിക്കൊണ്ട് അന്തോണി ചോദിച്ചു:

''നിനക്കെന്നാകൊച്ചേ, മടത്തീ ചേരണോ;''

ഏതോ ഗുഹയ്ക്കുള്ളിൽ എത്തിപ്പെട്ട പ്രതീതി. മുന്നിലൊരു വന്യമൃഗം. തറയിൽ ചിതറിക്കിടക്കുന്ന ബീഡിക്കുററികൾ. അഴുക്കു തുണികൾ. കീറപ്പായ. ഒഴിഞ്ഞ മദ്യക്കുപ്പികൾ.

''എടി കൊച്ചേ'' ഭയന്നുവിറച്ചു നിൽക്കുന്ന മെഴ്സിയുടെ മുഖഭാവം ശ്രദ്ധിക്കാതെ അന്തോണി ഒരു ബീഡിക്കു തീകൊളുത്തി, ''കർത്താവിൻെറ മണവാട്ടിയാകണേലും സുകാ മനുഷേൻെറ മണവാട്ടിയാകുന്നെ.''

മെഴ്സി തേങ്ങി.

''എനിക്കു മഠത്തിൽപോണം.''

''ചെല്ല്. ചെല്ല്.'' അയാൾക്ക് പരിഹാസം ''അമ്മമാര് നിൻെറ മൊകത്തിട്ടുതുപ്പും.'

''എടി കൊച്ചേ.'' അയാൾ അവളെ പിടിച്ച് അരികിലിരുത്തി. ''സ്ത്രീദനോല്യാത്ത ചെല്ലുണ പാവങ്ങളെ അമ്മമാർക്ക് വെലകേടാ.''

''പിന്നെ ഞാനെന്നാചെയ്യും?'' മെഴ്സി നിസ്സഹായതയോടെ ചോദിച്ചു. ''വീട്ടിലോട്ടു തിരിച്ചുചെന്നാ. അല്ലേലും അവരെന്നെ പിടിച്ചോണ്ടുപോവും.''

''ഇവടന്നോ?'' അന്തോണിയുടെ വിളൻ ചിരി. ''നല്ല ചേലായി. ആരാന്നു വച്ചാ വരട്ടെ. അപ്പോ കാണാം ഈ അങ്കമാലിക്കാരൻെറ കയ്യൂക്ക്.''

''അമ്മമാര് ആടോ ഇപ്പോ ചെയ്യോട്ടെ'' മെഴ്സി എഴുന്നേററു. കർത്താവിനെ ഓർത്ത് ചേട്ടനെന്നെ മഠത്തിലോട്ടാക്കിത്താ.''

''ശരി'' അന്തോണി സമ്മതിച്ചു. ''നേരം പൊലരട്ടെ, ഇപ്പോ ഞാൻ പോയി വല്ലോം തിന്നാൻ വാങ്ങിവരാം.''

പുറത്തേക്ക് ഒരോട്ടം.

അപരിചിതമായ നാട്. കൂരിരുട്ട്. രക്ഷപ്പെടാൻ ഒരു മാർഗ്ഗവും കണ്ടില്ല. കയറില്ലാതെ കെട്ടിയിട്ടിരിക്കുന്നു.

ആ വേമ്പനാട്ടുകായലിൽചാടി ജീവിതം ഒടുക്കുകയായിരുന്നു ഭേദം. അവിടെ അപ്പച്ചനില്ല. രണ്ടാനമ്മയില്ല. ഇത്തരം ചെന്നായ്ക്കളുമില്ല.

ഓരോന്നോർത്തിരിക്കുമ്പോൾ രണ്ടു പടല പഴവുമായി അന്തോണിയുടെ തിരിച്ചുവരവ്.

''ഇതേ കിട്ടീള്ളു'' അയാൾ പറഞ്ഞു. ''ഇതുതിന്ന് ഇമ്മിണി വെള്ളോം കുടിച്ചു കെടന്നോ''

ഒരു പച്ചച്ചിരിയോടെ അയാൾതുടർന്നു; ''പൊലന്നട്ട് മടത്തീട്ടു പോവാം''

പുലർന്നതു് അറിഞ്ഞില്ല. ഉറങ്ങിപ്പോയി.

ആദ്യം ഉണർന്നതു് അന്തോണി.

സൂര്യൻ ഉദിച്ചുയർന്നിരിക്കുന്നു. വെയിലിന് ചൂടു തുടങ്ങിക്കഴിഞ്ഞു.

അന്തോണി ഒരു ബീഡി കത്തിച്ചു.

''മെഴ്സിക്കൊച്ചേ, എണീര്'' അയാൾ അവളെ കുലുക്കി വിളിച്ചു. ''നേരം ഇമ്മിണിയായായി, മടത്തിലോട്ടു പോണ്ടേ?''

മെഴ്സി കണ്ണുതുറന്നു. പെട്ടെന്നൊരു സ്ഥലജല വിഭ്രാന്തി. ഞാനെവിടെയാണ്, ശൂന്യമായ മിഴികളോടെ അവൾ അന്തോണിയെ തുറിച്ചു നോക്കി.

ക്ഷണം എല്ലാം ഓർമ്മ വന്നു.

''എണീര്'' അയാൾ തിരക്കുകൂട്ടി. ''മടത്തിലോട്ടു പോവാം.''

''ഞാനെങ്ങോട്ടുമില്ല'' അവൾ മുഖംമറച്ചു.

''അപ്പോ'' അയാൾ ചോദിച്ചു. ''നെനക്കു കർത്താവിൻെറ മണവാട്ടിയാകണ്ടേ കൊച്ചേ?''

''അതിലും സുകം മനുഷേൻെറ മണവാട്ടിയാകുന്നതാ'' അവളുടെ ചുണ്ടുകളിൽ മന്ദഹാസം.

''നീ കൊള്ളാമല്ലോടി കൊച്ചേ.''

തുറന്ന വാതിൽ വീണ്ടും ചാരി.

പിന്നീട് ഒരു വെട്ടിപ്പിടുത്തമായിരുന്നു. അങ്കമാലിക്കാരനു കാരിക്കാമുറിയിൽ ഒരു സാമ്രാജ്യം. തുണയ്ക്കു മെഴ്സിച്ചേടത്തി.

കൊച്ചുനാണി മിടുക്കുകാണിച്ചതു ചെത്തുകാരനെ ചാക്കിട്ടു പിടിക്കാൻ, സന്താനങ്ങളുടെ എണ്ണം കൂട്ടാൻ.

''എടോ പരമുച്ചോനേ'' കുടം കാലി. അന്തോണി കൂട്ടുകാരനെ കുലുക്കിവിളിച്ചു. ''താനാ വൈക്കം സുമതിക്കുട്ടിത്തമ്പ്രാട്ടീനെ ഓർക്കണുണ്ടോ?''

''ഓർക്കണൊണ്ടോന്ന്'' എത്രകാലം വലിച്ചതാണ്! റിമാൻറിൽ കഴിയുമ്പോൾ സബ്ജയിലിൽ വന്നു കണ്ട തമ്പുരാട്ടിയെ എങ്ങിനെ മറക്കാൻ?'' തമ്പ്രാട്ടി ഇപ്പഴുണ്ടോ അന്തോണിച്ചേട്ടാ?'

''ഒണ്ട്'' അന്തോണി മേല്പോട്ടു നോക്കി. ''സൊർഗ്ഗത്തീ.''

''നല്ലോളാരുന്നു'' പരമുവിൻെറ കോപ്പയും കാലി. 'ഇത്ര പട്ടുപോലത്തെ സൊബാവോള്ള ഒരു പെണ്ണുമ്പിള്ളേനെ ഈ ബൂലോകത്തീ കാണില്ലാ.''

''തൻെറ ആ തമ്പ്രാട്ടി മരിക്കണേനു മുന്നം എന്നെ ഒരു തൊക ഏല്പിച്ചു.'' അന്തോണി പറഞ്ഞു: ''എന്നെങ്കിലും തിരിച്ചുവന്നാ തനിക്കു തരാൻ.''

അടിവയററിൽനിന്ന് ഒരുരുണ്ടുകയററം. തൊണ്ടയിൽ ഒരു കെട്ട്. ശബ്ദിക്കാനാവാതെ കണ്ണും മിഴിച്ചിരിക്കുന്ന പരമുവിനെ നോക്കി അന്തോണി തുടർന്നു:

''നമ്മടെ കൈയീ തൊകയായി വച്ചോണ്ടിരിക്കണ്ടാന്ന് മെഴ്സിക്കൊച്ച്. അതോണ്ട് ഒരു സലം വാങ്ങി. നാലു സെൻറ്. കേറിക്കെടക്കാൻ ഒരു പെറേറമൊണ്ട്. വിശ്വാസോല്ലേൽ വാ, കാട്ടിത്തരാം.''

എത്ര വലിയ ക്രൂരതയും സഹിക്കാം. പക്ഷേ, ഈ സ്നേഹം...ഈ ഔദാര്യം...

പരമുവിൻെറ ഇടനെഞ്ചു പൊട്ടി.

''തമ്പ്രാട്ട്യേ'' അയാൾ വിങ്ങിപ്പൊട്ടി. ''ഹെൻെറ തമ്പ്രാട്ട്യേ...''

ആ വിളികേൾക്കാൻ വൈക്കം സുമതിക്കുട്ടി ജീവിച്ചിരിപ്പില്ലാതെ പോയി.



## ജീവപര്യന്തത്തിൻെറ രചയിതാവ്

എറണാകുളം ജില്ലയിൽ തൃപ്പൂണിത്തുറയ്ക്കു സമീപം ഇരുമ്പനം എന്ന ഗ്രാമത്തിൽ 1935-ൽ ജനിച്ചു. ഇപ്പോൾ താമസം എറണാകുളത്ത്.

കഴിഞ്ഞ ഇരുപത്തെട്ടു വർഷമായി കൊച്ചി നാവികത്താവളത്തിൽ ഒരു സിവിലിയൻ ജീവനക്കാരനായി ജോലിചെയ്തുവരുന്നു.

'ജീവപര്യന്തം' കൂടാതെ യതി, കലി, നീലഞരമ്പുകൾ, അവാർഡ്, യോഗനിദ്ര, എണ്ണ, നട്ടെല്ലുതേടി എന്നിവയാണ് പ്രസിദ്ധീകരിക്കപ്പെട്ട മററു നോവലുകൾ. 'യതി' ഹിന്ദിയിലേക്കു വിവർത്തനം ചെയ്തു 'ധർമ്മയുഗി'ലും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ കഥകളും ലേഖനങ്ങളും എഴുതാറുണ്ട്.

വിവാഹിതനാണ്. കുട്ടികൾ മൂന്ന്.

ഗുഹ്യരോഗം പിടിപെട്ട് തൊഴിൽ തുടരാൻ നിർവ്വാഹമില്ലാതെ വന്നപ്പോൾ ഉടുത്തതഴിച്ച് പുരയുടെ കഴുക്കോലിൽ കെട്ടി അവർ തൂങ്ങിമരിച്ചു.

പക്ഷേ, അപ്പോഴും അവർ പരമുവിനെ ഓർത്തു...

(അവസാനിച്ചു)

# ആശാനും സമകാലിക രാഷ്ട്രീയവും

**എം. കെ. കുമാരൻ**

## മൂന്ന്

1907 ഒടുവിലാണ് ആ മുഖപ്രസംഗം പ്രസിദ്ധപ്പെടുത്തിയത്. റഷ്യയിലെ ആദ്യത്തെ വിപ്ലവം നടന്നിട്ട് അധികകാലം കഴിഞ്ഞിരുന്നില്ല. ജനകീയരോഷംമൂലം രാജവാഴ്ചയ്ക്കുനേരിടുന്ന വിപത്തിനെപ്പററി മുന്നറിയിപ്പുനൽകിക്കൊണ്ട് ആശാൻ പറഞ്ഞു: "...രാജകീയമായ സ്വാതന്ത്ര്യത്തിന്റെ പരമദൃഷ്ടാന്തമായി നാം ഉദാഹരിച്ചുവരുന്നതു് റഷ്യാചക്രവർത്തിയെ ആകുന്നു. ഈ അസാധാരണമായ സ്വാതന്ത്ര്യത്തിന്റെ അനിഷ്ടഫലത്തെ അനുഭവിക്കുന്നവരിലും ഈ ദയനീയാവസ്ഥയിൽ ഇന്നു വേറെ ആരും ഇല്ല. ഇതിന്റെ പരിഹരണത്തിനായി സ്ഥാപിച്ച ഡ്യൂമാസഭയെ നിറുത്തൽചെയ്തിട്ട് ഇപ്പോൾ അദ്ദേഹം അശേഷം സ്വാസ്ഥ്യം അനുഭവിക്കുന്നില്ല. ഏററവും പുരാതനവും പൂർവ്വാചാരപരവുമായ ചൈനാ മഹാരാജ്യത്തിലെ ഇപ്പോഴത്തെ ചക്രവർത്തി ജനപ്രതിനിധിസഭയെ സ്ഥാപിപ്പാൻ ഉത്സാഹിക്കുന്നു. പ്രജകളുടെ അപേക്ഷ പ്രകാരം പേഷ്യയിലെ ഷാ (ചക്രവർത്തി) അവർക്കു പ്രതിനിധിസഭയെ സ്ഥാപിപ്പാൻ അനുവദിക്കുകയും വേണ്ട ഒരുക്കങ്ങൾ ചെയ്യുകയും ചെയ്യുന്നു. ചുരുക്കത്തിൽ ഉത്തരവാദികളായ ഭരണാധികാരികളെല്ലാം തങ്ങളുടെ രാജ്യത്തിന്റെ ക്ഷേമാഭിവൃദ്ധിക്കു പ്രജാസഭ ഒഴിച്ചുകൂടാത്ത ആവശ്യമായി കണ്ടുകഴിഞ്ഞിരിക്കുന്നു.'' മഹാരാജാവിന്റെ അവാസ്തവസുഹൃത്തുക്കളായ ദുരുപദേഷ്ടാക്കൾ അദ്ദേഹത്തിന്റെ പേരിനെ മലിനപ്പെടുത്തുകയും അദ്ദേഹത്തെ വഞ്ചിക്കുകയുമാണു ചെയ്യുന്നതെന്നും ആശാൻ പറഞ്ഞു.

എസ്. രാജഗോപാലാചാരി എന്നൊരു ദിവാൻ അല്പകാലം തിരുവിതാംകൂർ ഭരിച്ചിരുന്നു. അദ്ദേഹം പല പ്രകാരത്തിൽ ജനങ്ങളിൽ ഭൂരിപക്ഷത്തിന്റെയും അപ്രിയം സമ്പാദിച്ചുകൊണ്ടാണു പിരിഞ്ഞുപോയതു്. അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ഒരു പ്രജാസഭാ സമ്മേളനമേ നടന്നുള്ളു. അതു തികഞ്ഞപരാജയമായിരുന്നു. ആ സമ്മേളനത്തെപ്പററി ആശാൻ ഒരു മുഖപ്രസംഗമെഴുതി: "...ചുരുക്കത്തിൽ ഇദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ഈ സഭയുടെ ആവശ്യകതയെത്തന്നെ പ്രതിനിധികൾ വ്യസനപൂർവ്വം സംശയിച്ചുകൊണ്ടാണ് പിരിഞ്ഞിരിക്കുന്നതു്. ഇദ്ദേഹത്തിന്റെ മുൻഗാമി 'ജനങ്ങളുടെ മനുഷ്യൻ' എന്ന സ്നേഹബഹുമാനാർദ്രമായ പേരിനെ



സമ്പാദിച്ച മഹാനുഭാവനായിരുന്നു. ഇദ്ദേഹം ആരുടെ മനുഷ്യനെന്ന പേരെടുത്തുകൊണ്ടാണു പോവാൻ വിചാരിക്കുന്നതെന്നു ഞങ്ങൾ ഇപ്പോൾ തീർച്ച പറയുന്നില്ല...സഭ സ്വല്പകാലത്തെ അധികാരവും കൊണ്ടു സ്ഥാനാരോഹണം ചെയ്യുന്ന ദിവാൻജിമാരുടെ ഐച്ഛികമായ മനോഗതിയെ അവലംബിച്ചു ജീവിക്കുന്ന ഒരു നിസ്സാരസ്ഥാപനമല്ലെന്ന് അവർ അറിഞ്ഞിരിക്കേണ്ടതാണെന്നു ഉപദേശിക്കുന്നു.''

ഭരണനീതിയെപ്പററി വളരെ ഉയർന്ന ജനാധിപത്യസങ്കല്പമാണ് ആശാനുണ്ടായിരുന്നതു്. "ഇപ്പോഴത്തെ ഭരണരീതി പഴയതല്ലല്ലോ. നികുതി കൊടുക്കുന്ന എല്ലാപേരും രാജാവിന്റെ പ്രത്യേക ശ്രദ്ധയ്ക്കു് അർഹന്മാരാണ്. രാജ്യക്ഷേമം വ്യവസായത്തിലാണു നിലനിൽക്കുന്നതു്. അതുകൊണ്ടു വ്യവസായികളായ പ്രജകളാണ് ഉദരംഭരികളായ മററുള്ളവരേക്കാൾ രാജാവിന്റെ എല്ലാവിധത്തിലുമുള്ള 'അനുമോദനങ്ങൾക്ക്' അധികം അവകാശികൾ. തിരുവിതാംകൂറിൽ എല്ലാം മറിച്ചായിരിക്കുന്നതു് എത്ര ദുസ്സഹമാണ്! 'ജനങ്ങളെ, നിങ്ങളെ ചവിട്ടിത്താഴ്ത്താൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന യജമാനന്മാർക്കുവേണ്ടി എന്തിനായി ഉഴാൻ പോകുന്നു?' എന്നു് ഒരു ഇംഗ്ലീഷ് മഹാകവി ചോദിച്ചിട്ടുണ്ടു്. ഇതു നമ്മുടെ രാജ്യത്തെ സംബന്ധിച്ചാണ് അധികംയോജിക്കുന്നതു്.''

ഈ ലേഖനം എഴുതിയതു് 1907-ലാണ്. ആശാൻ സൂചിപ്പിച്ചിരിക്കുന്നഇംഗ്ലീഷ് മഹാകവി ഷെല്ലിയാണ്. (Song to the Men of England) ഇംഗ്ലണ്ടിലെ ചാർട്ടിസ്റ്റ് കലാപകാലത്തു് തൊഴിലാളികൾ സംഘം ചേർന്ന് ഷെല്ലിയുടെ വിപ്ലവഗാനങ്ങൾ പാടിയിരുന്നു. മാർക്സും എംഗൽസും അതിരററ സ്നേഹാദരങ്ങളോടുകൂടി ഷെല്ലിയെ അനുസ്മരിച്ചിട്ടുണ്ട്. ആ മഹാകവിയുടെ കവിതയോടും ആശയങ്ങളോടും ആശാനുണ്ടായിരുന്ന ആഭിമുഖ്യം വളരെ അർത്ഥവത്താണ്.

ഈ കാലഘട്ടത്തിൽ ആശാൻ രചിച്ച 'ഒരു ദൂഷിതമായ ന്യായാസനവും' നമ്മുടെ സവിശേഷ ശ്രദ്ധയാകർഷിക്കുന്നു. ജൂഡിഷ്യറിയുടെ പക്ഷപാതത്തെയും നീതിബോധമില്ലായ്മയെയുമാണ് ഇതിൽ അധിക്ഷേപിച്ചിരിക്കുന്നതു്. വാളിന്റെ മൂർച്ചയും ഇടിത്തീയുടെ സംഹാരശക്തിയും ഈ കവിതയ്ക്കുണ്ട്. കർഷകനിൽനിന്നു പ്രയത്നഫലം തട്ടിത്തെറിപ്പിക്കുന്ന ദുർന്നീതിയെപ്പററി കവി പറയുന്നു:

കായാതക്കരെ നിന്നൊരാറം തണലതിൽ
കാറേററു ശ്ശൂളംവിട്ട-
ന്നായാസം പരമാർന്നു കർഷക, വിയർ-
പ്പേഞ്ഞുന്നതെന്തിന്നു നീ?
സ്വായത്തം, സ്ഥിരമിന്നിതെന്റെനില
ന്നോർത്തീടൊലാ ധൂർത്തരാം [മെ-
ന്യായാധീശരുണ്ടവർക്കു മനമെ-
ങ്ങോട്ടൊക്കെയങ്ങോട്ടുപോം.

സാമുദായികമായ അനാചാരങ്ങൾക്കും ജാതിജന്യങ്ങളായ അസമത്വങ്ങൾക്കുമെതിരായി പടവെട്ടാനിറങ്ങിയ ആദ്യകാലങ്ങളിൽത്തന്നെ വ്യക്തമായ രാഷ്ട്രീയലക്ഷ്യവും സാമ്പത്തിക ലക്ഷ്യവും ആശാന്റെ കൺമുമ്പിലുണ്ടായിരുന്നു. പടിപടിയായി അദ്ദേഹം ആ ലക്ഷ്യങ്ങളിലേക്കു നടന്നടുക്കുകയുംചെയ്തു.

സമുദായത്തിന്റെ രാഷ്ട്രീയാവകാശം മുൻനിറുത്തി ആശാൻ നിയമസഭാസ്ഥാനാർത്ഥിയായിനിന്നു മൽസരിച്ച കാര്യം മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. നിലവിലുള്ള സമ്മതിദാന വ്യവസ്ഥയനുസരിച്ചു തിരഞ്ഞെടുപ്പിൽക്കൂടി ഒരീഴവനു നിയമസഭയിലെത്തുക അസാദ്ധ്യമായിരുന്നു. തിരഞ്ഞെടുപ്പിൽ ജയത്തിനുള്ള മാനദണ്ഡം യോഗ്യതയല്ല, ജാതിയായിരുന്നു. ഈ അവസ്ഥ മാററണമെന്നു് യോഗവും ആശാനും വാദിച്ചുകൊണ്ടിരുന്നു. ഒടുവിൽ ഒരു പരീക്ഷണമെന്ന നിലയ്ക്കു് തിരഞ്ഞെടുപ്പിൽ മത്സരിക്കാൻ തീരുമാനിച്ചു. 'ഈഴവരെ വേണ്ടാത്ത നിയമസഭ ഈഴവർക്കുവേണമോ?' —ഇതൊന്നുവ്യക്തമാക്കുകയായിരുന്നു മത്സരലക്ഷ്യം. അപ്രാപ്തനും അപ്രശസ്തനുമായ ഒരു മേനോൻ ആശാനെ നിഷ്പ്രയാസം തോല്പിച്ചു. ആശാന്റെ ഈ തോൽവി ഈഴവസമുദായഹൃദയത്തിൽ ഒരു വ്രണമായി നിലനിന്നു. അതിന്റെ വേദനയാണ് നിവർത്തനപ്രക്ഷോഭണത്തിൽ രണ്ടും കല്പിച്ച് എടുത്തുചാടാൻ ഈഴവരെ പ്രേരിപ്പിച്ചതെന്ന് സി. കേശവൻ എഴുതുകയുണ്ടായി.

താൻ ജീവിച്ചിരുന്നകാലത്തു തിരുവിതാംകൂറിൽ നടന്ന എല്ലാ പൊതുക്കാര്യങ്ങളെ സംബന്ധിച്ചും ആശാൻ അഭിപ്രായം പറഞ്ഞിട്ടുണ്ട്. തനിക്കു പ്രിയംകരരായിരുന്ന ദിവാൻ പി. ഗോപാലാചാരി ദിവാൻ എം. കൃഷ്ണൻനായർ എന്നിവരെപ്പോലും അദ്ദേഹം വിമർശിച്ചിട്ടുണ്ട്. ആശാന്റെ കാലത്തു പ്രക്ഷോഭണം എന്നു പറയത്തക്കതായി രണ്ടെണ്ണമേ ഉണ്ടായിട്ടുള്ളു. ഒന്ന് 1918-ലെ പൗരസമത്വപ്രക്ഷോഭണം. രണ്ട്, 1095-ലെ ഒന്നാം റഗുലേഷനെതിരായുള്ള പ്രക്ഷോഭണം. ഇവയെപ്പററി മുമ്പു പരാമർശിച്ചിട്ടുണ്ട്. ഈ രണ്ടു പ്രക്ഷോഭണങ്ങളിലും അദ്ദേഹം ജനകീയപക്ഷത്തായിരുന്നു. നിയമം നിർമ്മിക്കാനുള്ള അധികാരം നിയമസഭയിൽ നിന്നു കവന്നെടുത്തു് മഹാരാജാവിനു മടക്കിക്കൊടുത്ത ദിവാൻ കൃഷ്ണൻനായരുടെ നടപടി തികച്ചും തെററാണെന്നും, ഈ "അധോമുഖമായ നയം കാലാനുകൂലമോ ശോഭനമോ അല്ലെന്നും'' ആശാൻ വെട്ടിത്തുറന്നു പറഞ്ഞു.

'ചിന്നസ്വാമി' എന്നതുപോലെ 'മിതവാദി' എന്ന പേരും ആശാന്റെ മേൽവിലാസത്തിൽ പെട്ടുപോയിട്ടുണ്ട്. കാലത്തിനൊത്തു് അനുക്രമം വളർന്നുകൊണ്ടിരുന്ന മനുഷ്യനാണ് അദ്ദേഹമെന്ന് ഓർക്കാതെയാണ് പലരും ഈ മേൽവിലാസത്തിൽ പിടിച്ചുതൂങ്ങി നിഴൽയുദ്ധം നടത്തുന്നതു്. ഒന്നാംലോക മഹായുദ്ധം ഇളക്കിവിട്ട വിപ്ലവപ്രവണതകൾ ആശാന്റെ മനസ്സിനെ ആഴത്തിൽ സ്പർശിച്ചിരുന്നു. കേരളത്തിലും ഇന്ത്യയിലും ലോകത്തിന്റെ വിവിധഭാഗങ്ങളിലും വന്നുകൊണ്ടിരിക്കുന്ന മാററങ്ങളുടെ അർത്ഥം അദ്ദേഹം ശരിക്കും മനസ്സിലാക്കിയിരുന്നു. 1919-മുതൽ അദ്ദേഹം എഴുതിയിട്ടുള്ള കവിതകളുടെയും ലേഖനങ്ങളുടെയും സ്വരം പഴയതിൽനിന്നു ഭിന്നമാണ്. തീണ്ടൽ നിറുത്തൽ ചെയ്യണമെന്നപേക്ഷിക്കുന്നതിനുവേണ്ടി തീയ്യർ ഒരു ഡെപ്യൂട്ടേഷനായി കൊച്ചി മഹാരാജാവിനെ മുഖം കാണിക്കാൻ തീരുമാനിച്ചതിനെപ്പററി 'പ്രതിഭ'യിൽ ആശാൻ ഇപ്രകാരം എഴുതി: "ഹർജിയുടേയും മംഗളപത്രത്തിന്റേയും ഡെപ്യൂട്ടേഷന്റേയും കാലം ഇനിയും പോയിട്ടില്ലെന്നു തീയ്യർ വിചാരിക്കുന്നുണ്ടെങ്കിൽ അവർക്കു വേണ്ടതു പ്രവർത്തിപ്പാനുള്ള ധൈര്യവും പ്രാപ്തിയും ഇനിയും ഉണ്ടായിട്ടില്ലെന്നാണുസാരം. തീയ്യരെ പബ്ലിക്ക് റോഡുകളിൽനിന്ന് ആട്ടിയോടിക്കുമെന്നു പറയുന്ന ജാതിക്കാരോടു യാതൊരു വിധത്തിലും സഹകരിക്കയില്ലെന്നാണു തീയ്യർ ഉറയ്ക്കേണ്ടതു്. കൊച്ചി സർക്കാരിൽനിന്നു തീണ്ടൽ നിറുത്തൽ ചെയ്യുന്നില്ലെങ്കിൽ ഈ ആയുധം പ്രയോഗിക്കുമെന്നു വലിയ തമ്പുരാനെ അറിയിക്കാനാണു ഡെപ്യൂട്ടേഷൻ ചെല്ലുന്നതെങ്കിൽ അതിന് അർത്ഥമുണ്ട്. അതിനു വല്ലവരും ഒരുക്കമുണ്ടോ?''



ആശാന്റെ പൊതുപ്രവർത്തനങ്ങളെ സമഗ്രമായി ഒന്നു വിലയിരുത്താൻ ശ്രമിച്ചിട്ടുള്ള ആളാണ് തായാട്ടു ശങ്കരൻ. അദ്ദേഹം ഒരു മാർക്സിസ്റ്റ് സാഹിത്യകാരനായി അംഗീകരിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ഇപ്പോൾ കൂടുതൽ ശ്രദ്ധാർഹങ്ങളായിരിക്കുന്നു.

ആശാനിൽ വന്നുകൊണ്ടിരുന്ന മാററങ്ങൾ ശങ്കരൻ കാണുന്നതിരിക്കുന്നില്ല. എന്നാൽ മാററങ്ങളെല്ലാം ഉണ്ടായതു് എസ്. എൻ. ഡി. പി. യോഗത്തിന്റെ ഔദ്യോഗിക നേതൃത്വം എന്ന 'പാറക്കെട്ടു്' നീങ്ങിയതിനു ശേഷമാണെന്നത്രേ അദ്ദേഹത്തിന്റെ അഭിപ്രായം. കാലദേശാവസ്ഥകൾ പഠിച്ചു മനസ്സിലാക്കാൻ മിനക്കെടാത്ത ഒരാളിന്റെ കൈയിൽ മാർക്സിസം പോലും ഒരു ജഡവസ്തു ആയിരിക്കുകയേ ഉള്ളു എന്നാണ് ശങ്കരന്റെ ഈ നിഗമനം വ്യക്തമാക്കുന്നതു്.

യോഗത്തിന്റെ ഭാരവാഹിത്വം ഒരുപാറക്കെട്ടായിരുന്നു എങ്കിൽ പതിനാറു വഷക്കാലം ആശാൻ അതിനെ ചുമന്നുകൊണ്ടു നടക്കുമായിരുന്നില്ല. ആ കാലഘട്ടത്തിലെ ചരിത്രപരമായ കടമകൾ നിറവേററാനുപകരിക്കുന്ന ഒരായുധമായിട്ടാണ് ആശാനും ഡോക്ടർ പല്പുവും മററും യോഗത്തെ കരുതിയതു്. അവരാരും ജീവിതം പാഴാക്കുന്ന മന്ദബുദ്ധികളായിരുന്നില്ല; പാറക്കെട്ടു ചുമക്കുന്ന അടിമകളായിരുന്നില്ല.

ഒരു മാർക്സിസ്റ്റ് എഴുത്തുകാരനുണ്ടായിരിക്കേണ്ട ഏററവും വലിയ കൈമുതൽ ചരിത്രബോധമാണ്. അതിന്റെ അഭാവമാണ് ശങ്കരന്റെ നിരീക്ഷണത്തെ വഴിതെററിച്ചതു്.

എസ്. എൻ. ഡി. യോഗം ഒരു പാറക്കെട്ടായിരുന്നു എന്നു ശങ്കരൻ പറയുന്ന അതേ കാലഘട്ടത്തിൽ ഒരു മഹാ സംഘടന ഇന്ത്യയിൽ പ്രവർത്തിച്ചിരുന്നു. ആ സംഘടന—ഇന്ത്യൻനാഷണൽ കോൺഗ്രസ്—ഒരു സമരപ്രസ്ഥാനമായി മാറുന്നതു 1919-നു ശേഷമാണ്. 1919-ൽ ഗാന്ധിജി കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ വരികയും നിസ്സഹകരണ പ്രസ്ഥാനത്തിനുതുടക്കം കുറിക്കുകയും ചെയ്യുന്നതുവരെ അതു് ഒരു സമര സംഘടനയായിരുന്നില്ല; ഗാന്ധിജി ബ്രിട്ടീഷ് വിരോധിയായിരുന്നതുമില്ല. യുദ്ധകാലത്തു് അദ്ദേഹം ബ്രിട്ടന്റെ യുദ്ധയത്നങ്ങളെ സഹായിക്കുകയും കൈസറിഹിൻഡ് എന്ന രാജകീയബഹുമതി വാങ്ങുകയും ചെയ്തു. കോൺഗ്രസ്സിനും ഗാന്ധിജിക്കും ഭാവവ്യത്യാസംവരുത്തിയതു് യുദ്ധാനന്തര സാഹചര്യങ്ങളാണ്. പ്രസ്ഥാനങ്ങളെ വളർത്തുന്നതും നേതാക്കന്മാരെ സൃഷ്ടിക്കുന്നതുംകാലമാണെന്നുള്ള ചരിത്രസത്യം ഇവിടെ ദൃഷ്ടാന്തീകരിച്ചിരിക്കുന്നു. യോഗത്തിന്റെ കാര്യത്തിൽ തായാട്ടുശങ്കരൻ ഈ ചരിത്രസത്യം അവഗണിച്ചുകളഞ്ഞിരിക്കുന്നു.

അദ്ദേഹത്തിന്റെ പുസ്തകത്തിൽ വേറെയും ചില ദുസ്സൂചനകൾ കടന്നുകൂടിയിട്ടുണ്ട്. ആശാൻ സങ്കുചിതബുദ്ധിയായ ഒരു സമുദായവാദിയായിരുന്നു എന്ന് അദ്ദേഹം ഭംഗ്യന്തരേണ സൂചിപ്പിച്ചിരിക്കുന്നു.

'ഒരു തീയ്യക്കുട്ടിയുടെ വിചാരം' എന്ന കവിതയിലടങ്ങിയിരിക്കുന്ന ആശയം അപഗ്രഥിച്ചുകൊണ്ടു ശങ്കരൻ പറയുന്നു: "ഇവിടെ ആശാൻ മറന്നുപോയ ഒരു ചെറിയ കാര്യമുണ്ട്. ആ തീയ്യക്കുട്ടിയുടെ സമുദായത്തിലും മർദ്ദകന്റെ രക്തക്കറ പുരണ്ടുകിടക്കുന്നു എന്ന കാര്യം. മേലേയുള്ളവരോടു സ്വാതന്ത്ര്യം ചോദിക്കുന്ന ഈഴവനും അയാളുടെ കാൽക്കീഴിൽ അടിമകളെ ചവിട്ടിയമർത്തി വച്ചിരുന്നുവല്ലോ. പുലയന്റെ മേൽ വന്നു വീണ ചവിട്ട് "നായരും നമ്പൂതിരിയും മാത്രമായിരുന്നില്ല, ഈഴവന്റെയുമായിരുന്നു. 1908-ലാണ് മഹാകവി 'ഒരു തീയ്യക്കുട്ടിയുടെ വിചാരം' എന്ന കവിത

**ജാതിവ്യവസ്ഥയെപ്പററി ആശാനുണ്ടായിരുന്ന ശാസ്ത്രീയ വീക്ഷണത്തെ തായാട്ടു ശങ്കരൻ പുച്ഛിച്ചു തള്ളിയിരിക്കുകയാണ്. മാർക്സിസത്തിന്റെ കണ്ണാടിയിലൂടെ തായാട്ടു ശങ്കരൻ ആശാന്റെ നേർക്കു നടത്തിയ വിമർശനം അടിസ്ഥാന രഹിതമാണെന്നു തെളിയിക്കുന്നു.**





എഴുതിയത്. പതിനഞ്ചു വർഷത്തിനു ശേഷം 1923-ൽ 'ദുരവസ്ഥ' എഴുതുമ്പോഴേക്ക് ഈ വസ്തുത കൂടി മഹാകവിക്കു മനസ്സിലായിക്കഴിഞ്ഞിരുന്നു.''

വസ്തുതകൾക്കു നിരക്കാത്ത, സത്യവിരുദ്ധമായ ഇത്തരം പ്രസ്താവനകൾ ശങ്കരന്റെ പുസ്തകത്തെ വളരെയധികം വിലകെടുത്തിയിട്ടുണ്ട്. അദ്ദേഹം പറയുന്നതുപോലെ പുലയന്റെ കാര്യം ആശാന് ഒരു ചെറിയ കാര്യമായിരുന്നില്ല; വലിയകാര്യം തന്നെയായിരുന്നു. പുലയർക്കു വേണ്ടി അദ്ദേഹത്തെപ്പോലെ ശക്തിയായി വാദിച്ചിട്ടുള്ള സമകാലികർ അധികം പേരില്ല.

''ഒരു തീയ്യക്കുട്ടിയുടെ വിചാരം'' എന്ന കവിത ആശാൻ എഴുതിയതു് അക്കാലത്തുണ്ടായ നായരീഴവ ലഹളകളുടെ പശ്ചാത്തലത്തിലാണ്. ഈഴവരുടെ സ്കൂൾ പ്രവേശനമായിരുന്നു ലഹളയ്ക്കു കാരണം. കവിതയിൽ അതു വളരെ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ടു്. പുലയരുടെ കാര്യം ആ കവിതയിൽ അപ്രസക്തമായിരുന്നു. അതുകൊണ്ടാണ് അതു് തീയ്യക്കുട്ടിയുടെ വിചാരം മാത്രമായിപ്പോയതു്. 'ഒരു തീയ്യക്കുട്ടിയുടെയും ഒരു പുലയക്കുട്ടിയുടെയും വിചാരം' എന്നൊരു കവിത ആശാൻ എഴുതിയില്ല എന്നാണെന്നു തോന്നുന്നു ശങ്കരന്റെ പരാതി.

1923-ൽ മഹാകവി, പുലയനെ നായകനാക്കി ദുരവസ്ഥ രചിച്ചു. അങ്ങനെ 'അഭിജാത' സാഹിത്യത്തിൽ പുലയനു മാന്യസ്ഥാനം നല്കി. 'ചണ്ഡാലഭിക്ഷുകി'യിൽ 'നെല്ലിൻചുവട്ടിൽ മുളയ്ക്കും—കാട്ടുപുല്ലല്ലസാധു പുലയൻ' എന്നു പ്രഖ്യാപിച്ചു. ഇതൊന്നും ആശാന് 1923-ൽ പെട്ടെന്നുണ്ടായ ബോധോദയത്തിന്റെ ഫലമല്ല. നേരത്തേതന്നെ അദ്ദേഹത്തിൽ ആ സംസ്കാരം വേരുറച്ചുകഴിഞ്ഞിരുന്നു.

ജാതി വ്യവസ്ഥകൊണ്ടുണ്ടായ ദോഷങ്ങളെപ്പററി ആശാൻ എത്രയോ ലേഖനങ്ങളെഴുതിയിട്ടുണ്ടു്. എസ്. എൻ. ഡി. പി. യോഗത്തിന്റെ നിബന്ധനകൾക്കെഴുതിച്ചേർത്ത ആമുഖം മുതൽ ആ ലേഖന പരമ്പര തുടങ്ങുന്നു. അവയിലെല്ലാം പുലയരുൾപ്പെടെയുള്ള താണജാതിക്കാരുടെ സങ്കടങ്ങളെപ്പററിയാണു പറഞ്ഞിട്ടുള്ളതു്. പുലയരുടെ കാര്യം പറയാനായിമാത്രം 1923-നു വളരെമുമ്പ് അര ഡസൻ ലേഖനങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ടു്.

ഈഴവരിൽ പുരണ്ടുകിടന്ന 'മർദ്ദകന്റെ രക്തക്കറ'യുടെ നേക്ക് ആശാൻ കണ്ണടച്ചില്ല. 1914-ൽ നെയ്യാററിൻകര താലൂക്കിൽ പുലയരുടെ സ്കൂൾ പ്രവേശനം സംബന്ധിച്ച് ലഹളയുണ്ടായി. ആ ലഹളയിൽ ഏതാനും ഈഴവ പ്രമാണിമാരും സവർണ്ണരുടെപക്ഷം ചേർന്നു. ആ മാതിരി നീചകൃത്യങ്ങളിൽ സ്വജനങ്ങൾ ഏർപ്പെടരുതെന്നു വിലക്കിക്കൊണ്ട് ആശാൻ വിവേകോദയത്തിൽ ഇപ്രകാരം എഴുതി: ''പ്രിയസഹോദരരേ, നിങ്ങൾ ചിന്തിച്ചുനോക്കുവിൻ! മച്ചിക്കു പ്രസവവേദനയിൽ കനിവു തോന്നുന്നില്ലെങ്കിൽ അതിനെപ്പററി ആരും വിസ്മയിക്കാറില്ല. പത്തു പ്രസവിച്ച ഒരമ്മയ്ക്കു് തന്റെ ഇളയ സഹോദരിയുടെ പ്രസവവേദനയിൽ അനുകമ്പയല്ല കൗതുകമാണു തോന്നുന്നതെങ്കിൽ അതിനെപ്പററി വിസ്മയിക്കാത്തവരും കാണുകയില്ല. ഉയർന്ന ജാതിക്കാർ നിങ്ങളുടെ മുതുകിൽ ചവിട്ടിച്ചതച്ച വ്രണം ഇനിയും ഉണങ്ങാൻ കാലമായില്ലല്ലോ. അതിനിടയിൽ നിങ്ങൾ അതെല്ലാം മറന്ന് അവരെ സഹായിക്കയും നിങ്ങളേക്കാൾ കഷ്ടപ്പെടുന്ന ഈ സാധുക്കളെ വീണ്ടും ദ്വേഷിക്കയും ചെയ്യാനാണ് ഒരുങ്ങുന്നതെങ്കിൽ നിങ്ങൾക്കു തിരിച്ചറിവുണ്ടോ? വിശേഷിച്ച് ബ്രഹ്മശ്രീ നാരായണഗുരുസ്വാമി തൃപ്പാദങ്ങൾക്ക് പുലയരോടും ഉയർന്നതോ താണതോ ആയ സർവ്വവർഗ്ഗക്കാരോടുമുള്ള അതുല്യമായ മമതയേയും അനുകമ്പയേയും പററി നിങ്ങൾ അറിയുന്നില്ലേ?''

ആശാന്റെ ദീനാനുകമ്പയെ കാണാതിരിക്കുകയും അദ്ദേഹത്തിൽ സാമുദായിക സ്വാർത്ഥത ആരോപിക്കുകയും ചെയ്യാൻ തായാട്ടു ശങ്കരനെ പ്രേരിപ്പിച്ച ചേതോവികാരം എന്താണെന്നു മനസ്സിലാകുന്നില്ല. ഡോക്ടർ പല്പുവും ആശാനും നേതൃത്വം നൽകിയ പ്രസ്ഥാനം വർണ്ണവ്യവസ്ഥയ്ക്കെതിരായിരുന്നില്ലെന്നും, 'വർണ്ണവ്യവസ്ഥയിലെ നോൺ ഗസററഡ് പട്ടികയിൽ നിന്ന് ഗസററഡ്'' റാങ്കിലേക്ക് 'ഈഴവർക്ക്'' പ്രൊമോഷൻ കിട്ടാനുള്ള ഒരടവായിരുന്നെന്നുമുള്ള നിഗമനത്തിലാണ് ശങ്കരന്റെ 'മാർക്സിസം' അദ്ദേഹത്തെ കൊണ്ടെത്തിച്ചതു്. മാർക്സിസത്തിന്റെ കാലദോഷം എന്നല്ലാതെ എന്തു പറയാൻ!

ജാതിവ്യവസ്ഥയെപ്പററി ആശാനുണ്ടായിരുന്ന ശാസ്ത്രീയ വീക്ഷണത്തെയും തായാട്ടു ശങ്കരൻ പുച്ഛിച്ചു തള്ളിയിരിക്കുകയാണ്. ഈഴവൻ എന്നും താണജാതിക്കാരായിരുന്നില്ല എന്ന ഡോക്ടർ പല്പുവിന്റെയും ആശാന്റെയുംഅഭിപ്രായത്തെ പിടിച്ചുകൊണ്ട് ശങ്കരൻ എന്തൊക്കെയോ പറഞ്ഞിരിക്കുന്നു. അവർ അങ്ങനെ അഭിപ്രായപ്പെട്ടതു് എന്തുകൊണ്ടാണെന്നും എന്തിനുവേണ്ടിയാണെന്നും ഗ്രന്ഥകാരൻ ആലോചിച്ചിട്ടില്ല.

ചാതുർവർണ്ണ്യവും ജാതിവ്യവസ്ഥയും ദൈവം സൃഷ്ടിച്ച ദിവ്യസ്ഥാപനങ്ങളാണെന്നുള്ള പരമ്പരാഗതമായ വിശ്വാസം തകർക്കുക സാമൂഹ്യവിപ്ലവപ്രസ്ഥാനത്തിന്റെ ആവശ്യമായിരുന്നു. അതിനെപ്പററി ആശാൻ തുടർച്ചയായി എഴുതി: ''...ശക്തിമാന്മാരായ ചില രാജാക്കന്മാരുടെയും ആചാര്യന്മാരുടെയും കാലങ്ങളിൽ അവർക്കു ബോധിച്ചപോലെ ചില ജാതികളെ പൊക്കുകയും ചിലരെ താഴ്ത്തുകയും ചെയ്തിട്ടുണ്ടെന്നുള്ളതു തർക്കമററ സംഗതിയാണ്...രാക്ഷസന്മാരെയും മറവന്മാരെയുംപോലെ സമസൃഷ്ടികളെ അനുകമ്പ കൂടാതെ ദ്രോഹിച്ച് വസ്തുക്കളും ഭൂമികളും കരസ്ഥമാക്കി കയ്യൂക്കുകൊണ്ടു മാത്രം കേമന്മാരായിത്തീർന്ന പല ജാതി ജമീന്ദാരന്മാരും രാജാക്കന്മാരും ക്രമേണ ക്ഷത്രിയശിരോമണികളായി തീരുകയും ചിലപ്പോൾ ഉന്നതങ്ങളായ സോമസൂര്യവംശങ്ങളുടെ ശാഖകളിൽത്തന്നെ തൊങ്ങിക്കൊള്ളാൻ കതിച്ചുചാടുകയും ചെയ്യുന്നതും ചരിത്രജ്ഞന്മാർക്ക് അറിയാവുന്ന വസ്തുതകളാണല്ലോ.''

ആശാൻ പ്രകടിപ്പിച്ചിരിക്കുന്ന ഈ ചരിത്രബോധത്തിൽ ഒരു മാർക്സിസ്ററുകാരൻ വാസ്തവത്തിൽ സന്തോഷിക്കുകയാണു വേണ്ടതു്. ഈ ചരിത്രബോധത്തെ ആദരിക്കുന്നതിനു പകരം, ഈഴവർ എന്നും അടിമജാതിക്കാരായിരുന്നില്ലഎന്ന് ആശാൻ അഭിപ്രായപ്പെട്ടതു് സാമുദായിക ദുരഭിമാനംകൊണ്ടാണെന്നു പറയുന്നതു കഷ്ടമാണ്.

ജാതിക്കെതിരായ സമരത്തെ വർണ്ണസമരമെന്നു പറഞ്ഞു താഴ്ത്തിക്കാണിക്കുന്നതും ഒരു മാർക്സിസ്റ്റുകാരനു യോജിച്ചതല്ല. കേരളത്തിലെ ഒരു കാലഘട്ടത്തിലെ ഉൽപാദനബന്ധങ്ങളുടെ രൂപം ജാതിവ്യവസ്ഥയായിരുന്നു. മനുഷ്യർ തനി സാമ്പത്തികവർഗ്ഗങ്ങളായി തിരിയുന്നതിന് അതു തടസ്സംനിന്നു എന്നതു ശരിതന്നെ. എങ്കിലും ചൂഷക—ചൂഷിതവർഗ്ഗങ്ങളെ വേർതിരിച്ചു നിറുത്തിയതു് ജാതിസമ്പ്രദായമാണ്. ആ നിലയ്ക്ക് ജാതിസമ്പ്രദായം ഉല്പാദനവിതരണത്തിനായുള്ള സംഘടനയായിരുന്നു. ഉല്പാദനബന്ധങ്ങൾ പുരോഗതിക്കു പ്രതിബന്ധമായിത്തീരുമ്പോൾ ആ സംഘടനയെ പൊളിക്കേണ്ടതു് ചരിത്രപരമായ ആവശ്യമായിത്തീരും. ജാതിക്കെതിരായ പോരാട്ടം കേരളത്തെ സംബന്ധിച്ചിടത്തോളം ചരിത്രപരമായ ഈ കടമയാണു നിർവ്വഹിച്ചതു്. അങ്ങനെ നോക്കുമ്പോൾ ജാതിവിരുദ്ധസമരം വർഗ്ഗസമരംതന്നെ ആയിരുന്നു എന്നു കാണാം.

രാഷ്ട്രീയത്തിലെന്നതുപോലെ സാഹിത്യ-സാംസ്കാരിക രംഗങ്ങളിലും മാർക്സിസ്റ്റ് ചിന്താഗതിക്കാരുടെ പ്രമുഖ നേതാവാണ് ഇ. എം. എസ്. അദ്ദേഹം കേരളയൂണിവേഴ്സിററിയുടെ മലയാളം വകുപ്പിന്റെ ആഭിമുഖ്യത്തിൽ നടത്തിയ ആശാൻ സ്മാരക പ്രഭാഷണവും, അതിന് ഒരാമുഖംപോലെ എഴുതി പ്രസിദ്ധീകരിച്ചിട്ടുള്ള 'കേരളചരിത്രവും സംസ്കാരവും—ഒരു മാർക്സിസ്റ്റ് വീക്ഷണം' എന്ന പ്രബന്ധവും ആശാനെന്ന കവിയെയും പൗരശ്രേഷ്ഠനെയും ആഴത്തിൽ പഠിക്കുവാനുപകരിക്കുന്ന രേഖകളാണ്. എന്നാൽ അവയിൽ പ്രകടിപ്പിച്ചിരിക്കുന്ന അഭിപ്രായങ്ങൾ, മാർക്സിസത്തെപ്പററി ആയാലും, ആശാനെപ്പററി ആയാലും, അവസാനവാക്കാണെന്നു ഞാൻ കരുതുന്നില്ല. അദ്ദേഹവും അങ്ങനെ ഉദ്ദേശിച്ചിരിക്കയില്ല എന്നാണ് എന്റെ വിശ്വാസം. ഈ വിഷയങ്ങളെപ്പററി കൂടുതൽ ചർച്ചകൾ ആവശ്യമായിരിക്കയാണ്. ഈ ചർച്ച ഫലപ്രദമാകണമെങ്കിൽ ആശാൻ ജീവിച്ചിരുന്ന കാലഘട്ടത്തെപ്പററി വ്യക്തമായ അറിവുണ്ടായിരിക്കണം. ഇ. എം. എസിന്റെ പ്രബന്ധങ്ങളിലും തായാട്ടുശങ്കരന്റെ പുസ്തകത്തിലും ഈ അറിവിന്റെ കുറവ് നിഴൽപരത്തിയിട്ടുണ്ട്.

(അവസാനിച്ചു)

# ചേട്ടന്റെ നിഴലിൽ

## ലീലാ ദാമോദരമേനോൻ

## അമ്പത്തിമൂന്ന്

എനിക്ക് എന്റെ ഭാഗം ജയിച്ചതിൽ സന്തോഷമുണ്ടായി. പക്ഷേ, എന്റെ പേർ ഭാരവാഹികളുടെ കൂട്ടത്തിൽനിന്നു വിട്ടുകളഞ്ഞതിൽ ദുഃഖവും തോന്നി. ചേട്ടൻ സമാധാനിപ്പിച്ചു.

''ഓർക്കാപ്പുറത്തു് ഇപ്രകാരമുള്ള അടി, രാഷ്ട്രീയത്തിന്റെ സ്വഭാവമാണ്. സ്വയം ശക്തിയുണ്ടെങ്കിൽ ഉപദ്രവിക്കാൻ ആരും ധൈര്യപ്പെടുകയില്ല.''

സർവ്വവിധപരിമിതികളുമുള്ള സ്ത്രീകൾ എങ്ങനെ ആവശ്യമുള്ള ശക്തിയാർജ്ജിക്കുമെന്ന് എനിക്കു മനസ്സിലായില്ല.

ഉണ്ണിയെ നേഴ്സറിക്ലാസ്സിൽ ചേർത്തു. ഉഷയുടെ ഭർത്താവ് രാജനും രവിയും, ഉദ്യോഗമണ്ഡലിലായിരുന്നതു കൊണ്ട് അവരും ഞങ്ങളോടൊപ്പമുണ്ടായിരുന്നു. ഉഷ എന്റെ കോളേജായിരുന്ന സെയിന്റ് തെരീസാസിൽ പഠിത്തം തുടർന്നു. എല്ലാവരും എറണാകുളത്തു ഒരുമിക്കാൻ ഇടയായതു ഞങ്ങൾക്കു വലിയ ആശ്വാസമായിരുന്നു.

ഹരി മാത്രം കൊല്ലത്തു് എൻജിനീയറിങ് കോളേജിൽ ഹോസ്റ്റലിലാണ് താമസിച്ചതു്. ഇടയ്ക്ക് അടിയന്തരമായി തിന്നാൻ എന്തെങ്കിലും കൊണ്ടുവരണമെന്ന് അവന്റെ എസ്. ഒ. എസ്. കിട്ടിയ ഉടനേ 'പാവം കുട്ടി, വിശന്നിട്ടായിരിക്കും' എന്നു വിചാരിച്ച്, ഞാൻ മുറുക്കും ലഡ്ഡുവുമൊക്കെ ഉണ്ടാക്കി പുറപ്പെടുകയായി. ഹരി എന്റെ അരികെ എത്തുന്നതിനു മുമ്പുതന്നെ ഞങ്ങളുടെ വാഹനം കണ്ടാൽ ഹരിയുടെ സുഹൃത്തുക്കൾ സേവനോത്സുകതയോടെ വന്നു വണ്ടിയിൽനിന്നും ടിന്നുകൾ എടുത്തു ഹോസ്റ്റലിലേക്കു കടക്കും. പിന്നീട് എനിക്കു മനസ്സിലായി, ആ ടിന്നുകളുടെ ഉള്ളടക്കം വളരെ വേഗത്തിൽ അവർ പങ്കിടാറുണ്ടെന്ന്. ഹരിക്കു കുറച്ച് എന്തെങ്കിലും ദയയോടെ കൂട്ടുകാർ ആരെങ്കിലും എടുത്തുവച്ചാലായി. അത്രമാത്രമേ ഹരിക്കു പങ്കു കിട്ടാറുള്ളു. എന്നിട്ട് അവർ ഹരിയോടു സസന്തോഷം വിളിച്ചുപറയും:

''തന്റെ അമ്മ എന്നും ഇങ്ങനെ ടിന്നുകളുമായി വരട്ടെ, അവർക്കു നന്ദി.''

ഒരിക്കൽ ഹരിക്കു നല്ല ജലദോഷവും കഫക്കെട്ടുമുണ്ടെന്നറിഞ്ഞപ്പോൾ ഡോക്ടറുടെ നിർദ്ദേശപ്രകാരം ഒരു വലിയ കുപ്പിയിൽ ജലദോഷത്തിനുള്ള മിക്സ്ചറും, ഒരു ടിൻ ച്യവനപ്രാശലേഹ്യവും കൊടുത്തയച്ചു. നാലഞ്ചു ദിവസംകഴിഞ്ഞു് അസുഖം ഭേദമായോ എന്നറിയാൻ ഫോൺചെയ്തപ്പോൾ അവന് ചുമയും ചിരിയും ഒപ്പംവന്നു.

''ഞങ്ങളുടെ തടിയും പോരട്ടെ'' എന്നു പറഞ്ഞ് ആദ്യം ലേഹ്യവും പിന്നീട് കയ്പുള്ള ആ മിക്സ്ചറും അവന്റെ കൂട്ടുകാർ ആദ്യത്തെ ദിവസം തന്നെ കഴിച്ചുതീർത്തു. പിന്നീട് പ്രകൃതിയാണ് സുഖക്കേടു മാററിയതു്. അതിലൊന്നും ഹരിക്കു ഖേദമുണ്ടായില്ല.

കെ. പി. സി. സിയിലേക്കുള്ള തിരഞ്ഞെടുപ്പിന്റെ സമയമായി. സജീവമായി രാഷ്ട്രീയ രംഗത്തു പണിയെടുക്കാൻ തയ്യാറായി, ഞാൻ പദയാത്രനടത്തി മെമ്പർഷിപ് പരിപാടിയിൽ ഉത്സാഹത്തോടെ ചേർന്നു. കെ. പി. സി. സി. യിലേക്കു ഞാൻ തിരഞ്ഞെടുക്കപ്പെട്ടു.

പ്രസിഡന്റ് സ്ഥാനത്തേക്ക് എന്നത്തേയുംപോലെ വാശിയേറിയ മത്സരമുണ്ടായിരുന്നു. ഒരു പ്രസിഡന്റ്സ്ഥാനാർത്ഥി ചേട്ടനെയും എന്നെയും കണ്ട് സഹായം അഭ്യർത്ഥിച്ചു. താൻ ജയിച്ചാൽ എന്നെ കെ. പി. സി. സി. സെക്രട്ടറിയാക്കാമെന്നും പറഞ്ഞു. വാഗ്ദാനപ്രകാരം ഞങ്ങൾ സഹായിച്ചു. ആ സ്ഥാനാർത്ഥി ജയിക്കുകയും ചെയ്തു.

കെ. പി. സി. സി. ഭാരവാഹിയാകണമെങ്കിൽ നിർവ്വാഹകസമിതിയിലേക്കു തിരഞ്ഞെടുക്കപ്പെടണം. അതിനു വേണ്ട പ്രചാരവേല ഞാൻ തുടങ്ങി. പെട്ടെന്ന് ഒരു തീരുമാനം വന്നു. നിർവ്വാഹകസമിതി അംഗങ്ങളെ പ്രസിഡന്റ് നിർദ്ദേശിച്ചാൽ മതി. ഉന്നതതലത്തിൽ ആക്കെങ്കിലും തിരഞ്ഞെടുപ്പിലൂടെ വരാൻ കഴിയുമെന്ന തോന്നിയില്ലായിരിക്കും. ഏതായാലും ഞാൻ കെ. പി. സി. സി. സെക്രട്ടറി ആയതുതന്നെ എന്നു തീർച്ചയായി. പ്രസിഡന്റിനുതന്നെ തീരുമാനിക്കാൻ അവസരം കിട്ടിയിരിക്കുന്നു! എന്നോടു നേരത്തേ പറഞ്ഞതു മാണല്ലോ. എന്നാൽ പേരുകൾ പ്രഖ്യാപിച്ചപ്പോൾ ഞാൻ അതിൽഉൾപ്പെട്ടില്ല. അതെനിക്കു ക്ഷീണമായി എന്നു് പറയാതെ തരമില്ല. പണ്ട്, സായ്‌വുമാർ മാത്രം കയറിയിരുന്ന ഒന്നാം ക്ലാസ് കമ്പാർട്ടുമെന്റിൽ ഒരു മലയാളി യാത്രചെയ്തു. വണ്ടിയിൽ ഉണ്ടായിരുന്ന ബ്രിട്ടീഷുകാരന് അയാളെ എന്തുകൊണ്ടോ പിടിച്ചില്ല. അയാളുടെ ചെകിട്ടത്തു ഒരടികൊടുത്തു. വണ്ടിയിറങ്ങിയപ്പോൾ യാത്ര സുഖകരമായിരുന്നോ എന്ന് അയാളോടു ചോദിച്ചതിന്:

''ഒന്നാംതരം മുറി, സൗകര്യങ്ങൾ കൊള്ളാം. പക്ഷേ, വെള്ളപ്പാവയുടെ അടിമാത്രം പിടിച്ചില്ല'' എന്നു മറുപടി പറഞ്ഞത്രേ.

ദേശീയ ഭരണരംഗത്തു മാററങ്ങളുണ്ടായി. രണ്ടാം പാക്കിസ്ഥാൻ യുദ്ധവും ഇന്ത്യൻ പ്രധാനമന്ത്രി ലാൽബഹദൂർ ശാസ്ത്രിയുടെ, താഷ്കണ്ടിൽവച്ചു പെട്ടെന്നുണ്ടായ നിര്യാണവും എല്ലാവരേയും കലുക്കിയതോടൊപ്പം, ഭാരതത്തിൽ വീണ്ടും ഉണ്ടാകാനിടയുള്ള നേതൃത്വമാററം അന്ന് വലിയ ആശങ്കയ്ക്കു വഴിവയ്ക്കുകയും ചെയ്തു. നെഹ്റുവിനുശേഷം ആര്?, വ്യക്തിപൂജയുടെ ആപത്തു് എന്നീ കാര്യങ്ങൾ ചർച്ചാവിഷയമായി. ലാൽ ബഹദൂർ ശാസ്ത്രി നിഷ്പ്രയാസം പ്രധാനമന്ത്രിയായപ്പോൾ ആ പ്രചരണാഗ്നി കുറേയൊക്കെ കെട്ടടങ്ങി. അദ്ദേഹത്തിന്റെ അന്ത്യത്തിനുശേഷം വീണ്ടും അനിശ്ചിതാവസ്ഥ തലപൊക്കിയെങ്കിലും, വലിയ കുഴപ്പമൊന്നും കൂടാതെ ഇന്ദിരാഗാന്ധി കോൺഗ്രസ് പാർലമെന്ററി പാർട്ടിയുടെ നേതാവും പ്രധാനമന്ത്രിയുമായി തിരഞ്ഞെടുക്കപ്പെട്ടു. അവരേക്കാൾ പ്രായമേറിയ ധാരാളം നേതാക്കന്മാർ ഉണ്ടായിട്ടും അതെങ്ങനെ സംഭവിച്ചുവെന്നതു് അദ്ഭുതാവഹമായിരുന്നു. പ്രത്യേക പ്രേരണകളോ, സമ്മർദ്ദങ്ങളോ കൊണ്ടല്ല അതു നടന്നതു്. എല്ലാവരെയും കൂട്ടിയിണക്കിക്കൊണ്ടുപോകാനും കോൺഗ്രസ്സിന്റെ അംഗീകൃതനയങ്ങൾ നടപ്പിൽ വരുത്താനും അവർ പ്രധാനമന്ത്രിയാകുകയാണ് നല്ലതെന്ന് ഭൂരിപക്ഷം പാർലമെന്റ് മെമ്പർമാരും സംസ്ഥാന കോൺഗ്രസ് നേതാക്കന്മാരും വിചാരിച്ചു എന്നതാണു വാസ്തവം. നേതൃസ്ഥാനത്തേക്കു തിരഞ്ഞെടുക്കപ്പെട്ടു കഴിഞ്ഞപ്പോൾ, അനുഭവ സമ്പന്നരായ നേതാക്കന്മാരെയൊക്കെ മന്ത്രിസഭയിൽ ഉൾപ്പെടുത്തിയതു് വ്യക്തിവൈരാഗ്യങ്ങൾ കുറെയൊക്കെ ഇല്ലാതാക്കി.



കേരളത്തിൽ വീണ്ടും തിരഞ്ഞെടുപ്പു നടന്നു. അപ്രാവശ്യവും കോൺഗ്രസ് ഒററയ്ക്കുനിന്നു മത്സരിക്കാൻ നിശ്ചയിച്ചു. അന്നത്തെ കോൺഗ്രസ് പ്രസിഡന്റ് കാമരാജനാടാർ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനു എത്ര സീററ് കിട്ടുമെന്നു അന്വേഷിച്ചപ്പോൾ പലരും ശുഭാപ്തിവിശ്വാസമാണു പ്രകടിപ്പിച്ചതു്. ചേട്ടൻ അദ്ദേഹത്തോടു തുറന്നുപറഞ്ഞു:

''കോൺഗ്രസ് അണികൾ വിഭജിച്ചു നിൽക്കുകയും രാഷ്ട്രീയസാഹചര്യത്തിന് പ്രത്യേക മാററങ്ങൾവരാതിരിക്കുകയും ചെയ്തസ്ഥിതിക്ക് കോൺഗ്രസ്സിനു പത്തുസീററു കിട്ടുമെന്നാണ് ഞാൻ കരുതുന്നതു്.''

പ്രസിഡന്റ് അടക്കമുള്ള നേതാക്കന്മാർ ചേട്ടൻ പറഞ്ഞതു വലിയ അതിശയോക്തിയാണെന്നു കരുതി. ചിലർ അവജ്ഞയോടേ ചിരിച്ചു. ചിലർക്കു ചേട്ടൻ അങ്ങനെ പറഞ്ഞതിൽ ദേഷ്യം തോന്നി.

''ചോദിച്ചപ്പോൾ എന്റെ അഭിപ്രായം ഞാൻ പറഞ്ഞു, അത്രമാത്രം. കൂടുതൽ എത്ര സീററു കിട്ടുന്നതും എനിക്കു സന്തോഷമാണ്.'' അന്നു കിട്ടിയതു ഒമ്പതു സീററാണെന്നതു് സ്മരണീയമാണ്.

സ്ഥാനാർത്ഥി നിർണ്ണയം കോൺഗ്രസ്സിന് എന്നും ഒരു തലവേദനയാണല്ലോ. പാർട്ടി പ്രവർത്തനത്തിനുപരിയായ പല പരിഗണനകളും വേണ്ടിവരുമ്പോൾ, നീതിപൂർവ്വം പ്രവർത്തിക്കാൻ പ്രയാസമാണ്. സ്ത്രീകൾ എന്നത്തെയുംപോലെ രണ്ടാം ലിസ്റ്റിലാണ് പെട്ടതു്. അവസാനനിമിഷത്തിൽ എനിക്ക് ഒററപ്പാലം നിയോജകമണ്ഡലമാണു തന്നതു്. കേരള സംസ്ഥാനമുണ്ടായതു മുതൽക്ക് കോൺഗ്രസ് ഒരിക്കലും ജയിച്ചിട്ടില്ലാത്ത നിയോജകമണ്ഡലമായിരുന്നു ഒററപ്പാലം. സ്വാതന്ത്ര്യസമര സേനാനിയായ സുന്ദരയ്യർ ആദ്യത്തെ കേരള അസംബ്ളി തിരഞ്ഞെടുപ്പിൽ അവിടെ തോററുപോയിരുന്നു. ഏതായാലും ഞാൻ വിസമ്മതം പ്രകടിപ്പിച്ചില്ല. ദശവർഷങ്ങൾക്കു മുൻപ് മലബാർ ഡിസ്ട്രിക്ട് ബോർഡ്സ്ഥാനാർത്ഥിയായി! അവിടെ ഞാൻ നിന്നിട്ടുണ്ട്. ആ പ്രദേശങ്ങളിൽ സ്ത്രീപ്പോ ആരോഗ്യപരിപാടികളിലും മഹിളാസമാജപ്രവർത്തനങ്ങളിലും ഞാൻ മുൻപ് ഏർപ്പെട്ടിരുന്നതുകൊണ്ട് ആ നിയോജകമണ്ഡലം എനിക്കും ആ നിയോജകമണ്ഡലത്തിനു ഞാനും തീരെ അപരിചിതയായിരുന്നില്ല. നല്ല ഒരു ശ്രമം നടത്താമെന്ന് അതുകൊണ്ടാണു വിചാരിച്ചതു്. വാശിയുള്ള മത്സരമായിരുന്നു. ഞാൻ പരാജയപ്പെട്ടു. കുറച്ചു വോട്ടുകൾക്കുമാത്രം തോററുപോയതു് ഒരു തോൽവിയായി കരുതരുതെന്നു പ്രധാനമന്ത്രി എനിക്കെഴുതി. പക്ഷേ, ഒരു വോട്ടിനു തോററാലും തോൽവി തോൽവിതന്നെ. അതിന്റെ കാഠിന്യം കുറയുമെന്നു പ്രതീക്ഷിക്കേണ്ടതില്ല. എനിക്കു വലിയ സങ്കടം തോന്നി.

ഇക്കാലത്തു് അഖിലേന്ത്യാതലത്തിൽ വിദേശത്തേക്കയച്ച ഒരു പഠനസംഘത്തിൽ രവിയും ഉൾപ്പെട്ടു. പെട്ടെന്നാണ രവിക്കു യാത്ര പുറപ്പെടേണ്ടിവന്നതു്. ആയിടയ്ക്കു് രവിയുടെ വിവാഹത്തിന് ആലോചനകൾ ധാരാളം വന്നിരുന്നു. എന്നാൽ ചേട്ടന്റെ ഡ്രൈവറായിരുന്ന ജ്യോത്സ്യൻ മാത്യു നേരത്തേ പറഞ്ഞിട്ടുണ്ടായിരുന്നു ''ഈ കുഞ്ഞ് ദൂരദേശത്തേക്കു പോകും. നാട്ടിൽ വിവാഹാലോചന നടത്തിയിട്ടു കാര്യമില്ല.'' മാത്യുവിനെ എനിക്കു വിശ്വാസമായിരുന്നു. വിദേശത്തേക്കു പോകുന്നതിനു മുൻപ് തിരക്കിട്ട് കല്യാണത്തിന് ഏതായാലും, ഏർപ്പാടു ചെയ്തില്ല.

രവി പോകുന്നതിന്റെ തലേദിവസം ചുരുക്കം ചില സുഹൃത്തുക്കളും കുടുംബാംഗങ്ങളുമായി സീലോഡ് ഹോട്ടലിൽ ഞങ്ങൾ ഡിന്നർ കഴിച്ചു. ഒരു വലിയ കാര്യത്തിനാണ് അവൻ പോകുന്നതെന്ന ഒരു തോന്നൽ ഞങ്ങൾക്കുണ്ടായി. നല്ല വണ്ണം ആഘോഷിക്കാമെന്നു തീരുമാനിച്ചു. യാത്രയയയ്ക്കാൻ എല്ലാവരും ഒരുമിച്ച് വിമാനത്താവളത്തിലും പോയി. സംസാരിച്ചു നിന്നതുകൊണ്ട് പെട്ടിയൊക്കെ കൊടുത്തു 'ചെക്ക്' ചെയ്യാൻ മറന്നുപോയി. യാത്രക്കാർ വിമാനത്തിൽ കയറാൻ നിർദ്ദേശം ലഭിച്ചപ്പോഴാണ് പെട്ടിയുടെ കാര്യം ഓർമ്മവന്നതു്. വീടു വിട്ടുപോകുന്നതിലുള്ള മനഃപ്രയാസത്തിന്റെയും വിദേശത്തുപോകാൻ സാധിച്ചതിലുള്ള സന്തോഷത്തിന്റെയും ഫലമായിരിക്കാം ആ മറവി.

കേരളത്തിലുള്ള രണ്ടു വിമാനത്താവളങ്ങളിലും കുടുംബത്തോടെ വന്നുള്ള ഇത്തരം യാത്രയയയ്ക്കൽ ഇന്ന് ഒരു പതിവായി ത്തീർന്നിട്ടുണ്ട്. ചുരുങ്ങിയതു് നാല്പതും അൻപതും പേർ പോകാനുണ്ടാകും. അധികം പേരും ഗൾഫ് രാജ്യങ്ങളിലേക്കുള്ള യാത്രക്കാരാവും. പ്രിയപ്പെട്ട ബന്ധുക്കളെ യാത്രയയയ്ക്കാൻ ആളൊന്നുക്കു് പത്തു പന്ത്രണ്ടുപേർ കൂടെ വന്നിട്ടുണ്ടാകും. വിമാനത്തിൽ വരുന്നവരെ സ്വീകരിക്കാനും അത്രത്തോളം ആളുകൾ കാണും. വേർപാടിന്റെ കണ്ണീരും വരവേല്പിന്റെ ആനന്ദാശ്രുക്കളും വിമാനത്താവളത്തിലെ റിസപ്ഷൻ ലൗഞ്ചിൽ ഉതിർന്നുവീഴുന്നതു് ഒരു നിത്യസംഭവമാണ്. അവിടത്തെ തിക്കും തിരക്കും കാണുമ്പോൾ നമ്മളും അങ്ങനെയുള്ള യാത്രയയപ്പിൽ കൂടിയിട്ടുണ്ടല്ലോ എന്നോർക്കും.

> **കേരളത്തിലെ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിന് എത്ര സീററു കിട്ടുമെന്ന കാമരാജിന്റെ അന്വേഷണത്തിൽ പത്തു സീററെന്ന ചേട്ടന്റെ മറുപടി യാഥാർത്ഥ്യമായിത്തീർന്നു.**

പരിശീലനത്തിനുശേഷം അമേരിക്കയിലെ ഒന്നാംകിട യൂണിവേഴ്സിററിയായ സ്റ്റാൻഫോർഡിൽ ഉപരിപഠനത്തിനു പ്രവേശനം കിട്ടിയതുകൊണ്ട്, രവിയുടെ തിരിച്ചുവരവ് കുറേക്കൂടി നീണ്ടുപോയി. ഹരിയുടെ എൻജിനീയറിങ് പരീക്ഷയും അപ്പോഴേക്കു കഴിഞ്ഞു. ഫലപ്രഖ്യാപനത്തിനു മുമ്പുതന്നെ ഹരിക്കു്, അപ്രതീക്ഷിതമായി ഒരു ജോലികിട്ടി.

പരീക്ഷകഴിഞ്ഞുവന്ന ഉടനെ ജോലി സ്വീകരിക്കാൻ ഹരിയെ പ്രേരിപ്പിച്ച ഒരു സംഭവമുണ്ടായി. കേന്ദ്രജലസേചന മന്ത്രി. കെ. എൽ. റാവു അക്കാലത്തു് ഇടുക്കി പദ്ധതിയെക്കുറിച്ച് ആലോചിക്കാൻ കൊച്ചിയിൽവന്നു. ചേട്ടൻ പാർലിമെന്റിൽ മെമ്പറായിരുന്നപ്പോൾ ഡോ: റാവു സെൻട്രൽ വാട്ടർ ആൻഡ് പവർ കമ്മീഷൻ ചെയർമാനായിരുന്നു. എന്റെ ചെറിയച്ഛന്റെ സുഹൃത്തും കേന്ദ്രപൊതുമരാമത്തുവകുപ്പിൽ സഹപ്രവർത്തകനുമായിരുന്നതുകൊണ്ട് കുട്ടിക്കാലംമുതൽക്ക് എനിക്ക് അദ്ദേഹത്തെ പരിചയമുണ്ടായിരുന്നു. എറണാകുളത്തു് ഞങ്ങളുടെ വീട്ടിൽ അദ്ദേഹം പ്രാതൽ കഴിക്കാൻ എത്തിയപ്പോൾ, ജോലിയില്ലാത്ത പത്തിരുപതു എൻജിനീയർമാർ അദ്ദേഹത്തെ കാണാൻവന്നു. ഒന്നാംക്ലാസ്സ് കിട്ടി ജയിച്ചിട്ടും മൂന്നും നാലും കൊല്ലമായി പണിയൊന്നും കിട്ടാതെ വിഷമിക്കുന്നവരും ആ കൂട്ടത്തിൽ ഉണ്ടായിരുന്നു. കേരളത്തിൽ അന്ന് രണ്ടായിരത്തോളം എൻജിനീയർമാർ ജോലികിട്ടാതെ വിഷമിക്കുന്നു എന്ന് അവർ പറഞ്ഞു.

''സർ ഞങ്ങൾക്ക് എങ്ങനെയെങ്കിലും ജോലിയുണ്ടാക്കിത്തരണം. ഇല്ലെങ്കിൽ ഞങ്ങൾ എന്തു ചെയ്യാനാണ്? സാങ്കേതിക ബിരുദം നേടിയിട്ടും രക്ഷാകർത്താക്കൾക്കു ഭാരമായി വർഷങ്ങളോളം എങ്ങനെ കഴിച്ചുകൂട്ടും? ജോലി കിട്ടണമെങ്കിൽ പരിചയം വേണം. ജോലി ഇല്ലാതെ എങ്ങനെ പരിചയംനേടും?''

ഹൃദയസ്പർശിയായിരുന്നു അവരുടെ അഭ്യർത്ഥന. ''ഞാൻ നോക്കട്ടെ'' എന്നു പറഞ്ഞു റാവു അവരുടെ നിവേദനം സ്വീകരിച്ചു. യുവാക്കൾ സ്ഥലംവിട്ടപ്പോൾ, റാവുവും ചേട്ടനും തമ്മിൽ ഈ പ്രശ്നത്തെക്കുറിച്ചു വളരെനേരം സംസാരിച്ചിരുന്നു. ചേട്ടൻ റാവുവിനോടു ചോദിച്ചു:

(തുടരും)

# വിജയകൃഷ്ണൻ

എത്ര പകർന്നെടുത്താലും ക്ഷയിച്ചുപോകാത്ത ചില അസാധാരണഖനികൾ ചലച്ചിത്രകാരന്മാർക്ക് സാഹിത്യം നൽകിയിട്ടുണ്ട്. കാലാകാലങ്ങളിൽ, വിഭിന്നദർശനസരണികളും സമീപനശൈലികളുമുള്ള ചലച്ചിത്രകാരന്മാർ രൂപഭാവങ്ങളിൽ തികഞ്ഞ വൈവിദ്ധ്യം പുലർത്തിക്കൊണ്ട് ഇക്കഥകൾ പുനരാവിഷ്കരിച്ചിട്ടുണ്ട്. ചലച്ചിത്രകാരന്മാർക്കേറെ പ്രിയംകരമായ ഇത്തരം അക്ഷയനിധികളിലൊന്നത്രേ, ബ്രാംസ്റ്റോക്കർ സൃഷ്ടിച്ച ആ അസാമാന്യനായ പ്രഭു—ഡ്രാക്കുള. സസ്പെൻസും വയലൻസുംകൊണ്ട് പന്താടുന്ന ജനപ്രിയ സിനിമക്കാരനെസ്സംബന്ധിച്ചിടത്തോളം ഈ രക്തരക്ഷസ്സ് ബോക്സോഫീസ് വിജയം ഭദ്രമാക്കാൻ ഉറപ്പുള്ള ഒരു കരുവായിരുന്നു. പാഴ്മുളന്തണ്ടിനെ സ്വരരാഗസുധയുതിർക്കുന്ന ഓടക്കുഴലാക്കി പരിവർത്തിപ്പിക്കുന്ന ധിഷണാശാലികൾക്ക് ഡ്രാക്കുളപ്രഭു സാമ്പത്തികവിജയത്തിൽ നിന്നന്യമായ മററു ചില സാദ്ധ്യതകൾ തുറന്നുകൊടുത്തു. അവരുടെ കൈയിൽ ഈ കഥാപാത്രം ഒരു ഭൂപ്രഭുവിന്റെയോ തൊഴിലുടമയുടെയോ പ്രതിച്ഛായ ആവഹിച്ചു. കുടിലനായ ഈ രക്തരക്ഷസ്സ് ചിലപ്പോൾ സഹതാപാർഹമായ വിധത്തിൽ ഏകാകിതയനുഭവിക്കുന്ന ഒരു ദുരന്ത കഥാപാത്രംപോലുമായി.

വിനാശകാരിയായ തിന്മയുടെ പ്രതിരൂപമായിരിക്കെത്തന്നെ, ഒററയ്ക്കെടുത്താൽ ഏകാകിതയുടെ ദുരന്താനുഭവത്തിനുകൂടി വിധേയനാകുന്ന ഒരു കഥാപാത്രമായാണ് ഡ്രാക്കുളയെ എഫ്. ഡബ്ല്യു. മുർണോ വെള്ളിത്തിരയിലവതരിപ്പിച്ചത്. മുർണോയുടെ കൈയിൽ ഡ്രാക്കുള കാലിഗരിയേയും ഗോലത്തേയുംകാൾ ഭയജനകമായ കഥാപാത്രമായി. ഒപ്പം ഏതൊരു എക്സ്പ്രഷനിസ്റ്റ് ചിത്രത്തേയുംകാൾ കാവ്യാത്മകവും. 'നൊസ്ഫെറാത്തു'വിന് മുർണോ നൽകിയ യഥാർത്ഥ ശീർഷകം ഒരേസമയം ഭീതിയേയും കാവ്യാത്മകതയേയും വ്യഞ്ജിപ്പിക്കുന്നുണ്ട്: 'നൊസ്ഫെറാത്തു: എ സിംഫണി ഓഫ് ടെറർ'. അഞ്ചുപതിററാണ്ടിനു ശേഷം വെർണർ ഹെർസോഗ് 'നൊസ് ഫെറാത്തു' നിർമ്മിച്ചപ്പോൾ അദ്ദേഹം ബ്രാംസ്റ്റോക്കറെ തരിമ്പും ആശ്രയിക്കയുണ്ടായില്ല. തന്റെ രാജ്യത്തെ മഹാനായ ചലച്ചിത്രകാരന്റെ കൃതിയുടെ ഒരു പുനരാവിഷ്കരണമെന്ന നിലയ്ക്കാണ് അദ്ദേഹം ഈ ചിത്രം നിർമ്മിച്ചത്. കഥാഘടനയിലും പാത്രചിത്രീകരണത്തിലും തന്റെ പൂർവ്വികനെ ഷോട്ടോടുഷോട്ട് പിന്തുടരുകയാണ് ഹെർസോഗ്. എന്നിട്ടും ജീവിതവീക്ഷണത്തിൽ താൻ പുലർത്തുന്ന വിഭിന്നത മറച്ചുവയ്ക്കാൻ ഹെർസോഗിനാവുന്നില്ല.

രണ്ടു ചിത്രങ്ങളും തുടക്കത്തിൽത്തന്നെ വരാനിരിക്കുന്ന ഭീതിയെക്കുറിച്ചുള്ള സൂചനകൾ നൽകുന്നുണ്ട്. മുർണോവിന്റെ ചിത്രത്തിൽ ബ്രെമനിലെ ചിത്രകാരനായ ജോഹൻ കാവലിയൂസിന്റെ ഡയറിയുടെ ഒരു താൾ പ്രദർശിപ്പിക്കുന്നു. അതിലെഴുതിയിരിക്കുന്നു: 'നെസ് ഫെറാത്തു: ആ പേരിനുതന്നെ ചോര തെറിപ്പിക്കാൻ കഴിയും.' ഹെർസോഗാവട്ടെ, തലയോട്ടുകളുടെ പാൻകോട്ടിലൂടെയാണ ടൈററിലുകൾ പ്രദർശിപ്പിക്കുന്നത്. തലയോട്ടുകളുടെ ഈ ദൃശ്യത്തിൽ ഭീതിദമായ പശ്ചാത്തല സംഗീതവും ഇണക്കിച്ചേർക്കപ്പെട്ടിട്ടുണ്ട്. ഭീതിയുടെ സൂചനയ്ക്കുശേഷം ഇരു ചിത്രങ്ങളും അവതരിപ്പിക്കുന്നത് ജൊനാതന്റേയും ഭാര്യയുടേയും പ്രേമപ്രകർഷം നിറഞ്ഞ കുടുംബജീവിതമാണ്. മുർണോവിന്റെ ചിത്രത്തിൽ ജൊനാതന്റെ ഭാര്യയുടെ പേര് നീന. ഹെർസോഗ്, സാഹിത്യകൃതിയിലെന്നപോലെ അവളെ ലൂസി എന്ന പേരിലവതരിപ്പിക്കുന്നു. ചിത്രാരംഭത്തിൽ നീന തന്റെ പൂച്ചയോട് വിളയാടുന്നത് മുർണോ കാട്ടുന്നു. നീനയുടെ ടെലിപ്പതിക് സിദ്ധിവിശേഷത്തെ ഇതിലൂടെ സൂചിപ്പിക്കുകയാണ് മുർണോ. ഈ ചലച്ചിത്രകാരന്റെ ഭൗതികാതീത ദർശനത്തെസ്സംബന്ധിച്ച സൂചന ചിത്രാരംഭത്തിൽത്തന്നെ നമുക്കു ലഭിച്ചുതുടങ്ങുന്നു. ഹെർസോഗിന് ഭൗതികതയുടെ ഭദ്രമായ അടിത്തറയാണുള്ളത്. (നൊസ്ഫെറാത്തുവിന്റെ മരണരംഗത്തു് ഈ വൈജാത്യം അത്യന്തം പ്രകടമാണ്.) മുർണോവിന്റെ ചിത്രത്തിൽ രക്തരക്ഷസ്സിന്റെ ഏജൻറായ റെൻഫീൽഡിനെ ജൊനാതൻ സന്ദർശിക്കാൻ പോകുമ്പോൾ പാതവക്കിൽ ഒരു വൃദ്ധൻ അയാളോടു പറയുന്നു: "ത്രപ്പെടാതെ ചെറുപ്പക്കാരാ, ഓടിമറഞ്ഞതുകൊണ്ട് വിധിയിൽനിന്നു രക്ഷപ്പെടാമെന്നു കരുതേണ്ട.' മാക്ബെത്തിനെ പ്രവചനങ്ങൾകൊണ്ടെതിരേൽക്കുന്ന ദുർമ്മന്ത്രവാദിനികളെപ്പോലെയാണ് മുർണോ ഈ വൃദ്ധനെ അവതരിപ്പിക്കുന്നത്.

ജൊനാതൻ ഡ്രാക്കുളക്കോട്ടയിലേക്കു യാത്രചെയ്യുമ്പോൾ ഇടയ്ക്കുതങ്ങുന്ന വഴിത്താവളത്തിന്റെ ചിത്രീകരണം ഇരു സംവിധായകരും ഏതാണ്ടൊരേപോലെ നിർവഹിച്ചിരിക്കുന്നു. ഡ്രാക്കുളക്കോട്ടയിലേക്കു പോകാനെത്തിയ യാത്രക്കാരനാണതെന്നറിയുമ്പോൾ രണ്ടു ചിത്രങ്ങളിലും സത്രത്തിലെ അന്തേവാസികൾ ഞെട്ടിയെഴുന്നേല്ക്കുന്നു. പകച്ചുനോക്കുന്നു. അവിടെനിന്ന് ജൊനാതൻ കോട്ടയിലെത്തുംവരെയുള്ള ഭാഗത്ത് മുർണോ പ്രദർശിപ്പിക്കുന്ന ശില്പവൈഭവം ഹെർസോഗിനു പകർത്താനൊത്തിട്ടില്ല. ഇവിടെ മുർണോ ചില സൂത്രപ്പണികളുപയോഗിക്കുന്നുണ്ടെന്നതു നേരാണ്. എന്നാൽ, ചലച്ചിത്ര സങ്കേതം നിലത്തെഴുത്തു പിന്നിട്ടിട്ടില്ലാതിരുന്ന ഒരു കാലഘട്ടത്തിൽ ഈ സൂത്രപ്പണികൾ ഒട്ടും നാട്യമായി അനുഭവപ്പെട്ടില്ല. പ്രകൃതിദൃശ്യത്തിനു വൈചിത്ര്യം വരുത്താൻ മുർണോ ഇവിടെ നെഗററീവ് ഉപയോഗിച്ചിട്ടുണ്ട്. കോട്ടയിൽനിന്നെത്തിയ പ്രേതവാഹനം ഫാസ്റ്റ്മോഷനിലാണ് ചലിക്കുന്നത്. ഈ രണ്ടുപാധികളും ഭൗതികാതീതസാന്നിദ്ധ്യം ബോദ്ധ്യപ്പെടുത്താൻ മുർണോയെ കണക്കററു സഹായിച്ചിട്ടുണ്ട്.

നൊസ്ഫെറാത്തു ജൊനാതനെ സ്വീകരിച്ചശേഷം അവരിരുവരും തീൻമേശയ്ക്കിരുപുറവുമായി ഇരിക്കുന്നു. കത്തികൊണ്ട് ബ്രെഡ് മുറിക്കുമ്പോൾ അബദ്ധത്തിൽ ജൊനാ തന്റെ വിരൽമുറിയുന്നതായി മുർണോ ചിത്രീകരിച്ചിട്ടുണ്ട്. അതങ്ങനെതന്നെ ഹെർസോഗും പകർത്തുന്നു. രണ്ടിടത്തും നൊസ്ഫെറാത്തു ചോര കാണുമ്പോൾ അത്യന്തം ആർത്തി പ്രദർശിപ്പിക്കുന്നു; ജൊനാ തന്റെ മുറിഞ്ഞ വിരലിൽനിന്ന് ചോരയൂററിക്കുടിക്കുകയും ചെയ്യുന്നു. ഡ്രാക്കുളക്കോട്ടയിലെ ആദ്യരാത്രി കഴിഞ്ഞപ്പോൾ ജൊനാതൻ തന്റെ കഴുത്തിൽ ഒരു പാട് കണ്ടെത്തുന്നുണ്ട്. നൊസ്ഫെറാത്തു ജൊനാ തന്റെ കഴുത്തിൽനിന്ന് ചോരകുടിച്ചുവെന്നും അയാളെ രക്തരക്ഷസ്സാക്കി മാററിയെന്നും മുർണോ പറയുന്നില്ല. എന്നാൽ ഹെർസോഗ് അങ്ങനെതന്നെ സ്ഥാപിക്കുന്നു. നീനയുടെ ടെലിപ്പതിക് സ്വാധീനത്തിലൂടെയാണ് മുർണോയുടെ ജൊനാതൻ നൊസ്ഫെറാത്തുവിന്റെ ദംശനത്തിൽനിന്നു രക്ഷപ്പെടുന്നത്. പിറേറന്നു പകൽ ശവപ്പെട്ടിയിൽ നൊസ്ഫെറാത്തു മരിച്ചുകിടക്കുന്നതായി കാണുന്നതോടെയാണ് രണ്ടു ചിത്രങ്ങളിലും ജൊനാതന്റെ മനസ്സിൽ സംശയവും ഭീതിയും ആർത്തലച്ചുകയറുന്നത്. ഈ ദർശനംതന്നെയാണ് ഡ്രാക്കുളക്കോട്ടയിൽ നിന്ന് എവ്വിധവും പുറത്തുകടക്കാൻ അയാളെ പ്രേരിപ്പിക്കുന്നതും.

നൊസ്ഫെറാത്തു ശവപ്പെട്ടിക്കുള്ളിലൊളിച്ച് കപ്പലിലൂടെ ബ്രെമനിലേക്കു തിരിക്കുമ്പോൾ മുർണോ ഭൗതികാതീതസാന്നിദ്ധ്യത്തിന്റെ വ്യക്തമായ സൂചനകൾ വിന്യസിക്കുന്നു. ഷഡ്പദത്തെ പിടികൂടുന്ന ഒരു സവിശേഷ സസ്യത്തെ തന്റെ വിദ്യാർത്ഥികൾക്കു കാട്ടിക്കൊടുത്തശേഷം ഈ ചിത്രത്തിലെ ഡോക്ടർ ഹെൽസിങ് പറയുന്നു: "ഈ ചെടി സസ്യലോകത്തിലെ രക്തരക്ഷസ്സാണ്." മാനസികവിഭ്രാന്തിയിലുഴലുന്ന റെൻഫീൽഡ് ചോരയ്ക്കുവേണ്ടി വിളിച്ചുകേഴുന്നതാണ് മറെറാരു ദൃശ്യം.

നൊസ് ഫെറാത്തു യാത്രചെയ്യുന്ന കപ്പലിലെ രംഗങ്ങളിലും ഹെർസോഗ് ഭൗതികമായ യുക്തിപരത സൂക്ഷിക്കുന്നു. മുർണോവിന്റെ ചിത്രത്തിൽ കപ്പലിലെ ജോലിക്കാർ ഒന്നൊന്നായി ചത്തൊടുങ്ങുമ്പോൾ അവശേഷിച്ച ഒരേയൊരു ജോലിക്കാരൻ കപ്പിത്താന്റെ അനുവാദം വാങ്ങി ശവപ്പെട്ടികൾ മഴുകൊണ്ട് തകർക്കാൻ ശ്രമിക്കുന്നു. രണ്ടുപെട്ടി തകർത്തുകഴിയുമ്പോൾ ഒരു ശവപ്പെട്ടിയിൽനിന്നു നൊസ്ഫെറാത്തു പുറത്തേക്കിറങ്ങുന്നു. അക്കാഴ്ചയിൽ ഞെട്ടിത്തെറിച്ചുപോയ ജോലിക്കാരൻ പിന്നിലേക്കോടുകയും കടലിൽ പതിക്കുകയും ചെയ്യുന്നു. പിന്നീടാണ് കപ്പിത്താൻ സ്വയം വീലിനോടു ചേർത്തു ബന്ധിക്കുന്നത്. നൊസ് ഫെറാത്തു കപ്പിത്താനെ സമീപിക്കുന്നു. ഹെർസോഗിന്റെ ചിത്രത്തിൽ കപ്പൽരംഗങ്ങളിൽ നൊസ്ഫെറാത്തുവിനെ കാട്ടുന്നതേയില്ല. കപ്പിത്താൻ സ്വയം വീലിനോടു ചേർത്തു ബന്ധിക്കുന്ന രംഗം ഉൾപ്പെടുത്തിയിട്ടുണ്ട്. ബ്രെമനിൽ കപ്പലടുക്കുമ്പോൾ ഇങ്ങനെ ബന്ധിതനായ നിലയിൽ മരണപ്പെട്ട കപ്പിത്താനെയാണ് നഗരവാസികൾ കാണുന്നത്.



മുർണോയുടെ നൊസ് ഫെറാത്തുവിൽ നിന്ന്

മുർണോവിന്റെ രണ്ടു കഥാപാത്രങ്ങൾ ബ്രെമനിലേക്കുള്ള കേന്ദ്രകഥാപാത്രങ്ങളുടെ ആഗമനം മുൻകൂട്ടി മനസ്സിലാക്കുന്നുണ്ട്. നൊസ്ഫെറാത്തു സഞ്ചരിക്കുന്ന കപ്പൽ അടുത്തെത്തുന്നതായി റെൻഫീൽഡ് മനസ്സിലാക്കുന്നുവെങ്കിൽ ജൊനാതന്റെ വരവ് നീനയും മനസ്സിലാക്കുന്നു. രണ്ടുപേരും ആഗതരെ സ്വീകരിക്കാൻ തയ്യാറെടുക്കുകയും ചെയ്യുന്നു. മുർണോ ചിത്രീകരിക്കുന്ന നീന ഹൃദയവിശുദ്ധിയുടേയും ഭർത്തൃസ്നേഹത്തിന്റെയും പ്രതീകമാണ്. അതുകൊണ്ടാണ് രക്തരക്ഷസ്സിനെ ഉന്മൂലനം ചെയ്യാൻ അവൾ സമർത്ഥയാവുന്നതും. ഭർത്താവിനെപ്രതി മാത്രമല്ല അവൾ ആ ത്യാഗമനുഷ്ഠിക്കാൻ സന്നദ്ധയാവുന്നത്. ശവപ്പെട്ടികൾ വഹിച്ച കപ്പൽ ബ്രെമനിലടുക്കുന്നതോടെ എലികൾ നഗരത്തെ വളയുന്നു. പ്ലേഗ് പടർന്നുപിടിക്കുന്നു. നഗരവാസികൾ അധികാരികളുടെ ശാസനമനുസരിച്ച് വീടുകളിൽ അടച്ചുപൂട്ടിയിരിക്കുന്നു. ഈ സന്ദർഭത്തിലാണ് 'ബുക്ക് ഓഫ് ദ വാംപയേഴ്സി'ലെ ഈ വാക്കുകൾ നീനയുടെ കണ്ണിൽപ്പെടുന്നത്. "ഒരു സ്ത്രീക്കു മാത്രമേ അയാളെ നശിപ്പിക്കാൻ കഴിയൂ. ഹൃദയത്തിൽ വിശുദ്ധിയുള്ള ഒരു സ്ത്രീക്ക്. അവൾ സ്വയം തന്റെ രക്തം നൊസ്ഫെറാത്തുവിനു സമർപ്പിക്കണം. കോഴി കൂവുന്നതുവരെ അയാളെ തന്റെയരികിൽ പിടിച്ചുവയ്ക്കുകയും വേണം." നീന ജാലകത്തിലൂടെ താഴേക്കു നോക്കുമ്പോൾ ശവപ്പെട്ടികൾക്കുപിമ്പേ ശവപ്പെട്ടികൾ സെമിത്തേരിയിലേക്കു നീങ്ങുന്നതാണു കാണുന്നത്. 'ബുക്ക് ഓഫ് ദ വാംപയേഴ്സി'ലെ വാക്കുകൾ അവളുടെ മനസ്സിൽ അനുരണനം ചെയ്യുന്നു.

അതിന്നിടെ, തിന്മയ്ക്കെതിരെ കലാപം ചെയ്യുന്ന ജനങ്ങളുടെ ചിത്രവും മുർണോ ഉൾപ്പെടുത്തുന്നുണ്ട്. മാനസികരോഗാശുപത്രിയിൽ നിന്ന് കാവൽക്കാരനെ തട്ടിയിട്ടു കടന്നുകളഞ്ഞ റെൻഫീൽഡിനെ ജനങ്ങൾ പിന്തുടരുന്നു. അവരയാളെ കല്ലെറിയുന്നു. അവരുടെ രോഷപ്രകടനത്തിനുള്ള ഒരവസരം അങ്ങനെ മുർണോ സൃഷ്ടിക്കുന്നു. റെൻഫീൽഡ് എന്ന കഥാപാത്രത്തെ ഹെർസോഗ് വളർത്തിയെടുക്കുന്നതേയില്ല. അതുകൊണ്ടുതന്നെ ഹെർസോഗിന്റെ ചിത്രത്തിൽ ജനങ്ങൾ നിസ്സഹായരായ കളിപ്പാവകൾ മാത്രമാണ്. ഒന്നു തിരിഞ്ഞുനിന്നു ശബ്ദിക്കാൻകൂടി അവർക്കു കഴിയുന്നില്ല. എന്നല്ല, ചിത്രാന്ത്യത്തിൽ എത്രയും ബുദ്ധിശൂന്യമായ വിധത്തിൽ അവർ പ്രതികരിക്കുന്നതും കാണാം.

ചിത്രം അവസാനത്തോടടുക്കുംതോറും മുർണോയും ഹെർസോഗും വഴിപിരിയുന്നു. മുർണോയുടെ ചിത്രത്തിൽ നീന നൊസ്ഫെറാത്തുവിനായി വാതിൽ തുറന്നുകൊടുക്കുന്നു. കോഴി കൂകുവോളം അയാളെ തന്നിലേക്കടുപ്പിച്ചുനിറുത്തുകയും ചെയ്യുന്നു. സൂര്യന്റെ ആദ്യരശ്മികൾ ജാലകത്തിലൂടെ പാളിവീഴുന്നതോടെ നൊസ്ഫെറാത്തു പുകച്ചുരുളായി മാറുന്നു. നീന മരിച്ചുവെങ്കിലും നഗരം പ്ലേഗിൽനിന്നു വിമുക്തമാവുന്നു. ഈ ശുഭാപ്തിവിശ്വാസം ഹെർസോഗ് കൈയൊഴിഞ്ഞിരിക്കുകയാണ്. ഹെർസോഗിന്റെ ചിത്രത്തിൽ ലൂസിയുടെ ആത്മത്യാഗം വിഫലമായിത്തീരുന്നു. ഭൗതികാതീതത്തിൽ വിശ്വാസമില്ലാത്ത ഹെർസോഗ് അവതരിപ്പിക്കുന്ന നൊസ്ഫെറാത്തു പുകച്ചുരുളായി മാറിപ്പോകുന്നില്ല. പകരം, നിലത്ത് അയാൾ മരിച്ചുവീഴുകയാണ്. എന്നാലപ്പോഴേക്ക് ജൊനാതന് നൊസ്ഫെറാത്തുവായി രൂപമാററം സംഭവിച്ചുകഴിഞ്ഞിരുന്നു. ജൊനാതന്റെ ഭാവപ്പകർച്ച ശ്രദ്ധിച്ച ലൂസി രക്ഷപ്പെടാനൊക്കാത്ത വിധത്തിൽ കുരിശപ്പം വിതറി അയാൾക്കു ചുററും ഒരു വലയം തീർത്തശേഷമാണ് നൊസ്ഫെറാത്തുവിന് സ്വയം സമർപ്പിക്കാനൊരുങ്ങുന്നത്. ലൂസിയുടെ ആത്മത്യാഗത്തിനുശേഷം അവിടെ വന്നുകൂടിയവർ കുരിശപ്പത്തിന്റെ വലയമെടുത്തുമാററി ജൊനാതനെ രക്ഷപ്പെടാനനുവദിക്കുന്നു. നിന്ദാഗർഭമായി അയാൾ ചിരിക്കുമ്പോൾ നോസ്ഫെറാത്തുവിന്റേതുപോലെ പല്ലുകൾ കൂർത്തു നീണ്ടിരിക്കുന്നതു കാണാം. രക്ഷനേടിയ പാടേ ഒരു കുതിരപ്പുറത്തു കയറി അയാൾ ഡ്രാക്കുളക്കോട്ടയിലേക്കു പായുന്നു.

മുർണോവിന്റേതു് ഒരു നിശ്ശബ്ദ ചിത്രമാണ്. കറുപ്പും വെളുപ്പും. സ്ററുഡിയോകൾക്കുള്ളിൽ നിർമ്മിച്ച വിചിത്രതരമായ സെററുകളിൽ ചിത്രീകരിക്കപ്പെടുന്നവയാണ് എക്സ്പ്രഷനിസ്റ്റ് സിനിമയെന്നു വിശ്വസിക്കപ്പെട്ടിരുന്ന ഒരു കാലഘട്ടത്തിൽ യഥാർത്ഥവാതിൽപ്പുറങ്ങളിൽവച്ച് ഒരു എക്സ്പ്രഷനിസ്റ്റ് ചിത്രം പൂർണ്ണമായും നിർമ്മിക്കാൻ ചങ്കുറപ്പു കാട്ടിയ മുർണോ എക്സ്പ്രഷനിസ്റ്റ് പ്രസ്ഥാനത്തിലെ ഒരൊററയാൻ തന്നെയാണ്. അത്യാധുനിക സാങ്കേതിക സൗകര്യങ്ങൾ മുഴക്കെയുണ്ടായിട്ടും തന്റെ ചിത്രംകൊണ്ട് ഹെർസോഗിന് മുർണോവിനെ അധഃകരിക്കാൻ കഴിഞ്ഞിട്ടില്ലെന്നതാണു വാസ്തവം.

ഒരു കാലഘട്ടത്തിൻെറ
നാഡീസ്പന്ദനമായിത്തീർന്ന കൃതി

അജിതയുടെ

## ഓർമ്മക്കുറിപ്പുകൾ

വില: 28 രൂപ. [പോസ്റ്റേജ് സൗജന്യം]

മാനേജർ,
കലാകൗമുദി,
പേട്ട, തിരുവനന്തപുരം.



Silent Movie Home Cinema Projector

Rs. 150

For detailed Catalogue send Rs. 2.50 stamp. Write in English

**FILM COMPANY**
Post Box No. 269, Sivakasi.

തിരുവനന്തപുരത്തു
വസ്തുവകകൾ വാങ്ങുന്നതിനും
വിൽക്കുന്നതിനും അന്വേഷിക്കുക

കൈരളി എന്റർപ്രൈസസ് (രജി)
ശ്രീകാര്യം, തിരുവനന്തപുരം.17.
ഫോൺ: 7008

ARUN

### എജൻറ്മാരെ ആവശ്യമുണ്ട്

പഴയ തിരു–കൊച്ചി ഭാഗങ്ങളിലും മലബാറിലെ കണ്ണൂർ ജില്ലയിലും, കങ്കമപ്പൂവ്, അമ്പർ, ഗോരോചനം, കന്മദം, പാൽക്കായം, ഹിമാലയൻ മൂലികകൾ എന്നിവയ്ക്ക് ഞങ്ങൾക്കുവേണ്ടി ഓർഡറുകൾ ബുക്ക് ചെയ്യുന്നതിന്ന് വിശ്വസ്തരും ഉത്സാഹികളുമായ ഏജൻറ്മാരെ ആവശ്യമുണ്ട്. ആയുർവ്വേദ ഔഷധങ്ങളിൽ പരിചയമുള്ളവർക്ക് മുൻഗണന. കത്തുകൾ ഇംഗ്ലീഷിൽ.

ഉടൻ എഴുതുക:

**M/s. SUDHIR KUMAR BHALLA & BROS**
25, Green Park, Ludhiana-141 001.

READ
## RATHNABALA
CHILDREN'S ILLUSTRATED TAMIL
MONTHLY MAGAZINE
Post Box No. 17
SIVAKASI 626123

For Presentation Articles
## GIFT HOUSE
Main Road, QUILON-1.
Phone No: 3506
Somsons

കേരള
ദിനേശ്
ബീഡി
കണ്ണൂർ

## ജാപ്പനീസ് സാങ്കേതിക വൈദഗ്ദ്യത്തിൻെറ അത്ഭുത സൃഷ്ടി

ഒരു ജീവിതകാല ഉപഹാരം
30 ദിവസത്തെ സൗജന്യപരീക്ഷണത്തിനു നല്കുന്നു.

സുഹൃത്തേ

നിങ്ങൾ ഒരുത്തമ ആൾവേവ്സ് ട്രാൻസിസ്റ്റർ ടൂ-ഇൻ-ഒൺ മോഡൽ 1982 അന്വേഷിക്കുകയാണോ? എങ്കിൽ ഈ വിജ്ഞാപനം നിങ്ങൾക്കു വേണ്ടിയാണ് കമ്പനിയുടെ വില്പനപ്രോത്സാഹന പരിപാടിയോടനുബന്ധിച്ച്, ഈ പരസ്യത്തിൻെറ അനുവാചകർക്ക് ആദ്യം ആവശ്യപ്പെടുന്നവർക്ക് മുൻഗണനാടിസ്ഥാനത്തിൽ ഏതാനും സെററുകൾ തുച്ഛമായ 200/- രൂപയ്ക്കു നല്കാൻ തീരുമാനിച്ചിരിക്കുന്നു. നിങ്ങൾക്ക് അഭിമാനിക്കാനാവുന്ന നിസ്തുല ഉപഹാരമാണിത് ഉത്സവനാളുകൾ, ജന്മദിനം, കല്യാണനിശ്ചയം, വിവാഹം തുടങ്ങിയ വിശേഷാവസരങ്ങൾക്കുള്ള ഉത്തമ സമ്മാനം.




നൃത്തം വയ്ക്കുന്ന മാജിക് ലൈററ്സഹിതം

ഈ അസുലഭ സന്ദർഭം പ്രയോജനപ്പെടുത്തി 200/- രൂപയ്ക്ക് ഒരു സെററ് നേടണമെന്നുണ്ടെങ്കിൽ ദയവായി ഇതോടൊപ്പം മുള്ള കൂപ്പൺ ഇംഗ്ലീഷിൽ പൂരിപ്പിച്ച്, ഈ വിജ്ഞാപനം പ്രസിദ്ധീകരിച്ചതിൻെറ 25 ദിവസങ്ങൾക്കുള്ളിൽ അയച്ചുതരുക. ഒരാളിന് ഒരു സെററ് മാത്രമേ നല്കൂ.

### ഓർഡർ കൂപ്പൺ

അപേക്ഷകൻെറ പേര് ________________

മേൽവിലാസം ________________

ജില്ല ________________ പിൻ ________________

ആദ്യം ലഭിക്കുന്ന അഞ്ച് ഓർഡർകൾക്ക് ഓരോ ഇലക്ട്രോണിക് റിസ്ററ് വാച്ച് സൗജന്യമായി നല്കും. നിങ്ങളുടെ ഓർഡർ കൂപ്പൺ ആദ്യംതന്നെ എത്തിക്കാൻ ശ്രമിക്കുക.

**H.M. TRADINGS (Mal. 1)**
C-57, NIRMALPURI, POST BOX 3535, NEW DELHI-110 024
Phone : 649042

## ജൈ കാജൾ
(കൺമഷി)



കണ്ണുകൾക്ക് തണുപ്പും ആരോഗ്യവും പ്രദാനം ചെയ്യുന്നു.
വ്യക്തമായ കാഴ്ചയും, തളർന്ന കണ്ണുകൾക്ക് കുളിർമ്മയും നൽകുന്നു.







ജൈ കാജൾ
കുട്ടികൾ മുതൽ
മുതിർന്നവർവരെ
എല്ലാവർക്കും
ഉപയോഗപ്രദം.

വെസ്റ്റേൺ ഇൻഡ്യ കെമിക്കൽ കമ്പനി,
ബോറിവലി, ബോംബെ-400 066.

### വിവാഹത്തിനു മുൻപും പിൻപും



ഉണ്ടാവുന്ന എല്ലാ രഹസ്യ വ്യാധികളേയും നാഡി തളർച്ച, ബലഹീനത, ധാതുക്ഷയം, മൂത്രാശയരോഗങ്ങൾ ഇവകളേയും മാററി നവചൈതന്യം ഉണ്ടാക്കുന്നതാണ്. ഇന്നുതന്നെ ഇന്ത്യയിൽ പ്രസിദ്ധപ്പെട്ട ലൈംഗിക രോഗവിദഗ്ധൻ Dr. M. S. സർക്കാറിനെ (Govt. Regd.) സമീപിക്കുക. എല്ലാ ദിവസവും ചികിത്സിക്കുന്നു.

**ഡോ: M. S. സർക്കാർ**
**ഡിസ്പെൻസറി**
രാധാനിവാസ്, ആററുകാൽ ലെയിൻ,
മേടമുക്ക്, മണക്കാട്ട്,
തിരുവനന്തപുരം.

## ഹൃദയരോഗം ഉണ്ടാകുന്നതിനുള്ള പ്രധാന കാരണമാണ് പുകവലി।

## ഡോ: ജി. വേലായുധൻ എം. ഡി.

### മി. പി. ബി. എസ്.—തൃശ്ശൂർ

**ചോദ്യം:**

ഞങ്ങളുടെ വിവാഹം കഴിഞ്ഞിട്ട് പത്തു ദിവസമായി. ഞങ്ങൾക്ക് ഉടനെ കുട്ടികൾ വേണ്ടെന്നാണ് തീരുമാനിച്ചതു്. ഇതിനു പററിയ ഗർഭനിരോധന ഗുളികകൾ ഏതൊക്കെയാണ്. ഗുളിക കഴിക്കുന്നവർ ഗുളിക നിറുത്തിയാൽ മതിയോ ഗർഭം ധരിക്കുവാൻ? ഇതിനെല്ലാം മറുപടി തരുമെന്നു വിചാരിക്കുന്നു.

**ഉത്തരം:**

Lynord Ovral, Premovlar, ഇങ്ങനെ പല ഗുളികകൾ സുലഭമാണ്. സന്താനങ്ങൾ ഇല്ലാത്തവർക്ക് ഗുളിക സേവിക്കുന്നതു് അത്ര അഭിലഷണീയമല്ല. ഗുളിക കഴിച്ചതിനുശേഷം അപൂർവ്വമായിട്ട് അണ്ഡാശയങ്ങൾ പ്രവർത്തിക്കാതെ ആയി കാണുന്നുണ്ട്. ഇതു പലപ്പോഴും ചികിത്സിച്ചു ഭേദമാക്കാമെങ്കിലും എപ്പോഴും ശരിയായി എന്നു വരില്ല. സാധാരണ ഗതിയിൽ ഗുളിക കഴിക്കുന്നവർ അതു നിറുത്തിയാൽ ഉടനേ ഗർഭം ധരിക്കുന്നതായിട്ടാണ് കാണുന്നതു്.

### മിസസ്. വി.—ഇരിഞ്ഞാലക്കട

**ചോദ്യം:**

മെൻസസ് കഴിഞ്ഞ് 16–ാമത്തെ ദിവസം വയറു വേദന ഉണ്ടാകുന്നതു് പതിവായിരിക്കുന്നു. ഫെർട്ടിലൈസേഷൻ നടക്കുകയില്ല എന്നാണ് ഇതു കാണിക്കുന്നതു്. ഈവിധം വേദന വരുന്നവർക്ക് ഗർഭധാരണം സാദ്ധ്യമാണെന്ന് റേഡിയോയിൽ ഒരു ഡോക്ടറുടെ പ്രഭാഷണം ഉണ്ടായിരുന്നു. അതു ശരിയാണോ?

**ഉത്തരം:**

ഇങ്ങനെ പതിനാറാംദിവസം പതിവായി വേദന ഉണ്ടാകുന്നതു് അണ്ഡാശയങ്ങളിൽ മിക്കപ്പോഴും അണ്ഡോല്പാദനം നടക്കുന്നതിന്റെ ലക്ഷണമാണ്. അതിനാൽ അങ്ങനെയുള്ളവർക്ക്—ഭർത്താവിനും ഭാര്യയ്ക്കും—മററു തകരാറുകൾ ഇല്ലെങ്കിൽ ഗർഭധാരണം നടക്കുന്നതാണ്. അല്ലാതെ ഇങ്ങനെ വേദന ഉണ്ടാകുന്നതു് "ഫെർട്ടിലൈസേഷൻ" നടക്കുന്നതല്ലെന്നു കാണിക്കുന്നതല്ല.

### മി. ഇ. കെ. കെ.—തേവര

**ചോദ്യം:**

എന്റെ ലിംഗം ഉദ്ധരിച്ചുകഴിഞ്ഞു് സെക്കൻഡുകൾക്കകം പൂർണ്ണഉദ്ധാരണം പോകുന്നു. നല്ല ബലം കിട്ടുന്നില്ല. ഞാൻ അവിവാഹിതനാണ്. Tentex Forte, അതുപോലുള്ള ഒരു ഇഞ്ചക്ഷൻ നല്ല ഉദ്ധാരണവും ശക്തിയും തരുമെന്നു ഏതോ ഒരു ഡോക്ടർ പറഞ്ഞതായി ഓർക്കുന്നു. അതു ശരിയാണോ?

**ഉത്തരം:**

ഇതു് മിക്കവാറും വെറും മാനസിക കാരണങ്ങളാലാണ്. എന്തെങ്കിലും കാരണത്താൽ അല്പം ഉദ്ധാരണശക്തിക്കുറവു തോന്നിയാൽ അതുമൂലമുണ്ടാകുന്ന ഭയാശങ്കകൾ കാരണമായി മാത്രം ഇങ്ങനെ സംഭവിക്കാം.

### മിസ്. എം. കെ. എസ്.—കരുമാലൂർ

**ചോദ്യം:**

ഞാൻ 10–ാം ക്ലാസിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിനിയാണ്. എന്റെ മുഖത്തു് ഏതാണ്ട് രണ്ടുമാസമായി ഒരു വെളുത്ത പാട് കാണുന്നു. ഇതിന് ഒരു പ്രതിവിധി നിർദ്ദേശിക്കാമോ?

**ഉത്തരം:**

നിങ്ങൾ ഒരു ത്വക്ക്രോഗവിദഗ്ധനായ ഡോക്ടറെ സമീപിച്ചു വേണ്ട നിർദ്ദേശം സ്വീകരിക്കണം.

### മി. എം. എ. കെ.—ചിറയിൻകീഴ്

**ചോദ്യം:**

ഞാൻ 60 വയസ്സുള്ള ഒരു പുരുഷനാണ്. രണ്ടു വർഷമായി രക്തത്തിലും മൂത്രത്തിലും ഷുഗർ കണ്ടുതുടങ്ങി. ഒരു ഡോക്ടറുടെ ഉപദേശമനുസരിച്ച് മധുരം വർജ്ജിക്കുകയും ആഹാരം നിയന്ത്രിക്കുകയും Euglucon എന്ന ഗുളിക ഒരു ദിവസം ഒന്നുവീതം കഴിക്കുകയും ചെയ്തപ്പോൾ അസുഖം കുറഞ്ഞു. മാസംതോറും രക്തവും മൂത്രവും പരിശോധിക്കുന്നുണ്ട്. ഈ പരിശോധനയുടെ ഫലമായി, ഗുളിക ഉപയോഗിച്ചുകൊണ്ടിരിക്കുമ്പോൾ അസുഖം കുറയുന്നതായും ഗുളിക നിറുത്തുമ്പോൾ അസുഖം കൂടുന്നതായും കാണുന്നു. ഈ ഗുളിക തുടർച്ചയായി ഉപയോഗിച്ചുകൊണ്ടിരിക്കുന്നതു കൊണ്ടു വല്ല ദോഷവും ഉണ്ടാകുമോ?

**ഉത്തരം:**

മൂത്രത്തിൽ ഷുഗർ കണ്ടാൽ അതു് Diabetes അഥവാ പ്രമേഹരോഗമാണെന്നു തീർച്ചപ്പെടുത്തണം. അതാണെന്നു തീർച്ചപ്പെടുത്തിയാൽ അതിനുള്ള ശരിയായ ചികിത്സ ശേഷിച്ച ജീവിതകാലമത്രയും തുടർന്നു നടത്തേണ്ടിവരും.

Published by M S Sreenivasan on behalfof Laisa Publications Private Ltd . Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd KAUMUDI BUILDINGS. Trivandrum-695024 Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 816622

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs Mangala Nayak
Phone: Office 37228 Res. 37234